ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ഭാരതത്തിന്റെ
# അന്തരാത്മാവ്

ഗ്രന്ഥകർത്താ:

**ഡാക്ടർ എസ്സ്. രാധാകൃഷ്ണൻ**

വിവർത്തകൻ:

**പി. എം. കുമാരൻ നായർ**

പ്രസാധകന്മാർ:

**പി. കെ. ബ്രദേഴ്സ്, കോഴിക്കോട്.**

വില: 3ക. 50നപ.

ഹൈന്ദവദാർശനികചിന്തയുടെ പ്രത്യേകതകളും ക്രൈസ്തവമാഹമ്മദ മതങ്ങൾക്ക് അതിനോടുള്ള ബന്ധങ്ങളും ലളിതമായും സ്ഫുടമായും വിശകലനംചെയ്തു് ഭാരതീയതത്വചിന്തയുടെ ആന്തരാത്മാവിൽ വെളിച്ചം വീശുന്ന ഒരുത്തമഗ്രന്ഥം.

## ഉള്ളടക്കം

# ഹിന്ദുമതത്തിൻെറ അന്തരാത്മാവ്

ഈ ലേഖനത്തിൽ ഞാൻ ഹിന്ദുമതത്തിൻെറ പ്രധാന ഭാഗങ്ങളെ മാത്രമേ സ്പർശിയ്ക്കുന്നുള്ളൂ. ഹിന്ദുക്കളുടെ വിവിധ ദാർശനിക സമ്പ്രദായങ്ങളുടേയും ധാർമ്മികാനുഭൂതിയുടേയും ആചാരണശാസ്ത്രം വിശ്വാസപാരമ്പര്യം എന്നിവയുടേയും ഒരു സമഗ്രമായ ജ്ഞാനം വായനക്കാരിൽ ഉണ്ടാക്കിത്തീർക്കുക എന്നതാണ് എൻെറ ലക്ഷ്യം. അല്ലാതെ ഹിന്ദുമതത്തിൻെറ വക്കാലത്ത് പിടിച്ച് അതാണ് ഏററവും വിശിഷ്ടമായിട്ടുള്ളതെന്ന് സ്ഥാപിയ്ക്കുവാൻ ശ്രമിയ്ക്കുകയല്ല. അങ്ങിനെ ചെയ്യുന്നതിൽ എനിയ്ക്കൊട്ടു് താല്പര്യവുമില്ല.

**ദാർശനികാവലംബം:—** ഹിന്ദുമതത്തിൻെറ ഒരു സവിശേഷതയാണ് തർക്കപ്രേമം. നാലായിരമോ അയ്യായിരമോ കൊല്ലങ്ങളായി ഭാരതീയ വിദ്വാന്മാർ പരമമായ പ്രശ്നങ്ങൾക്ക് പരിഹാരം കാണുവാൻ വേണ്ടി ശ്രമിച്ചുകൊണ്ടിരിയ്ക്കുകയായിരുന്നു. പ്രതീക്ഷകളെ സ്വപ്നം കണ്ടുകൊണ്ടും വ്യവഹാരികമായ ആത്മവിസർജ്ജനത്തിൽ മുഴുകിയും സരളമെങ്കിലും ഉദ്ഗ്രാഹ്യവും സമുന്നതവുമായ സങ്കല്പലോകത്തിൽ സഞ്ചരിച്ചും സത്യം, ഭക്തി, യഥാർത്ഥ പ്രേമം എന്നിവയാൽ പ്രചോദിതചിത്തരായും ആണ് അവർ അങ്ങിനെ ചെയ്യുവന്നതു്. ഇതിന് ബ്രാഹ്മണസംസ്കാരമെന്നു പറഞ്ഞുവരുന്നു. കാരണം ചില ബ്രാഹ്മണരായിരുന്നു ഇതിനെ നിയന്ത്രിച്ചിരുന്നതു്. ഒരു കാര്യത്തിൻെറ തീരുമാന

ടുക്കുന്ന അവസരത്തിൽ മനക്ഷോഭത്താൽ വിചലിത ചിത്തന്മാരായിത്തീരാത്തവരും യഥാൎത്ഥമായ അനുഭൂതിയെ ആധാരശിലയാക്കി അതിന്മേൽ തങ്ങളുടെ സിദ്ധാന്തങ്ങളെ കെട്ടിപ്പടുത്തിരുന്നവരും ആയിരുന്നു അവർ.

ഹിന്ദുദാൎശനികന്മാരെ സത്യാന്വേഷണത്തിന്നു് പ്രേരിപ്പിച്ചതു് ജഗത്തിന്റെ അനിത്യസ്വഭാവമെന്ന വിശേഷതയാണു്. അനസ്യൂതമായ പരിവൎത്തനങ്ങൾക്കു് വിധേയമായിക്കൊണ്ടാണു് ദൃശ്യലോകം നിലകൊള്ളുന്നതെന്നു് അവർ കണ്ടു. ഈ അനിത്യത അഥവാ വിനശ്വരത ആണോ പരമമായ സത്യം, ഈ വിനാശത്തിന്നു് എവിടെയെങ്കിലും ഒരു അതിൎത്തിയുണ്ടോ എന്നെല്ലാം അവർ സ്വയം ചോദിച്ചു. അതിന്നു് ഇങ്ങിനെ മറുപടി ലഭിച്ചു. ജഗത്തിൽ നിത്യമായ ഒരു വസ്തുവും കൂടിയുണ്ടു്. അവിനാശിയും പരാപേക്ഷാരഹിതവുമായ പരബ്രഹ്മമാണതു് നമ്മുടെ ജീവിതത്തിൽ ഈ അനന്തതയുടെ അനുഭൂതിയുണ്ടാകുന്ന ചില നിമിഷങ്ങൾ ഉണ്ടു്. അപ്പോൾ മഹത്തായ പ്രസ്തുത രഹസ്യത്തിന്റെ ഒരു സൂചന നമുക്കു ലഭിയ്ക്കുന്നു. പരമാത്മാവിന്റെ സാന്നിദ്ധ്യമനുഭവിയ്ക്കുകയാണെന്ന ബോധം നമ്മളിൽ നിലനില്ക്കുന്നേടത്തോളം സമയം ആ പരമാത്മാവു് തന്റെ മാഹാത്മ്യംകൊണ്ടു് നമ്മെ ആലിംഗനം ചെയ്യുന്നു നാം ഏകാകികളും ദീനന്മാരും അനാഥന്മാരും ആണെന്നു് തോന്നുന്ന ജീവിതത്തിലെ അത്യധികം ദുഃഖനിർഭരമായ സമയങ്ങളിൽപോലും ആ പരമാത്മാവു് നമ്മുടെ അന്തരംഗത്തിന്നുണ്ടാകുന്ന അനുഭവം

ശക്തി, സൌന്ദര്യം, പ്രേമം എന്നിവയിൽ അധിഷ്ഠിതമായ ഒരു മഹാനാടകത്തിന്റെ നിസ്സാരങ്ങളായ സംഭവങ്ങൾമാത്രമാണ് സാംസാരികമായ ദുഃഖങ്ങളും ദീനതകളും എന്നതാണ്. ഉപനിഷത്തുകൾ ഇങ്ങിനെ പറയുന്നു:— "ഈ ലോകത്തിൽ ആനന്ദമെന്ന ഒരു വസ്തു ഇല്ലായിരുന്നുവെങ്കിൽ ഇവിടെ ഒരു ജീവിയും ജനിയ്ക്കുമായിരുന്നില്ല." താത്വികമായ ദൃഷ്ടിയിൽക്കൂടി നോക്കിയാൽ ദൃശ്യലോകം അവിഭക്തമായ ബ്രഹ്മത്തിന്റെ നാനാരൂപങ്ങളിലുള്ള പ്രകാശനം മാത്രമാണ്. സൃഷ്ടിയുടെയെല്ലാം ആധാരവും പശ്ചാത്തലവുമായി വർത്തിയ്ക്കുന്നത് ബ്രഹ്മത്തിന്റെ പ്രകാശതയാകുന്നു. ധാർമ്മികദൃഷ്ടിയിൽക്കൂടി നോക്കിയാൽ അത് ഈശ്വരന്റെ ആത്മചൈതന്യമായിത്തീരുന്നതാണ്. സൃഷ്ടിസ്ഥിതി സംഹാരക്രിയകൾ അടങ്ങിയ ഒന്നാണത്. ഹിന്ദുമതത്തിന്റെ സമ്പൂർണ്ണവും ദീർഘവുമായ ജീവിതത്തിൽ ഏകേശ്വരവാദമാണ് അതിന്റെ പ്രധാനാദർശമായിവർത്തിച്ചിട്ടുള്ളത്. ഋഗ്വേദം ആ ഒരു പരമാത്മാവിനെമാത്രം ഉൽഘോഷിച്ചു. 'ഏകംസത്' എന്ന ഋഗ്വേദമന്ത്രത്തെ പണ്ഡിതന്മാർ നാനാവിധത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ട്. പ്രകാശനഭേദമനുസരിച്ച് ഒരേബ്രഹ്മംതന്നേ പലപേരുകളാലും ഗ്രഹിയ്ക്കപ്പെടുകയാണ് ചെയ്യുന്നതെന്ന് ഉപനിഷത്തുകളിൽ പറയുന്നു. മഹാകാവ്യങ്ങളുടെകാലംതൊട്ട് ത്രിമൂർത്തികളെപ്പററിയുള്ള സങ്കല്പം ആവിർഭവിച്ചു. പുരാണങ്ങളുടെ കാലമായപ്പോഴെയ്ക്കും അതിന്ന് പ്രതിഷ്ഠലഭിച്ചു. മനുഷ്യാത്മാവിനെക്കുറിച്ചുള്ള ജ്ഞാനം, മനക്ഷോഭം, ചേഷ്ട എന്നിവയെ

വ്യഞ്ജിപ്പിയ്ക്കുന്ന് മൂന്നുഗുണങ്ങളെ സൂചിപ്പിച്ചുകൊണ്ടാണ് സത്ത്, ചിത്ത്, ആനന്ദം എന്നീഗുണങ്ങളെ ഈശ്വരന്റെ പേരായിവെച്ചിട്ടുള്ളത്. സത്വം അഥവാ ജ്ഞാനാജ്ഞനംകൊണ്ടുണ്ടാവുന്ന പരിപക്വത, രജസ്സ് അഥവാ ഉത്സാഹത്തിൽനിന്നുല്പന്നമാകുന്ന ശക്തി, തമസ്സ് അഥവാ ജ്ഞാനം സമയം എന്നിവയുടെ അഭാവത്താൽ ഉണ്ടാകുന്ന ദൌർബ്ബല്യം ഈ മൂന്നുഗുണങ്ങൾ സൃഷ്ടിയിൽ സർവ്വത്രകാണപ്പെടുന്നു. എല്ലാവസ്തുക്കളിലും വ്യാപ്തമായിട്ടുള്ള ഈ ഗുണങ്ങൾക്ക് അതീതനായി ഈശ്വരൻപോലും വർത്തിയ്ക്കുന്നില്ലെന്ന് പറയപ്പെടുന്നു. സൃഷ്ടി സ്ഥിതി സംഹാരം എന്നീ മൂന്നുക്രിയകൾ രജസ്സ്, സത്വം, തമസ്സ് എന്നിവ കാരണമായിട്ടാണ് ഉണ്ടാകുന്നത്. വിശ്വരക്ഷകനായ വിഷ്ണുവിന്ന് സത്വപ്രധാനമായ രൂപം നൽകിയിരിയ്ക്കുന്നു. സൃഷ്ടികർത്താവായ ബ്രഹ്മാവ് രജോഗുണക്കാരനാണ്. സംഹാരകർത്താവായ ശിവനേ തമോഗുണപ്രധാനിയായിട്ടാണ് കല്പിച്ചിരിയ്ക്കുന്നത്. ഒരേ ഈശ്വരന്റെ മൂന്നുഗുണങ്ങളെ വികസിപ്പിച്ച് മൂന്നുവിഭിന്നവ്യക്തികളാക്കി മാററിയിരിയ്ക്കുന്നു. അവരിൽ ഓരോരുത്തരും അവരവരുടെ സവിശേഷശക്തിയുപയോഗിച്ച് പ്രവർത്തിയ്ക്കുന്നു. അതായത് ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നവർക്ക് സമാന്തരമായി സരസ്വതി, ലക്ഷ്മി, ഉമ എന്നീ മൂന്നു ദേവിമാരും അവരുടെ ശക്തികളും ഉള്ളതായി സങ്കല്പിച്ചിരിയ്ക്കുന്നു. യഥാർത്ഥത്തിൽ മേൽപ്രസ്താവിച്ച എല്ലാഗുണങ്ങളും പ്രവർത്തികളും ഒരേ ഒരു ഈശ്വരനിൽ തുല്യനിലയിൽ സ്ഥിതിചെയ്യുന്നതുകൊണ്ട് ഒരു ഗുണ

വ്യംഇല്ലാത്തവനായി നിർഗ്ഗുണനായി ഈശ്വരനേ കണക്കാക്കാവുന്നതാണ്.

'രജോഗുണഃസ്മൃതോബ്രഹ്മാ വിഷ്ണുഃസത്വഗുണാത്മകഃ
തമോഗുണസ്തഥാ രുദ്രോ നിർഗ്ഗുണഃപരമേശ്വരഃ

സർവ്വവിദിതനും സർവ്വവ്യാപിയും സർവ്വശക്തനുമായ ആ ഏകേശ്വരൻ അജ്ഞേയനാണ്. നാനാജനങ്ങൾക്കും തോന്നുന്നത് നാനാവിധത്തിലാണ്. സാധകന്മാരുടെ സൌകര്യത്തെ മുൻനിർത്തിയാണ് നിരാകാരനായ ഈശ്വരനേ സകാരനായി സങ്കല്പിച്ചിട്ടുള്ളതെന്ന് ഒരു പഴമൊഴിയുണ്ട്.

ദാർശനിക മനോഭാവത്തിന്റെ സഹജമായ ഗുണം ഉദാരമതിത്വമാണ്. അതിന്റെ പ്രേരണയുടെ ഫലമായിട്ടാണ് അനുയായികളുടെ സാധാരണമായ മനോവൃത്തികൾക്കനുസരിച്ച് ധാർമ്മിക സമ്പ്രദായങ്ങൾ അനിവാര്യമാണെന്ന കാര്യത്തിൽ ഹിന്ദുക്കൾ വിശ്വസിയ്ക്കുന്നത്. ധർമ്മം എന്നത് അവ്യക്തമായ സിദ്ധാന്തങ്ങൾ അടങ്ങിയ ഒന്നല്ല. ഒരിയ്ക്കൽ അതിനെ സ്വീകരിയ്ക്കുകയും പിന്നീട് മനസ്സുമാറിയാൽ തള്ളിക്കളയുകയുംചെയ്യാൻപററിയ ഒന്നല്ല അത്. മനുഷ്യന്റെ ആദ്ധ്യാത്മികമായ അനുഭവങ്ങളുടെ പ്രത്യക്ഷരൂപമാണത്. അവന്റെ സാമുദായിക വികാസത്തിന്റെ ചരിത്രവും സമുദായവുമായി അഭേദ്യബന്ധമുള്ളതാണത്. വിഭിന്ന ജനവിഭാഗങ്ങൾ വ്യത്യസ്ഥ ധർമ്മാവലംബികളായിത്തീരുന്നത് കേവലം സ്വാഭാവികം മാത്രമാണ്. സ്വഭാവത്തിന്റെയും രുചിയുടേയും പ്രശ്നമാണത്. 'രുചീനാം

വൈചിത്ര്യാൽ' എന്നാണല്ലൊ അഭിമതം. വിവിധ ദേവന്മാരെ ആരാധിച്ചുവന്ന ഇവിടത്തെ പൂർവ്വനിവാസികളുമായി അടുത്ത് ഇടപഴകിയ ആര്യന്മാർ പെട്ടെന്ന് അവരുടെ മതങ്ങളെയെല്ലാം അടിച്ചമർത്തുവാൻ തുനിഞ്ഞില്ല. എല്ലാവരും ആ ഒരേപരമാത്മാവിനെയാണല്ലൊ അന്വേഷിയ്ക്കുന്നത്. ഒരു ഉപാസകൻ ഭഗവാന്റെ പരമശ്രേഷ്ഠമായ സ്വരൂപത്തെ പ്രാപിയ്ക്കുന്നില്ലെങ്കിൽ പോലും അദ്ദേഹം ആയാളുടെ പ്രാർത്ഥനയെ നിരാകരിയ്ക്കുന്നില്ല എന്നാണ് ഭഗവൽഗീതയിൽ പറയുന്നത്. ഒരു മതത്തെ പരിത്യജിച്ച് മറ്റൊന്നിനെ സ്വീകരിയ്ക്കുന്നതുകൊണ്ട് നാം ഭൂതകാലത്തിന്റെ അനുഭവങ്ങളിൽ നിന്ന് വളരെ വളരെ അകലത്ത് ചെന്നുവീഴുന്നു. അങ്ങിനെ അവ്യവസ്ഥിതവും അലക്ഷിതവുമായ ഒരു സ്ഥിതിവിശേഷം ഉണ്ടായിത്തീരുന്നു. ലോകത്തിലുള്ള മഹാന്മാരായ ഉപദേശകന്മാർ തങ്ങളെ അറിയാത്തവരോ ഇഷ്ടപ്പെടാത്തവരോആയ ഒരു ജനവിഭാഗത്തിന്റെമേൽ തങ്ങളുടെ അഭിപ്രായങ്ങളെ അടിച്ചേല്പിയ്ക്കുകയും അങ്ങിനെ സ്വന്തംതലമുറയിലുള്ള ആളുകളെ ഉദ്ധരിയ്ക്കുകയും ചെയ്യുന്നതിന്നുവേണ്ടി പരിശ്രമിയ്ക്കുക പതിവില്ല. വിവാഹബന്ധമോചനത്തിന്ന് സർവ്വോൽകൃഷ്ടമായ ഒരാദർശം മൂസ യഹൂദികളുടെ മുമ്പിൽ വെച്ചുകൊടുത്തു. എന്നാൽ അവർ അതിനെ വിധിയാംവണ്ണം അനുഷ്ഠിയ്ക്കുകയുണ്ടായില്ല. എങ്കിലും അദ്ദേഹം അതുകൊണ്ട് സന്തുഷ്ടനായിത്തീർന്നു. ക്രിസ്തുവിനേപ്പോലെ വിട്ടുവീഴ്ചയില്ലാത്ത ഒരു ആചാരശാസ്ത്രജ്ഞൻപോലും അതിനെ സമർത്ഥി

യ്യുകയുണ്ടായി കാരണം ജനങ്ങളുടെ ഹൃദയം കഠിനവും പരിഷ്കരണത്തിന്ന് എതിരുമാണെന്ന് അദ്ദേഹം കണ്ടു. മാക്സ് മ്യൂക്കിന്റെ അത്യാകാംക്ഷയോടുകൂടിയ ദൃഢവാക്യങ്ങളേയും പിന്നീട് മാത്യുവിന്റെ ആരോപണങ്ങളേയും നോക്കിയാൽ ഇതു മനസ്സിലാകും. ഹിന്ദുക്കളായ ദാർശനികന്മാർ പരമോച്ചങ്ങളായ ആദർശങ്ങളെ അനുഷ്ഠിച്ചിരുന്നുവെങ്കിലും സാധാരണ ജനങ്ങൾ അതിന്ന് തെയ്യാറായിട്ടില്ലെന്ന് അവൎക്കറിയാമായിരുന്നു. തന്നിമിത്തം വളരെ സൂക്ഷ്മതയോടുകൂടിയാണ് അവർ ജനങ്ങളെ ഉയൎത്തിക്കൊണ്ടുവരുവാൻ ശ്രമിച്ചിരുന്നതു്. അപരിഷ്കൃതമായ ബലപ്രയോഗം ഒരിയ്ക്കലും നടന്നിട്ടില്ല. അജ്ഞാനികളായവർ ഉപാസിച്ചിരുന്ന താഴ്ന്ന തരം ദേവന്മാരേപ്പോലും അവർ അംഗീകരിയ്ക്കുകയുണ്ടായി. അവരെല്ലാംതന്നെ ഒരേ പരമാത്മാവിന്റെ ശക്തിവിശേഷങ്ങളാണെന്നു പറയുക മാത്രമാണ് ചെയ്തതു്. 'ചിലരുടെ ദേവന്മാർ വെള്ളത്തിലും ചിലരുടെ സ്വൎഗ്ഗത്തിലും മററു ചിലരുടെ ദേവന്മാർ സാംസാരിക വസ്തുക്കളിലും കാണപ്പെടുന്നു. എന്നാൽ വിദ്വാന്മാരായവർ സൎവ്വാന്തര്യാമിയായ പരമാത്മസ്വരൂപത്തെ സ്വന്തം ആത്മാവിൽ ദൎശിയ്ക്കുന്നു'.

(അപ്സുദേവാ മനുഷ്യാണാം ദിവിദേവാ മനീഷിണാം
ബാലാനാം കാഷ്ഠലോഷ്ടേഷു ബുധാസ്ത്വാത്മനി ദേവതാ:)

മറെറാരു ശ്ലോകം കൂടിയുണ്ടു്:—

അഗ്നൌ ക്രിയാവതോ ദേവോ ഹൃദിദേവോ മനീഷിണാം
പ്രതിമാ സ്വല്പബുദ്ധീനാം ജ്ഞാനിനാം സൎവ്വത: ശിവ:

ഇത്തരം നിരവധി ഉദ്ധരണങ്ങൾ ഭഗവൻദാസി ൻെറ വൈദികധൎമ്മം എന്ന ഗ്രന്ഥത്തിൽ കൊടുത്തിട്ടു ണ്ടു്. ശ്ലോകത്തിൻെറ അൎത്ഥമിതാണ്. 'കൎമ്മശീലനാ യ ഒരു വ്യക്തിയുടെ ഈശ്വരൻ അഗ്നിയിലും ഭാവു കൻെറ ഈശ്വരൻ ഹൃദയത്തിലും മന്ദബുദ്ധിയുടെ ഈ ശ്വരൻ വിഗ്രഹത്തിലും ജ്ഞാനികളുടെ പരമാത്മാവ് സൎവ്വ സ്ഥലങ്ങളിലും നിവസിയ്ക്കുന്നു'.

സദാ നിഷ്ക്രിയവും അതേഅവസരത്തിൽതന്നെ സദാ സക്രിയവും ആയി വൎത്തിയ്ക്കുന്ന വിശ്വഹൃദയ ത്തിൻെറ സ്ഫുരണവും ഹ്രാസവുമാണ് ഓരോരിയ്ക്കലും ഉണ്ടായിക്കൊണ്ടിരിയ്ക്കുന്ന സൃഷ്ടിയും സംഹാരവുമെന്നു് ഹിന്ദുമതവും ദൎശനവും വിശ്വസിയ്ക്കുന്നു പ്രപഞ്ചം മുഴുവൻ ഈശ്വരൻെറ പ്രത്യക്ഷസ്വരൂപമാണ്. സൎവ്വ പദാൎത്ഥങ്ങളും പരമാത്മാവിൻെറ ഭാവത്തിൻെറ ഉപാ ധേയങ്ങൾ മാത്രമാണെന്നു് സായണൻ പറയുന്നു. (പര മാത്മനഃ സൎവ്വേപി പദാൎത്ഥാഃ ആവിൎഭാവോപാധേയാഃ) പ്രസ്തുത പദാൎത്ഥങ്ങളെ വിഭിന്നങ്ങളായി വൎഗ്ഗീകരണം ചെയ്തിട്ടുണ്ടു്. അതിനെക്കുറിച്ചു് മനു പറയുന്നു:— "ഇ വയിൽ ശ്വസിയ്ക്കുന്നവ ശ്രേഷ്ഠങ്ങളാണ്. അതിൽ വെച്ചു് മസ്തിഷ്ക്കത്തിന്നു വികാസം സിദ്ധിച്ചിട്ടുള്ളവർ കൂടുതൽ ശ്രേഷ്ഠന്മാരാണ്. അവരിൽവെച്ചു് അറിവി നെ ഉപയോഗിയ്ക്കുന്നവരാണ് ശ്രേഷ്ഠന്മാർ. എന്നാൽ എല്ലാ ജീവജാലങ്ങളിലുമുള്ള ബ്രഹ്മത്തിൻെറ ഏകതയെ അനുഭവിച്ചറിഞ്ഞിട്ടുള്ളവരാണ് സൎവ്വ ശ്രേഷ്ഠന്മാർ" അങ്ങിനെ മൌലികമായി ഒരാത്മാവുതന്നെയാണ്

നാനാ രൂപങ്ങളിലും അഭിവ്യക്തമായിക്കൊണ്ടിരിയ്ക്കുന്നതു്.

മനുഷ്യഹൃദയത്തിലുള്ള അനന്തതയ്ക്കു് സാന്തമായ സംസാരത്തിന്റെ നശ്വരമായ രൂപംകൊണ്ടു് സന്തുഷ്ടി നേടുക സാദ്ധ്യമല്ല. സ്വന്തം ഹൃദയത്തിൽ ഈശ്വരദർശനം സാധിയ്ക്കാത്തതുകൊണ്ടാണു് നമുക്കു് ദുഃഖങ്ങൾ ഉണ്ടാവുന്നതു്. നമ്മളിലുള്ള സാന്തവും അനിത്യവുമായ വസ്തുതകളിൽനിന്നു് രക്ഷപ്പെടുവാൻ കഴിഞ്ഞാൽ നമുക്ക മോക്ഷം ലഭിയ്ക്കുന്നതാണു്. ജീവിതത്തിൽ നമുക്കു് നമ്മളിലുള്ള അനന്തതയേ എത്രകണ്ടു് അധികം പ്രകടിപ്പിയ്ക്കുവാൻ കഴിയുമോ അത്രകണ്ടു് പദാർത്ഥവർഗ്ഗത്തിൽ നമ്മുടെ സ്ഥാനം സമുന്നതമായി ഭവിയ്ക്കും. പ്രബലമായ പ്രതിഭാസങ്ങൾ അവതാരങ്ങളെന്നു പറയപ്പെടുന്നു. ഈശ്വരൻ അത്ഭുതകരവും ചമൽക്കാരപൂർണ്ണവുമായ രൂപത്തിൽ ലോകത്തിൽ പ്രത്യക്ഷപ്പെടുക എന്നതല്ല അവതാരമെന്നതിന്റെ അർത്ഥം. മഹത്തായ പരമാത്മാവിന്റെ സമുന്നതമായ പ്രതിഭാസമാണതു്. സാധാരണ പ്രതിഭാസങ്ങളെ അപേക്ഷിച്ചു് അതിന്നു് മേന്മയുണ്ടാകുമെന്നുമാത്രം ഈശ്വരൻ സർവ്വപദാർത്ഥങ്ങളിലും സ്ഥിതിചെയ്യുന്നുണ്ടെങ്കിലും മഹത്തായവസ്തുക്കളിൽ ഈശ്വരത്വം കൂടുതൽമാത്രയിൽ ഉണ്ടായിരിയ്ക്കും എന്നു് ഗീതയിൽപറയുന്നു. ഋഷിമാരും ബുദ്ധന്മാരും ദേവദൂതന്മാരും ക്രിസ്തുമാരും എല്ലാം വിശ്വാത്മാവിന്റെ പ്രബലങ്ങളായ പ്രതിഭാസങ്ങൾ മാത്രമാണു്. ആവശ്യമനുസരിച്ചു് അവ

ആവിർഭവിച്ചുകൊണ്ടിരിയ്ക്കുമെന്നാണ് ഗീതയിൽ പറയുന്നത്. ജീവിതത്തെ അധഃപതനത്തിലേയ്ക്കു നയിയ്ക്കുന്ന ഭൌതികമനോഭാവം നമ്മുടെഇടയിൽ ശക്തിപ്പെട്ടുവരുവാൻതുടങ്ങിയാൽ ഒരു രാമനോ കൃഷ്ണനോ ബുദ്ധനോ ക്രിസ്തുവോ ധമ്മത്തെ പുനഃസ്ഥാപിയ്ക്കുന്നതിന്നായി സമുദായത്തിൽ ആവിർഭവിയ്ക്കുന്നു. ഇന്ദ്രിയനിഗ്രഹം ചെയ്യുവരും സ്നേഹത്തെ സവ്വത്ര പ്രചരിപ്പിയ്ക്കുന്നവരും സത്യത്തേയും ധമ്മത്തേയുംകുറിച്ചുള്ള ബഹുമാനം നമ്മളിൽ വളത്തിക്കൊണ്ടുവരുന്നവരും ആയ പ്രസ്തുത മഹാപുരുഷന്മാരിൽ ഈശ്വരശക്തി ഘനീഭൂതമായിരിയ്ക്കുത് കാണാവുന്നതാണ്. അവർ നമുക്ക് യഥാത്ഥമാഗ്ഗം കാണിച്ചുതരുന്നു. ജീവിതവും സത്യവും എന്തെന്നു മനസ്സിലാക്കിത്തരുന്നു. അന്ധമായി അവരെ ആരാധിയ്ക്കുവാൻ അവർ അനുവദിയ്ക്കാറില്ല ആത്മസാക്ഷാൽക്കാരത്തിന്നു് അത് തടസ്ഥമായിത്തീരുമെന്നുള്ളതാണ് അതിന്നുള്ള കാരണം. ശ്രീരാമൻ താനൊരു അസാധാരണ മനുഷ്യനാണെന്നു് ഒരിക്കലും പറഞ്ഞുനടന്നിട്ടില്ല 'ആത്മാനം മാനുഷം മന്യേ രാമം ദശരഥാത്മജം' എന്നാണ് പറഞ്ഞിട്ടുള്ളത്. ലോകക്ഷേമത്തിന്നുവേണ്ടി പ്രവത്തിയ്ക്കുന്ന ഏവരേയും സ്വന്തം മതത്തേക്കുറിച്ച് അല്പമെങ്കിലും അറിവുള്ള ഒരു ഹിന്ദു ബഹുമാനിയ്ക്കുന്നതായിരിയ്ക്കും. ക്രിസ്തുവിനേയും ബുദ്ധനേയുംപോലെ ഈശ്വരന്ന് ഏതുരൂപത്തിലും അവതരിയ്ക്കുവാൻ കഴിയുമെന്ന വിശ്വാസമായിരിയ്ക്കും ആയാൾക്കുണ്ടായിരിയ്ക്കുക ക്രിസ്തുവിൻെറ സഹായമില്ലാതെത്തന്നെ മനുഷ്യർക്ക് മുക്തി

യും ഈശ്വരസാക്ഷാൽക്കാരവും ലഭിക്കുമെന്ന് ക്രിസ്ത്യാനികൾ സമ്മതിയ്ക്കുവാൻ തെയ്യാറാകുന്നപക്ഷം ക്രിസ്തുമതത്തിലെ അടിസ്ഥാനതത്വങ്ങൾ സ്വീകരിയ്ക്കുതിന്ന് ഹിന്തുക്കൾക്ക് യാതൊരു വൈമനസ്യവും ഉണ്ടാവുകയില്ല ഈശ്വരപ്രതിഭാസം മനുഷ്യൻെറ വ്യക്തിത്വത്തെ തടസ്ഥപ്പെടുത്തുന്നില്ല. നേരെമറിച്ച് ആത്മപ്രകാശനത്തിൻെറ നൈസർഗ്ഗികവും സമുന്നതവുമായ രൂപമാണത്. എന്തെന്നാൽ മനുഷ്യൻെറ യഥാർത്ഥരൂപം അലൌകികമാണ്. മനുഷ്യൻെറ വ്യക്തിത്വത്തിൽ അന്തർഭവിച്ചിട്ടുള്ള അനന്തതയുടെ ക്രമികമായ പ്രകാശനമാണ് ജീവിതത്തിൻെറ പരമമായലക്ഷ്യം. നൈതികകാരണതത്വത്തിൻെറ അഥവാ കർമ്മവിപാകത്തിൻെറ സിദ്ധാന്തത്തെ ആശ്രയിച്ചാണ് അതിൻെറ സാമാന്യമായ പുരോഗതി നിലകൊള്ളുന്നത്. ഒരു സിംഹാസനത്തിന്മേൽ ഇരുന്ന് ഓരോ വ്യക്തിയേയും പരിശോധിയ്ക്കുകയും വിധി കല്പിയ്ക്കുകയും ചെയ്യുന്ന ഒരു പരമാത്മാവിൽ ഹിന്ദുമതം വിശ്വസിയ്ക്കുന്നില്ല. പരമാത്മാവ് ദൂരെയിരുന്ന് തന്നിഷ്ടംപോലെ ചിലരുടെ ശിക്ഷ വർദ്ധിപ്പിയ്ക്കുകയും ചിലരുടെ ശിക്ഷ കുറയ്ക്കുകയും ചെയ്യുന്നതായി ഹിന്ദുമതം കരുതുന്നില്ല. ഈശ്വരൻ അങ്ങിനെയൊരു നീതിന്യായക്രമം നടത്തുന്നില്ല. മനുഷ്യരിൽത്തന്നെയാണ് ഈശ്വരൻ എന്നുള്ളതുകൊണ്ട് കർമ്മവിപാകസിദ്ധാന്തം അദ്ദേഹത്തെ സംബന്ധിച്ച് തികച്ചും സ്വാഭാവികമായിട്ടുള്ളതാണ്. ഓരോ നിമിഷത്തിലും മനുഷ്യൻ പരീക്ഷിയ്ക്കപ്പെട്ടുകൊണ്ടിരിയ്ക്കുന്ന അ

വന്റെ നിശ്ചലമായ ഓരോ പ്രവൃത്തിയും അനന്തമായ പ്രയാണത്തേ സഹായിച്ചുകൊണ്ടിരിയ്ക്കുന്നുണ്ടു്. നാം സ്രഷ്ടിയ്ക്കുന്ന ഓരോ സ്വഭാവവും പരമാത്മാവുമായിതാദാത്മ്യം പ്രാപിയ്ക്കുമ്പോഴുണ്ടാകുന്ന അനുഭൂതി ലഭിയ്ക്കുന്നതുവരെ നിലനില്ക്കുന്നു. ആയിരം കൊല്ലങ്ങൾ ഒരു ദിവസത്തിന്നു തുല്യമായ പരമാത്മാവിന്റെ സന്താനങ്ങളാണ് നമ്മൾ. അതിനാൽ ഒരു ജന്മത്തിൽ പൂൎണ്ണത ലഭിച്ചില്ലെങ്കിൽപോലും നമുക്ക് നിരാശരാകേണ്ടതില്ല. ഹിന്ദുക്കളെല്ലാം പുനർജന്മത്തിൽ വിശ്വസിയ്ക്കുന്നു. ലോകം നിലനില്ക്കുന്നതു് നാം ചെയ്യുന്ന തെററുകൾ കാരണമായിട്ടാണ്. കഴിഞ്ഞ ജന്മത്തിലെ നമ്മുടെ ജീവിതമാണ് സ്രഷ്ടിചക്രം സദാ ചലിച്ചുകൊണ്ടിരിയ്ക്കുന്നതിന്നു് കാരണമായി ഭവിയ്ക്കുന്നതു്. അങ്ങിനെ ഒരു പുനർജന്മം ആവശ്യമായി വരുന്നു. ഭൂതകാലത്തിൽ അസംഖ്യം പ്രാവശ്യം വിശ്വസ്രഷ്ടിയും സംഹാരവും നടന്നു കഴിഞ്ഞിട്ടുണ്ടു്. ഭാവിയിൽ അനന്തകാലത്തോളം സ്രഷ്ടിസംഹാരക്രിയകൾ നടന്നുകൊണ്ടിരിയ്ക്കുകയും ചെയ്യും.

**ധാൎമ്മികാനുഭൂതി:—** മനുഷ്യനിലുള്ള ദേവത്വത്തെ അവന്നു് മനസ്സിലാക്കിക്കൊടുക്കുന്നതിന്നു വേണ്ടിയാണ് ധൎമ്മം പ്രവൎത്തിയ്ക്കുന്നത്. അതു് കേവലം ബൌദ്ധികമായ അറിവുകൾ നൽകീട്ടല്ല പ്രത്യുത പ്രസ്തുത ദേവത്വവുമായി താദാത്മ്യം നേടുമ്പോഴുണ്ടാകുന്ന അനുഭൂതി വിശേഷത്തിൽക്കൂടിയാണ്. ഈ അനുഭൂതിയ്ക്കു് വിശിഷ്ടമായ ഒരു പ്രത്യേക മാൎഗ്ഗത്തെ നിൎദ്ദേ

ശിയ്ക്കുക സാദ്ധ്യമല്ല. അനന്തസ്വഭാവയുക്തമായിട്ടുള്ള താണ് മനുഷ്യാത്മാവ്. തന്നിമിത്തം അതിന്നു് അനന്തമായ ശക്തിവിശേഷങ്ങൾ ഉണ്ടായിരിയ്ക്കണമെന്നു് വരുന്നു. ആത്മാവിനാൽ അറിയപ്പെടുന്ന പരമാത്മാവിന്റെ സ്വഭാവവും അനന്തമായിട്ടുള്ളതാണ്. സീമിതമല്ലാത്ത ഒരു പരിതസ്ഥിതിയിൽ അനന്തമായ ആത്മാവിൽനിന്നുണ്ടാകുന്ന പ്രതിക്രിയകൾക്ക് പരിധി നിർണ്ണയിയ്ക്കുക സാദ്ധ്യമല്ല. അനന്തരൂപിയായ ജീവന്നു് ഒരു രൂപം നൽകി ബന്ധിച്ചു നിർത്തുക സാദ്ധ്യമല്ലെന്നു് ഹിന്ദുദാർശനികന്മാർ വിശ്വസിയ്ക്കുന്നു. സുപ്രസിദ്ധമായ ഒരു ഗ്രന്ഥത്തിൽ ഇങ്ങിനെ പറഞ്ഞിരിയ്ക്കുന്നു:— "ആകാശത്തിൽ പറക്കുന്ന പക്ഷിയും സമുദ്രത്തിൽ നീന്തിക്കളിയ്ക്കുന്ന മത്സ്യവും തങ്ങളുടെ മാർഗ്ഗത്തിൽ യാതൊരു ചിഹ്നത്തേയും വിട്ടുപോകാത്തതുപോലെത്തന്നെയാണ് ഭഗവൽപ്രാപ്തിയ്ക്കുള്ള മാർഗ്ഗത്തിൽക്കൂടി ആത്മസാക്ഷാൽക്കാരത്തിന്നുവേണ്ടി പ്രവർത്തിയ്ക്കുന്നവർ പുരോഗമിയ്ക്കുന്നതു്". ഉപനിഷത്തുകളിലെ ഋഷിമാരും യഹൂദിദൈവദൂതന്മാരും ധർമ്മസംസ്ഥാപകന്മാരും പരമാത്മാവിന്റെ നാമം ശ്രവിയ്ക്കുകയും പരമാത്മാവിന്റെ സാന്നിദ്ധ്യത്തെ അനുഭവിച്ചറിയുകയും ചെയ്തിട്ടുണ്ടു്. ഈശ്വരൻ തന്റെ ഭക്തജനങ്ങളോട് സദാ ന്യായയുക്തവും പക്ഷപാതരഹിതവുമായിട്ടാണ് പെരുമാറുന്നത്. അവർക്ക് അദ്ദേഹത്തെ എന്തു പേരും വിളിയ്ക്കാം ഏതു മാർഗ്ഗത്തിൽക്കൂടിയും ആരാധിയ്ക്കാം. ഗീതയിൽ ഭഗവാൻ പറയുന്നു:— "യാതൊരുവൻ ഏതു രൂപത്തിൽ

എന്നെ സമീപിയ്ക്കുന്നുവോ ഞാൻ അതേരൂപത്തിൽ അവന്നു് ദർശനം നല്കുന്നു".

മനുഷ്യാത്മാവിന്റെ ത്രിവിധരൂപത്തെ അടിസ്ഥാനമാക്കി ജ്ഞാനമാർഗ്ഗം, ഭക്തിമാർഗ്ഗം, കർമ്മമാർഗ്ഗം എന്നിങ്ങനെ മൂന്നായി വിഭജിച്ചിരിക്കുന്നു. ജ്ഞാനം, അനുഭൂതി, കർമ്മം എന്നിവ വിഭിന്നശക്തികളല്ല. ഒരേ അനുഭവത്തിന്റെ മൂന്നു വീക്ഷണങ്ങളാണ് അവ. ഓരോന്നും അതാതിന്റെ അംശങ്ങളെ പൂർണ്ണതയിലേക്ക് സംഭാവന നൽകിക്കൊണ്ട് പരസ്പരാശ്രിതത്തോടുകൂടി വർത്തിക്കുന്നു. സമ്യക്കായ ജ്ഞാനം, സമ്യക്കായ ഇച്ഛ, സമ്യക്കായ കർമ്മം, ഇവമൂന്നും ഒന്നിച്ചാണ് സ്ഥിതിചെയ്യുന്നത്. ആദ്യത്തേത് നമുക്ക് സത്യദർശനംനൽകുന്നു. രണ്ടാമത്തേത് അതിൽ നമുക്ക് അനുരാഗം ജനിപ്പിയ്ക്കുന്നു. മൂന്നാമത്തേത് ജീവിതനിർമ്മാണത്തിൽ നമ്മെ വ്യാപൃതരാക്കിത്തീർക്കുന്നു. ഉത്കൃഷ്ടമായ ഭാവനയുടെ അഭാവത്തിൽ ഉണ്ടാകുന്ന അറിവ് ഹൃദയത്തെ മഞ്ഞുകട്ടയെപ്പോലെ മരവിപ്പിയ്ക്കുകയാണ് ചെയ്യുന്നത്. ജ്ഞാനത്താൽ പ്രകാശിതമല്ലാത്ത ഭാവുകത്വം തനി ഉന്മാദമാണ്. ജ്ഞാനത്തിന്റെ മാർഗ്ഗദർശനവും സ്നേഹത്തിന്റെ സ്ഫൂർത്തിയും ലഭിയ്ക്കാത്ത കർമ്മം നിരർത്ഥകമായ സംസ്കാരവിധിയും ഉന്മുക്തമായ ചഞ്ചലതയും ആണെന്നു കരുതണം. സമ്പൂർണ്ണജീവിതത്തിന്റെ സംശ്ലിഷ്ടമായ അനുഭൂതിയിൽ മൂന്നും സമ്മേളിച്ചിട്ടുണ്ട്. വിഭിന്നവ്യക്തികൾ വിഭിന്നാംഗങ്ങളെക്കുറിച്ച് പ്രത്യേകമായ് സംസാരിയ്ക്കുകയും അങ്ങിനെ ജീവിതപ്രശ്നത്തെ വിവിധ

പ്രകാരത്തിൽ പരിഹരിയ്ക്കുവാൻ അവർ ശ്രമിയ്ക്കുകയും ചെയ്യുന്നു.

ജ്ഞാനത്തേപ്പോലെ പൂണ്ണതയിലേയ്ക്ക് നമ്മെ നയിയ്ക്കുന്ന മറെറാന്നുംതന്നേയില്ല. എന്നു ഗീതയിൽ പറഞ്ഞിട്ടുണ്ട്. യഥാൎത്ഥ ജ്ഞാനിയായ സനത്കുമാരനും ശ്രേഷ്ഠമായ പാണ്ഡിത്യത്തെ പ്രതിനിധീകരിയ്ക്കുന്ന നാരദനും തമ്മിലുണ്ടായ ഉപനിഷൽപ്രസിദ്ധമായ ശാസ്ത്രചച്ചയിൽ പൊള്ള വാദമാണെന്നുപറഞ്ഞ് തള്ളിക്കളഞ്ഞ വിവേചനമാണ് പ്രസ്തുത ജ്ഞാനം. ആത്മസ്വാതന്ത്ര്യവും ജ്ഞാനവുമാണ് മനുഷ്യന്റെ മൂലപ്രകൃതി. സ്വന്തം പരിതസ്ഥിതികാരണമായി നാം സത്യസ്വരൂപത്തെക്കുറിച്ച് അനഭിജ്ഞരും ഭ്രാന്തിയിൽ അകപ്പെട്ടവരുമാണ്. തൎക്കശാസ്ത്രത്തിന്റെ പ്രധാനമായ പ്രവൎത്തി മനുഷ്യന് ജ്ഞാനം ഉണ്ടാകേണ്ട ആവശ്യമെന്തെന്നും അത് എങ്ങിനെയാണ് ഉണ്ടാകുന്നത് എന്നും വിവരിയ്ക്കുകയല്ല. നേരേമറിച്ച് ജ്ഞാനാൎജ്ജനം ചെയ്യുന്നതിൽ മനുഷ്യൻ എന്തുകൊണ്ടാണ് പരാജയപ്പെടുന്നതെന്നും എങ്ങിനെയാണ് പരാജയപ്പെടുന്നതെന്നും വിശദീകരിച്ചു കാണിയ്ക്കുകയാണ്. തെററിദ്ധാരണയ്ക്ക് വശംവദരായ നമ്മുടെ ജ്ഞാനം സീമിതമാണ്. സത്യത്തേ പ്രത്യക്ഷീകരിച്ച് പ്രസ്തുതസീമയെ അതിലംഘിയ്ക്കുന്ന പ്രവൎത്തിയ്ക്കാണ് മാനസിക വികാസമെന്നു പറയുന്നത്. ഭാവസങ്കേതങ്ങളെ ആശ്രയിച്ചുനില്ക്കാത്ത പ്രസ്തുതജ്ഞാനം അധിഷ്ഠിതമായിട്ടുള്ളത് സത്യത്തിലാണ്. ചിന്താശീലവും തൎക്കരീതിവും ജ്ഞാനപ്രാപ്തിയ്ക്ക് സഹായക

മായിത്തീരാവുന്നതാണ്. യുക്തിയുക്തമായ ആന്തരികബോധത്തേ പ്രകീർത്തിച്ചുകൊണ്ടു് ഗീത 'ജ്ഞാനം വിജ്ഞാനസഹിതം' എന്നു പറഞ്ഞിരിയ്ക്കുന്നു. ബൌദ്ധിക പ്രവണമല്ലാത്ത നമ്മുടെ ആന്തരികവൃത്തി കേവലം വ്യക്തപരമായ ഭാവുകതയായി നിലകൊള്ളുക മാത്രമേ ചെയ്യുകയുള്ളു. ഗീതാകാരൻെറ പ്രസ്തുതവാകൃത്തിൽ സത്യത്തിൻെറ പ്രത്യക്ഷാനുഭൂതിയിൽ സാർവ്വഭൌമികതയുമുണ്ടെന്നു് ധ്വനിയ്ക്കുന്നു. വിനമ്രമായ ഭാവനയിൽക്കൂടി മാത്രമേ പ്രത്യക്ഷാനുഭൂതി നമുക്കു ലഭിയ്ക്കുകയുള്ളു ബുദ്ധിജന്യമായ അഹംഭാവത്തെ പരിത്യജിയ്ക്കുകയും ജിജ്ഞാസയേ സ്വായത്തമാക്കുകയും ചെയ്താൽ സ്വർഗ്ഗീയമായ പരിമളം നമുക്കാസ്വദിയ്ക്കുവാൻ കഴിയും. ആന്തരികമായ നീരവതയുടെ പ്രശാന്തഗംഭീരമായ ധ്വനിയെ നമുക്കു കേൾപ്പിച്ചുതരുന്നതിന്നു് യോഗാഭ്യാസം മനസ്സിനേ യോഗ്യമാക്കിത്തീർക്കുന്നു. അപ്പോൾ സ്വന്തം ആത്മാവായും വിശ്വാത്മാവായും തദാത്മ്യം പ്രാപിയ്ക്കുന്ന അനുഭവം നമുക്കുണ്ടായിത്തീരുന്നു.

ഈശ്വരസാക്ഷാൽക്കാരത്തിന്നു് ജ്ഞാനമാർഗ്ഗം ക്ലേശഭൂയിഷ്ഠമായ ഒന്നാണു്. വളരെ സാവധാനത്തിൽ മാത്രമേ ആ വഴിയിൽക്കൂടി സഞ്ചരിയ്ക്കുവാൻ കഴിയൂ ഈ വിശ്വത്തിൻെറയെല്ലാം രചയിതാവും പിതാവുമായ പരമപുരുഷനേ പ്രാപിയ്ക്കുക എന്നതു് വളരെ പ്രയാസമേറിയ ഒരു കൃത്യമാണു്. അഥവാ പ്രാപിച്ചുകഴിഞ്ഞാൽ തന്നേ അതു് മററുള്ളവൎക്കു പറഞ്ഞുകൊടുക്കുവാൻ സാദ്ധ്യമായ ഒന്നല്ല. നമ്മുടെ ആയുസ്സു് വളരെ ചുരുക്കം.

അന്വേഷണമാണെങ്കിൽ വളരെ മന്ദഗതയിൽ മാത്രമേ നടത്തുവാൻ കഴിയൂ വെറുതെയിരുന്ന് പ്രതീക്ഷിച്ചതു കൊണ്ടായില്ലല്ലോ. അറിയുവാനുള്ള ഉൽക്കണ്ഠയുണ്ട് നമുക്ക്. നമ്മുടെ ജീവിതത്തിന്ന് ഒരു താങ്ങായി വത്തിയ്ക്കുന്നതും സംശയ നിവൃത്തിയ്ക്ക് ഉതകുന്നതും പ്രായോഗിക ജീവിതചര്യയ്ക്ക് സഹായകമായിട്ടുള്ളതും ആയ ഒരു ധമ്മത്തെ സ്വീകരിയ്ക്കുവാൻ നാം ആഗ്രഹിയ്ക്കുന്നു. ഈശ്വരസാക്ഷാൽക്കാരത്തിന്നുവേണ്ടി വെമ്പുന്ന മനുഷ്യരെ തങ്ങളുടെ വലയിൽപ്പെടുത്തി അവർക്ക് മോക്ഷം നൽകാമെന്ന് പ്രലോഭിപ്പിയ്ക്കുന്ന ചില വൈദ്യന്മാരുണ്ട്. അന്ധവിശ്വാസവും മാന്ത്രികവിധികളും ജനങ്ങളെ വശീകരിച്ചിരിയ്ക്കുന്നു. ബുദ്ധിശക്തിയെ പൂണ്ണമായും പരിത്യജിയ്ക്കണമെന്ന് ബ്രാഹ്മണ വ്യവസ്ഥയിൽ ഒരിടത്തും പറഞ്ഞിട്ടില്ല. സാംസാരിക ജീവിതത്തെ നിയന്ത്രിയ്ക്കുന്നത് സത്യത്തോടുള്ള അഭിനിവേശമാണ്. ഏററവും സമുന്നതരായ ദാശനികന്മാർ സാധാരണക്കാരായ ജനങ്ങൾക്ക് സത്യത്തെക്കുറിച്ച് മനസ്സിലാക്കിക്കൊടുക്കുന്നത് കഥാ രൂ പ ത്തി ലാ ണ്. അങ്ങിനെ ജീവിതത്തിലെ ദുഗ്ഗമമായ മാഗ്ഗങ്ങളെ സുഗമമായി തരണംചെയ്യുന്നതിന്നും ആനന്ദത്തെ പ്രാപിയ്ക്കുന്നതിന്നും സമ്യക്കായ ജ്ഞാനത്തെ ആജ്ജിയ്ക്കുന്നതിന്നും സുഖസമ്പൂണ്ണമായ ജീവിതം നയിയ്ക്കുന്നതിന്നും എല്ലാവക്കും സാദ്ധ്യമാകുന്ന ഒരു സാഹചര്യം ഉണ്ടായിത്തീരുന്നു എന്നാണ് ഭാഗവത പുരാണത്തിൽ പറയുന്നത്. (സവ്വേസ്തരതു ദുഗ്ഗാണി സവ്വോഭദ്രാണി പ

ശ്ര്യത്ര സർവ്വസ്ഥദ് ബുദ്ധിമാപ്രോത്ര സർവ്വസ്സർവ്വത്ര നന്ദതു-ഃ ഭാഗവതപുരാണം "പരമമായ സുഖം സാർവ്വജനീതമായിട്ടുള്ളതുകൊണ്ടു് അതു് എല്ലാവക്കും തുല്യമായി ലഭിക്കേണ്ടതാണ്" എന്ന സ്പിനോസയുടെ വചനം ഇതിനോട് എത്രമാത്രം യോജിക്കുന്നുവെന്നു് നോക്കുക) പുരാണങ്ങളിലെ ഇതിവൃത്തം മന്ദബുദ്ധികളായ മനുഷ്യക്ക് പരമമായ സുഖത്തേക്കുറിച്ചുള്ള ജ്ഞാനം നൽകുകയും അതിൽ അവക്ക് താല്പര്യം വളർത്തുകയും അങ്ങിനെ ആത്മവികാസത്തിനുള്ള അവസരം അവർക്കു് നൽകുകയുംചെയ്യുന്നു.

ഇന്നു് നമ്മുടെ രാജ്യത്തു് കണ്ടുവരുന്ന എല്ലാ ഉപാസനാക്രമങ്ങളേയും ഹിന്ദുദാർശിനികന്മാർ അംഗീകരിയ്ക്കുകയും അവയെ ഈശ്വരാരാധനയ്ക്കുള്ള ശ്രേഷ്ഠമാർഗ്ഗങ്ങളായിത്തീരുന്നതിന്നു തക്കവണ്ണം വ്യവസ്ഥപ്പെടുത്തുകയും ചെയ്തിട്ടുണ്ടു്. ഈശ്വരസാന്നിദ്ധ്യത്തിന്റെ അനുഭൂതി ലഭിയ്ക്കുന്നതിന്നുള്ള പരിശീലനമാർഗ്ഗങ്ങളായി അവയെ അവർ രൂപാന്തരപ്പെടുത്തീട്ടുണ്ടു്. ശിവപുരാണത്തിൽ പറയുന്നു:-

ഉത്തമാസഹജാവസ്ഥാ ദ്വിതീയാ ധ്യാന ധാരണാ
തൃതീയാ പ്രതിമാ പൂജാ ഹോമയാത്രാ ചതുർത്ഥികാ

(സഹജാവസ്ഥയാണ് ഉത്തമമായിട്ടുള്ള അവസ്ഥ. രണ്ടാമത്തേതു് ധ്യാനവും ധാരണയുമാണ്. വിഗ്രഹാരാധനയാണ് മൂന്നാമത്തേതു്. തീർത്ഥയാത്ര, ഹോമങ്ങൾ മുതലായവ നാലാമത്തെ അവസ്ഥയാണ്.) ഋഗ്വേദത്തിൽ വിഗ്രഹാരാധനയേക്കുറിച്ച് യാതൊന്നും പറഞ്ഞിട്ടില്ല. അതിനാൽ പിന്നീടാണ്

അതിന്റെ പ്രചാരമുണ്ടായതെന്നു് സിദ്ധമാകുന്നു. ബുദ്ധിവികാസം ലഭിച്ചിട്ടില്ലാത്ത മനുഷ്യർക്കുവേണ്ടിയാണു് ഇതു് ആരംഭിയ്ക്കപ്പെട്ടിട്ടുള്ളതെന്നു് എല്ലാവരും സമ്മതിയ്ക്കുന്നു. ആദിമയുഗത്തിന്റെ അഥവാ നാഗരീകത്വം ഉണ്ടായതിന്നു മുമ്പുള്ള കാലത്തിന്റെ അവശിഷ്ടങ്ങൾ പലതും മനുഷ്യനിൽ ഇന്നും കാണപ്പെടുന്നുണ്ടു്. വർണ്ണശബളിതമായ ചിത്രങ്ങളിലൂടെ ഈശ്വരസങ്കല്പം ചെയ്യുവാനാണു് മനുഷ്യൻ ഇഷ്ടപ്പെടുന്നതു്. കലയിൽക്കൂടിയും സങ്കേതങ്ങളിൽക്കൂടിയും മാത്രമേ അവന്നു് തന്റെ മനോഭാവങ്ങളെ പ്രകടിപ്പിയ്ക്കുവാൻ സാധിയ്ക്കുകയുള്ളു. അവ സത്യാവിഷ്കരണത്തിന്നു് തികച്ചും അപര്യാപ്തമായേയ്ക്കാമെങ്കിലും ആത്മസാക്ഷാൽക്കാരത്തിന്നു് സഹായകമാണെന്നു് സിദ്ധമായിരിയ്ക്കുന്നേടത്തോളംകാലം മനുഷ്യൻ അവയെത്തന്നേ കൈകാര്യം ചെയ്തുകൊണ്ടിരിയ്ക്കും. ഒരു പ്രതീകം ശരിയായ വീക്ഷണത്തേ വ്യഞ്ജിപ്പിച്ചു കൊണ്ടിരിയ്ക്കുന്നേടത്തോളം കാലം അതിനേ ഒരിയ്ക്കലും തിരസ്കരിച്ചുകൂടാത്തതാണു്. പ്രൊഫസർ ഗിൽബർട്ടു് മൊറേ 'ഗ്രീക്കധർമ്മത്തിന്റെ നാലുദശകം' എന്ന ഗ്രന്ഥത്തിൽ ടായ്പർ നിവാസിയായ മേക്കിമസ്സിന്റെ ലേഖനം ഉദ്ധരിച്ചിട്ടുണ്ടു്. വിഗ്രഹാരാധനയെ അതിൽ സുന്ദരമായി സമർത്ഥിച്ചിരിയ്ക്കുന്നു. ആ ഉദ്ധരണത്തിൽ പ്രതികോപാസനയേ സംബന്ധിച്ചുള്ള ദൈവഭാവനയുടെ തത്വം കാണപ്പെടുന്നു... "സർവ്വവസ്തുക്കളുടെയും സ്രഷ്ടാവും പിതാവും സൂര്യചന്ദ്രന്മാർ, ആകാശം എന്നിവയേക്കാൾ പ്രാചീനത്വമുള്ളവനും കാലം, അന

ന്നത, സമസ്തസത്താപ്രവാഹം എന്നിവയേക്കാൾ മഹ
ത്വമുള്ളവനും ഏതൊരു പണ്ഡിതനും വിവരിക്കുവാൻക
ഴിയാത്തവനും ആയ ആ ഈശ്വരനെ വാക്കുകളേക്കൊണ്ടു്
വിവരിക്കുവാനോ കണ്ണുകളേക്കൊണ്ടു് കാണുവാനൊ സാ
ധിക്കുകയില്ല." അതിനാൽ ഈശ്വരന്റെ ശരിയായ രൂ
ത്തെ അറിയുവാൻവേണ്ടി വെമ്പുന്ന നാം വാക്കുകളേ
ക്കൊണ്ടും പേരുകളേക്കൊണ്ടും ആനക്കൊമ്പ്, വെള്ളി,
സ്വർണ്ണം എന്നിവകൊണ്ടുണ്ടാക്കപ്പെട്ട പ്രതിമകളേക്കൊ
ണ്ടും വൃക്ഷങ്ങൾ, നദികൾ, പർവ്വതങ്ങൾ, അരുവികൾ
എന്നിവകളെക്കൊണ്ടും അതിനു പ്രയത്നിച്ചുകൊണ്ടിരി
ക്കുന്നു. ഈശ്വരജ്ഞാനത്തിനുള്ള തീവ്രമായ ജിജ്ഞാ
സ ഹൃദയത്തിൽ ചുമന്നുകൊണ്ടു് നാം ലോകം മുഴുവനും
ചുററുകയും സുന്ദരമായ ഏതു വസ്തുവേ കണ്ടാലും അതു്
അദ്ദേഹത്തിന്റെ രൂപമാണെന്നു് പ്രചാരം ചെയ്യുകയും
ചെയ്യുന്നു. ലൌകികപ്രേമികളും ഇതുതന്നെയാണ് ചെ
യ്യുന്നതു്. പ്രേമിക്കുന്നവന്റെ ദൃഷ്ടിയിൽ ലോകത്തിൽ
വെച്ചു് ഏററവും സുന്ദരമായ വസ്തു തന്റെ പ്രേമപാത്ര
മാണ്. എന്നാൽ അവളെപ്പററിയുള്ള സ്മരണയെ മന
സ്സിൽ നിലനിൎത്തുവാൻ സാധിക്കുന്നതുകൊണ്ടു് വീണ,
മാല, പര്യങ്കം, ക്രീഡാസ്ഥലം എന്നിങ്ങിനെയുള്ള മററു
സ്മൃതിചിഹ്നങ്ങൾ കാണുമ്പോഴും ആയാൾക്ക് അത്യ
ധികം ആനന്ദമുണ്ടായിത്തീരുന്നു. വിഗ്രഹങ്ങളുടെ കാ
ര്യത്തിൽ കൂടുതലായി ചിന്തിക്കുകയും ഒരു തീരുമാന
മെടുക്കുവാൻ ശ്രമിക്കുകയും ചെയ്യുന്നത് നിരൎത്ഥകമായ
ഒരു പ്രവൃത്തിയല്ലേ ? ഈശ്വരസ്വരൂപത്തെപ്പററിയുള്ള

അറിവ് മനുഷ്യന് ഉണ്ടായിത്തീരണം എന്നുള്ളതു മാത്രമാണ് നമ്മുടെ ആവശ്യം. ഗ്രീക്കുകാൾക്ക് ഫിഡിയസ്സിന്റെ കലയും ഈജിപ്തുകാൾക്ക് ജന്തുപൂജയും ചിലൎക്ക് തിയ്യും മററു ചിലൎക്ക് നദിയും ആണ് ഈശ്വരനേക്കുറിച്ചുള്ള സ്മരണ ഉണ്ടാക്കിക്കൊടുക്കുന്നതെങ്കിൽ അവരുടെ വ്യത്യസ്തമാൎഗ്ഗങ്ങളെ നാം എന്തിന് അപലപിയ്ക്കണം! അവർ ഈശ്വരനെ അറിയുകയും അദ്ദേഹത്തിൽ അനുരക്തരായിത്തീരുകയും അദ്ദേഹത്തെ മറക്കാതിരിയ്ക്കുകയുംചെയ്യണമെന്നെ നമുക്കുള്ളു. യഥാൎത്ഥത്തിൽ എത്രമാത്രം സത്യസന്ധവും ഉദാരവും കോമളവുമായ ഒരു ഭാവനയാണിത്! എന്നാൽ നിരാശയും ദുരാഗ്രവും സൃഷ്ടിയ്ക്കുന്നതും വൎഗ്ഗീയവിഷം വമിയ്ക്കുന്നതുമായ വാക്കുകൾ കേട്ടു തഴമ്പിച്ച നമ്മുടെ കണ്ണുകൾക്കുണ്ടോ ഇതു പററുന്നു! വിഗ്രഹത്തിന്റെ ലാക്ഷണികതത്വത്തെ വിസ്മരിച്ച് രൂപകത്തെ യാഥാൎത്ഥ്യമാണെന്ന് നാം വിശ്വസിയ്ക്കുകയാണെങ്കിൽ നമുക്ക് ഏതൊരു ഈശ്വരനേക്കുറിച്ചുള്ള ജിജ്ഞാസയാണോ ഉള്ളത് ആ ഈശ്വരന്റെ നേരെ വിപരീതമായ ഒരു രൂപമായിരിയ്ക്കും നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെടുക. ചിന്താശീലനായ ഒരു ഭാരതീയൻ വിഗ്രഹാരാധന ഒരു മാൎഗ്ഗം മാത്രമാണെന്നവസ്തുത ഒരിക്കലും വിസ്മരിയ്ക്കുന്നതല്ല. “ശിവമാത്മനിപശ്യന്തി പ്രതിമാസുന യോഗിനഃ”. (യോഗി ഭഗവാനേ ദൎശിയ്ക്കുന്നത് ആത്മാവിലാണ്, വിഗ്രഹങ്ങളിലല്ല.)

താഴ്ന്നതരം ഉപാസനയുടെ ആവശ്യത്തെ ഹിന്ദുമതം അംഗീകരിച്ചിട്ടുണ്ടെന്ന് മുമ്പു പ്രസ്താവിച്ചിട്ടുണ്ട

ല്ലൊ. ശിശുക്കഠംക്ക് പാലും മുതിന്നവർക്ക് മാംസവും ആഹാരമായിനല്കുന്നു. ദഹനശക്തിനോക്കീട്ടാണ് അങ്ങിനെ ചെയ്യുന്നത്. അപ്രകാരംതന്നേ ഹിന്തുമതം ധാൎമ്മികമായ ഒരന്തരീക്ഷത്തെ വികസിപ്പിച്ചുകൊണ്ടുവന്നിട്ടുണ്ട്. അതിൽ ഒരു ഭാഗത്ത് സൎവ്വോച്ചമായ ദാൎശിനികജ്ഞാനം നേടുന്നതിന്നുള്ള സാദ്ധ്യതയുണ്ട്. മറെറാരുഭാഗത്ത് പ്രതീകോപാസനാക്രമത്തെ കേന്ദ്രമാക്കിക്കൊണ്ട് മഹത്തും കലാപൂൎണ്ണവുമായ സൌന്ദൎയ്യസൃഷ്ടിചെയ്യപ്പെട്ടിരിയ്ക്കുന്നു അങ്ങിനെ അതിൽ വിഭിന്നസാംസ്കാരികവികാസം സിദ്ധിച്ചിട്ടുള്ളവരും ധാൎമ്മികജ്ഞാനം നേടിയവരും ആയ എല്ലാ വിഭാഗത്തിലുംപ്പെട്ടമനുഷ്യൎക്ക് സ്ഥാനമുണ്ട്. ഹിന്ദുഗൃഹങ്ങളിൽ വിഗ്രഹോപാസനയോടൊപ്പംതന്നേ ബാലകന്മാർക്കായുള്ള ബാഹ്യസാധനാക്രമത്തിന്നും വ്യവസ്ഥ ചെയ്യപ്പെട്ടിട്ടുണ്ട്. പ്രൌഢന്മാരായ നമുക്ക് കളിക്കോപ്പുകഠം ആവശ്യമില്ലായിരിയ്ക്കാം. എന്നാൽ കുട്ടികളുടെ കളിക്കോപ്പുകഠം തല്ലിത്തകൎത്ത് അവരെ വേദനിപ്പിയ്ക്കുന്നത് ബുദ്ധിപൂൎവ്വകമായ ഒരു പ്രവൎത്തിയല്ല.

ഭാവുകനായ ഒരാഠം ഈശ്വരനേ പൂൎണ്ണസൌന്ദൎയ്യമായോ പ്രേമസ്വരൂപമായോ കണക്കാക്കുന്നു, അതിന്റെ സാഹചൎയ്യത്തിൽനിന്നുണ്ടാകുന്ന ആനന്ദത്തിൽ മഗ്നനായിത്തീരുവാൻ ആഗ്രഹിക്കുന്നു. പ്രേമസൌന്ദൎയ്യങ്ങളുടെ മൂൎത്തീകരണമായ ഭഗവാനാണ് കൃഷ്ണൻ. സഹൃദയരും ഭാവുകരും ആയ പുരുഷന്മാൎക്ക് പ്രത്യേകിച്ച് സ്ത്രീകഠംക്ക അദ്ദേഹത്തോട് വളരെ ആകൎഷണമാണ്.

ഹൃദയസ്പൎശിയായ ഒരു നാടോടിപ്പാട്ടിൽ ഇങ്ങിനെ പറയുന്നു-: "അദ്ദേഹം ഓടക്കുഴൽ വിളിക്കുന്നു. ഞാൻ പോകട്ടെ കണ്ടകാകീൎണ്ണവും ദുൎഗ്ഗമവുമായ മാൎഗ്ഗമാണെങ്കിൽപ്പോലും ഞാൻ പോകുകതന്നേ ചെയ്യും." അനലംഘ്യമായ ആജ്ഞ ലഭിക്കുമ്പോൾ സഹൃദനായ ഒരു വ്യക്തി അതിനെ എങ്ങിനെ നിരാകരിക്കും! സൌന്ദൎയ്യപ്രേമിക്കു് പ്രബലമായ ഭാവുകതയിൽനിന്നുതന്നേ അതിയായ ആനന്ദം ലഭിക്കുന്നു. സൌന്ദൎയ്യത്തിന്റെ അസ്തിത്വമാണു് സൌന്ദൎയ്യത്തേസമൎത്ഥിക്കുന്നതു്. ഭക്തൻ ഭഗവാന്റെ പാദാരവിന്ദങ്ങളിൽ വീണുരുളുന്നു: സാംസാരികമായ ഒരു വസ്തുവിന്നും ആയാളെ അവിടെനിന്നു് ആകർഷിച്ചുകൊണ്ടുപോകുക സാദ്ധ്യമല്ല തുക്കറാം പറയുന്നു-: "ഞാൻ അങ്ങയുടെ കാൽ പിടിച്ചിരിക്കുന്നു. ഇനിഅതു് ഒരിക്കലും വിടുന്നതല്ല. അങ്ങയെ ഞാൻ വിട്ടുപോകുകയില്ല. ഈ ലോകത്തെ മുഴുവൻ അങ്ങു് എനിക്കു് ദാനമായിത്തന്നാൽപോലും ഞാൻ പോകുകയില്ല." ചൈതന്യൻ പറയുന്നു-: "ഞാൻ ധനം ആവശ്യപ്പെടുന്നില്ല." ജനത്തേയും ആവശ്യപ്പെടുന്നില്ല. സുന്ദരികളായ സ്ത്രീകളും കവിതവും എനിക്കുവേണ്ട. അല്ലയോ ലോകനാഥ! ഓരോജന്മത്തിലും അങ്ങയുടെ ഭക്തനായി ജീവിക്കുവാൻ എന്നേ അനുവദിക്കേണമേ എന്ന ഒരു പ്രാൎത്ഥനമാത്രമേ എനിക്കുള്ളു." ധൎമ്മഭക്തിയുടെ ഭാരംനിമിത്തം സത്യപ്രേമവും നിൎമ്മലമായ സ്വഭാവവും ഞെരുങ്ങിപ്പോകാതിരിക്കുവാൻ ഹിന്ദുദാൎശനികന്മാർ അത്യന്തം ശ്രദ്ധപതിപ്പിച്ചിരുന്നു. നമ്മുടെ ഭാവനകൾ

ഐഹികജീവിതത്തേയും പാരത്രികജീവിത്തേയും ഒരു പോലെ ബാധിക്കുന്നതാണെന്ന് അവർക്ക് നല്ലപോലെ അറിയാം. വിട്ടുനിന്നുനോക്കുമ്പോൾ അവയ്ക്കു് നൈതികമായ മഹത്വമൊന്നും കാണുകയില്ല. ഏതൊരു ഭാവനയുടേയും മഹത്വം സ്ഥിതിചെയ്യുന്നത് അതിന്റെ മൌലികമായ പ്രേരണയിലാണ്. സമുന്നതമായ ആദ്ധ്യാത്മികഭക്തിയുടെ ഫലമാണോ അതോ നീചമായ വിഷയവാസനയുടെ പരിണാമമാണോ അതെന്നു് നാം പ്രത്യേകം ശ്രദ്ധിയ്ക്കണം. എല്ലാ ഭാവനകളും പരിശുദ്ധമായിരിയ്ക്കണമെന്ന നിർബ്ബന്ധം ഭക്തിമാർഗ്ഗത്തിന്നില്ല. വിവേകത്തിൽനിന്നുല്പന്നമാകുന്ന വിനമ്രതയാണ് യഥാത്ഥധാർമ്മികഭക്തി. എല്ലാം ഈശ്വരാർപ്പണമായിച്ചെയ്യുന്നതുകൊണ്ടുമാത്രമേ അതുണ്ടാവൂ. ജ്ഞാനയുക്തമായ ഈ ഭാവനയാൽ പ്രേരിതനാകുന്ന ഭക്തൻ മനുഷ്യസേവനത്തിന്നുവേണ്ടി ജീവിതത്തേ ബലിയർപ്പിയ്ക്കുന്നു. ഉപാസന, സംഗീതം, കല എന്നിവ ഭക്തിയെ വികസിപ്പിയ്ക്കുന്നവയാണ്.

കർമ്മയോഗി സ്വകർത്തവ്യാനുഷ്ഠാനവും യജ്ഞം അഥവാ സമുദായസേവനവും ചെയ്തു് മോക്ഷലാഭത്തിന്നു വേണ്ടി പ്രയത്നിക്കുന്നു സ്വാതന്ത്ര്യബോധമെന്നത് മനുഷ്യന്റെ സ്വാഭാവികമായ ഒരു ഗുണമാണ്. ആത്മജ്ഞാനത്തിന്റെ അവരുദ്ധതകൊണ്ടാണ് ബന്ധനം ഉണ്ടാകുന്നതു്. നാം നമ്മുടെ ദാസത്വത്തേ സ്നേഹിക്കുവാൻ തുടങ്ങിയാൽ അതിൽനിന്നു മനസ്സിലാക്കേണ്ടതു് നമ്മുടെ ദാസത്വം പരമകാഷ്ഠയെ പ്രാപിച്ചിരിക്കുന്നുവെന്നാണ്.

ബാക്കി ലോകവുമായുള്ള ബന്ധത്തെ വേർപെടുത്തുന്ന സ്വാൎത്ഥഭിത്തിയെ നമുക്ക് തകൎക്കുവാൻ കഴിയുമെങ്കിൽ മഹത്തായ ആദൎശങ്ങളെ സ്വായത്തമാക്കുവാൻ കഴിയുമെങ്കിൽ ഭയം, വിദ്വേഷം, ക്രൂരത മുതലായ ദോഷങ്ങളെ നശിപ്പിക്കുന്ന പ്രേമത്തെ ക്രമീകമായി വികസിപ്പിച്ചുകൊണ്ടുവരുവാൻ നമുക്കു കഴിയും. ഒരു യന്ത്രത്തേപ്പോലെ നീതിധൎമ്മത്തെ അനുഷ്ഠിക്കുന്നതുകൊണ്ടു് നമുക്ക് നമ്മുടെ ലക്ഷ്യത്തിലെത്തിച്ചേരുവാൻ സാധിക്കുകയില്ല. ഈശ്വരാനുഭൂതിയുടെ ഭക്ഷണം നല്കി ആ നീതിയെ പുഷ്ടവും സുശക്തവുമാക്കിത്തീൎക്കണം. അപ്പോൾ മാത്രമാണു് ഓരോ മനുഷ്യനിലും കേന്ദ്രസ്ഥിതനായ സൂൎയ്യന്റെ അനശ്വരമായ കിരണകന്ദളങ്ങൾ സ്ഥിതിചെയ്യുന്നുണ്ടെന്നു് നമുക്ക് അനുഭവമാകുന്നതു്. നാം ഒരു വ്യക്തിയെ അതിയായി സ്നേഹിക്കുന്നുണ്ടെങ്കിൽ ഈശ്വരന്റെ മുമ്പിൽ നാമും ആയാളും ഒരുപോലെയാണെന്ന ഒരു ബോധം നമ്മളിൽ ഉണ്ടായിരിക്കും. . ആ ബോധത്തിന്നു് ജീവിതത്തിൽ നാം ക്രിയാത്മകമായ രൂപം നല്കുന്നു. ഇനി നാം ഹിന്ദുമതത്തിന്റെ മറെറാരു വിശേഷതയായ നൈതികത്വത്തിലേയ്ക്കാണു് പോകുന്നതു്.

**നൈതികത്വം:—** നൈതികാചരണത്തിന്റെ അഥവാ സിദ്ധാന്തത്തെ കാൎയ്യാന്വിതമാക്കിത്തീൎക്കുന്നതിന്റെ ഉദ്ദേശം സ്വന്തം ശക്തികളെപ്പററി മനസ്സിലാക്കുകയും ഭൂതകാലത്തെ ബന്ധനത്തിൽനിന്നും ഭാവിയിലെ ഭയത്തിൽനിന്നും മോചനം പ്രാപിച്ചു് വിശ്വാസമാൎദ്ധ്യത്തോടുകൂടി ജീവിക്കുകയും ചെയ്യലാണു്. ഐഹി

കജീവിതത്തിലെ ഓരോ നിമിഷവും മധുരമായ പ്രേമഭാവനയിലും ഈശ്വരനുമായുള്ള ചിരസമ്പൎക്കത്തിന്റെ ആനന്ദദായിനിയായ അനുഭൂതിയിലും കഴിച്ചുകൂട്ടുക എന്നതാണ് നൈതികമായ ആചരണം. ആദൎശവാനായ ഒരു പുരുഷൻ സദാ സ്വൎഗ്ഗീയമായ പ്രകാശത്തിൽ ജീവിക്കുന്നു. സത്യം, നൈൎമ്മല്യം, പ്രേമം, ആത്മസമൎപ്പണം മുതലായ ഗുണങ്ങളുടെ മൂൎത്തിമൽഭാവമായിരിക്കും അയാൾ. പ്രകൃതിശക്തികളെ ഒരാൾ കീഴടക്കീട്ടുണ്ടോ എന്നുനോക്കീട്ടല്ല പ്രത്യുത വാസനകളെ നിരോധിയ്ക്കുവാൻ അയാൾക്ക് സാധിച്ചിട്ടുണ്ടോ എന്നു നോക്കീട്ടായിരിക്കണം അയാളുടെ നൈതികമായ ഔന്നത്യത്തെ പരിശോധിക്കേണ്ടത്. ചീറിപ്പാഞ്ഞുവരുന്ന വെടിയുണ്ടകൾക്ക മുമ്പിലും സത്യംപറയുക, കുരിശിൽ കുത്തികോൎത്താൽ പോലും പ്രതികാരവാഞ്ഛ ഇല്ലാതിരിക്കുക, മനുഷ്യനേയും മൃഗത്തേയും ഒരുപോലെ ബഹുമാനിക്കുക, സൎവ്വസ്വവും ദാനംചെയ്യുക, പരോപകാരാൎത്ഥം ജീവിയ്ക്കുക, അക്രമങ്ങളെ അവിചലിതഭാവത്തോടുകൂടി സഹിയ്ക്കുക മുതലായവയാണ് മനുഷ്യന്റെ പ്രധാന കൎത്തവ്യങ്ങൾ. ഇന്നത്തെ പ്രായോഗിക വാദികളും പരിഷ്കൃതരെന്നഭിമാനിയ്ക്കുന്നവരും ഇവയെ ഉയൎന്നകാൎയ്യങ്ങളാണെന്നുപറഞ്ഞ് തള്ളിക്കളയുമായിരിക്കാം. മനുഷ്യപ്രകൃതിയുടെ ദൈനംദിന ജീവിതത്തിന്ന് പററാത്തവയാണ് അവയെന്ന് അധിക്ഷേപിയ്ക്കുമായിരിക്കാം. ബുദ്ധിഹീനരായ ഭാരതീയൎക്കും ഗലീലിയിലെ മീൻ പിടുത്തക്കാൎക്കും ഇത്തരം ആദൎശങ്ങൾ പ്രശംസനീയമായി

ത്തോന്നിയേയ്ക്കാമെങ്കിലും അവയെ പ്രായോഗികമാക്കി ത്തീർക്കുക സാദ്ധ്യമല്ല എന്ന് അവർ പറയും. സാധാരണലോകവും നൈതികമായ ആദർശങ്ങളും തമ്മിൽ വമ്പിച്ച അന്തരമുണ്ടെന്ന് ഹിന്ദു ദാർശനികന്മാക്കറിയാമായിരുന്നു. അതിനാൽ അവർ ശിക്ഷണവും പരിശീലനവും ചേർന്ന ഒരു പ്രത്യേക വ്യവസ്ഥ ഉണ്ടാക്കി മനുഷ്യനെ പ്രസ്തുത ലക്ഷ്യത്തിലേയ്ക്കുള്ള പ്രയാണത്തിൽ സഹായിച്ചു. ജനങ്ങളുടെ സദാചാര ബോധത്തേയും നൈതിക ബോധത്തേയും വികസിപ്പിയ്ക്കുന്ന സ്ഥാപനങ്ങളുടേയും സംസ്കാരങ്ങളുടെയും ഒരു ജാലമാണ് ധർമ്മമെന്നു പറയുന്നത്. ഹിന്ദുമതത്തിന്റെ ഒരു വിശിഷ്ടാംഗമാണത്. നിർബ്ബന്ധിച്ച് മതത്തിൽചേർത്തുക എന്ന തത്വത്തോട് ഹിന്ദുമതം യോജിയ്ക്കുന്നില്ല. എന്നാൽ ഹിന്ദുക്കളെല്ലാംതന്നേ ധാർമ്മിക വ്യവസ്ഥയനുസരിച്ച് ജീവിയ്ക്കണമെന്നനുശാസിയ്ക്കുന്നുണ്ട്. അതൊരു ധർമ്മമല്ല. സംസ്കാരമെന്നു പറയുന്നതായിരിയ്ക്കും കൂടുതൽ നന്നായിരിയ്ക്കുക. ധർമ്മാനുഷ്ഠാനം ചെയ്യുന്നവർക്ക് സിദ്ധാന്തപരമായ അഥവാ യഥാർത്ഥമായ ജ്ഞാനം ഉണ്ടാകുന്നതായിരിയ്ക്കുമെന്ന് അത് നിർദ്ദേശിയ്ക്കുന്നു. ഓരോ വ്യക്തിയുടേയും ഹൃദയത്തിൽ കെട്ടടങ്ങിക്കിടക്കുന്ന അഗ്നിയെ പ്രോജ്വലിപ്പിയ്ക്കാനുള്ള ശക്തി ഈ ധർമ്മത്തിനുണ്ട്.

ജനഹൃദയത്തിന്റെ അനുമോദനംനേടിയ ആചാരശാസ്ത്രമല്ലാതെ മറെറാന്നുമല്ല ഈ മതം. ഒരു വ്യക്തിയുടെ മാനസികമായ സൃഷ്ടിയല്ല ഇത്. അതുകൊണ്ട് ഇതിനെ വൈയ്യക്തികമെന്നു പറഞ്ഞുകൂടാ. നിയമങ്ങളും

ഇതിനെ അനുസരിയ്ക്കണമെന്ന് നിർബ്ബന്ധിയ്ക്കുന്നില്ല. അതിനാൽ ബാഹ്യമായതാണ് ഇതെന്നും പറഞ്ഞുകൂടാ. ലോകമതം അഥവാ സാധാരണ ജനങ്ങളുടെ അഭിപ്രായം അനുമോദിയ്ക്കുന്ന ഒരു ആചാര വ്യവസ്ഥിയാണിത്. ജർമ്മൻകാർ ഇതിനെ (Sittlichit) എന്നു പറയുന്നു. ഫി ഷ്റെറ അതിന്ന് ഇപ്രകാരം ഒരു നിർവ്വചനം നൽകിയി രിയ്ക്കുന്നു:— "ജനങ്ങളുടെ പാരസ്പരിക വ്യവഹാര ത്തെ നിയന്ത്രിയ്ക്കുകയും നമ്മുടെ സംസ്കാരത്തിന്റെ വ ർത്തമാനദശയിൽ ഒരു ശീലം അഥവാ മറെറാരു പ്രകൃതി സൃഷ്ടിയ്ക്കുകയും ചെയ്യുന്നതാകകൊണ്ട് ആചരണസം ബന്ധിയായ പ്രസ്തുത നിയമങ്ങൾ നമ്മുടെ അചേതന മ സ്തിഷ്കത്തിന്റെ ഒരു അംഗമായിത്തീർന്നിരിക്കുന്നു." ധർമ്മം ആരേയും സദാചാര നിരതനാക്കിത്തീർക്കുതിന്നു് നിർബ്ബ ന്ധം ചെലുത്താറില്ല. സദാചാരാനുഷ്ഠാനത്തിന്നുള്ള പരി ശീലനം മാത്രമാണ് അത് നല്കുന്നത്. നിശ്ചലവും യാന്ത്രികവും ആയ നിയമ സംഗ്രഹമല്ലഅത്. പ്രത്യുത ചലനാത്മകവും സമുദായത്തിന്റെ വികാസ ഗതിയനുസ രിച്ച് പുരോഗമിയ്ക്കുന്നതും ആകുന്നു. ഭാരതത്തിൽ രാജ്യം പോലും ധർമ്മത്തേ സേവിയ്ക്കുന്നു. ധർമ്മത്തേ അതിക്രമി മിച്ചു നടക്കുവാൻ അതിനു സാദ്ധ്യമല്ല. ധർമ്മത്തേമാ ററിത്തീർക്കുകയോ നിഷേധിയ്ക്കുകയോ ചെയ്യലല്ല പ്രത്യു ത അതിന്റെ അനുഷ്ഠാനത്തിന്നുവേണ്ട വ്യവസ്ഥകൾ ഏർപ്പെടുത്തുകയാണ് അതിന്റെ പ്രവൃത്തി. രാജധർമ്മം ഏതുസന്ദർഭത്തിലും ജനങ്ങളുടെ ജീവിതചര്യയിൽ കയ്യി ടാറില്ല. നാലായിരത്തിലധികം കൊല്ലങ്ങളായി വിവി

ധ ധാർമ്മിക സമ്പ്രദായങ്ങളും വർഗ്ഗീയതകളും തമ്മിൽനടന്ന പരസ്പര സംഘട്ടനങ്ങളെ അതിജീവിച്ചുകൊണ്ട് നമ്മുടെ ധർമ്മം അഥവാ സാമുദായിക വ്യവസ്ഥ അചലമായിത്തന്നേ നിലകൊള്ളുകയാണ്. ഭാരതീയ ജീവിതത്തിന്റെ ചേതനാപൂർണ്ണവും അനുസ്യൂതവുമായ പ്രവാഹത്തെ നമുക്ക കാണണമെങ്കിൽ ഭാരതത്തിന്റെ രാഷ്ട്രീയചരിത്രമല്ല നോക്കേണ്ടത്. പ്രത്യുത സാമുദായികവും സാംസ്കാരികവുമായ ചരിത്രമാണ്. പ്ലാസിയുദ്ധത്തിനു ശേഷമാണ് ഇവിടെ രാഷ്ട്രീയതത്ത്വത്തിന്റെ രോഗം കടന്നുകൂടീട്ടുള്ളത്. ഇന്ന് ജീവിതംമുഴുവൻ രാഷ്ട്രീയമായിത്തീർന്നിരിക്കുന്നു. രാഷ്ട്രം സമുദായത്തെ കടന്നാക്രമിക്കുവാൻ തുടങ്ങി. രവീന്ദ്രനാഥ ടാഗോറിന്റെ ഭാഷയിൽ പറയുകയാണെങ്കിൽ രാഷ്ട്രമല്ലാത്ത ഭരണം ഇന്ന് അതിന്റെ എല്ലാ ഗുണദോഷങ്ങളോടുംകൂടി പാശ്ചാത്യാദർശത്തിലുള്ള ഏകരാഷ്ട്രമായിത്തീരുവാൻ പ്രയത്നിച്ചുകൊണ്ടിരിക്കുകയാണ്

ധർമ്മത്തിന്ന് രണ്ടുരൂപങ്ങൾ ഉണ്ട്. വൈയക്തികവും സാമുദായികവും. ഇവരണ്ടും പരസ്പരാശ്രിതമാണ്. വ്യക്തിയുടെ ധാർമ്മികാഭിലാഷങ്ങൾക്ക് ഒരു മാർഗ്ഗദർശിവേണം. ആയാളുടെ ഉദ്ദേശമെന്തെന്നും ഇന്ദ്രിയനിഗ്രഹംചെയ്ത് ആദ്ധ്യാത്മിക ജീവിതത്തേ സഹായത്തമാക്കിത്തീർക്കാൻ ആയാൾ എന്തെല്ലാം ചെയ്യണമെന്നും ആയാളെ പഠിപ്പിക്കേണ്ടതാണ്. അതേ അവസരത്തിൽത്തന്നേ സമുദായക്ഷേമത്തേപ്പററിയും ചിന്തിക്കേണ്ടതുണ്ട്. സർവ്വ ജീവികളേയും സമഞ്ജസമായ ഒരു

സൃത്രത്തിൽ ബന്ധിയ്ക്കുന്ന ശക്തിയേയാണ് ധർമ്മമെന്നു പറയുന്നത്. (ധാരണാദ ധർമ്മമിത്യാഹുഃ: ധർമ്മേണ വർദ്ധിതാഃ പ്രജാ) സമുദായക്ഷേമത്തിന്നുവേണ്ടി വ്യവസ്ഥകൾചെയ്യുന്ന പ്രവൃത്തിയാണ് ഏററവും പുണ്യകരമായിട്ടുള്ളത്. അതിന്നു വിരുദ്ധമായ പ്രവൃത്തികൾ പാപകരങ്ങളുമാണ്. ചുരുക്കത്തിൽ മററുള്ളവരിൽ നിന്ന് നാം ഏതുതരം പെരുമാററത്തേയാണോ ആഗ്രഹിയ്ക്കുന്നത് അതേവിധത്തിൽ അന്യരോട് നാം പെരുമാറുക എന്നതാണ് ഏററവും വലിയ പുണ്യകർമ്മമെന്ന് സംശയാതീതമായി പറയാം. നിത്യകർമ്മങ്ങളിൽ സമുദായത്തോടും വ്യക്തിയോടും ഉള്ള കർത്തവ്യങ്ങളെ ഉൾക്കൊള്ളിച്ചിട്ടുണ്ട്. താഴെ പറയുന്നവയാണ് നിത്യകർമ്മങ്ങൾ. ശൌചം (ശുദ്ധി) ആചാരം (ശിഷ്ടാചരണം) പഞ്ചമഹായജ്ഞം (സമുദായസേവനം) സന്ധ്യാവന്ദനം (സന്ധ്യാസമയങ്ങളിലുള്ള ഉപാസന) വ്യക്തിജീവിതത്തിൻെറ ദശാപരിണാമങ്ങളിലും വിഭിന്നവർഗ്ഗയുക്തമായ സമുദായത്തിന്ന് നിർദ്ദേശിയ്ക്കപ്പെട്ട വർണ്ണാശ്രമധർമ്മത്തിലും അവയുടെ പ്രാധാന്യം തികച്ചും കാണാവുന്നതാണ്. വ്യക്തിയെ സംബന്ധിച്ചിടത്തോളം തൻെറ ഉദ്ദേസിദ്ധിയ്ക്കായുള്ള ആദർശപ്രാപ്തിയാണ് സാംസാരികമായ സുഖഭോഗങ്ങളെ അപേക്ഷിച്ച് കൂടുതൽ അഭികാമ്യമായിട്ടുള്ളതു്. പ്രസ്തുത ശിക്ഷണംകൊണ്ടു മാത്രമാണ് വ്യക്തിയ്ക്ക് അതു ലഭിയ്ക്കുന്നതു്. അതിന്ന് വളരെ ക്ലേശിയ്ക്കണം. സംയമനത്തോടുകൂടിയ ജീവിതം നയിയ്ക്കുകയും ചെയ്യണം. ഓരോ മനുഷ്യൻെറ

യും ആയുസ്സിനെ നാല് ആശ്രമങ്ങളായി വിഭജിച്ചിരി യ്ക്കുന്നു. ഒന്നാമത്തെ ആശ്രമം ബ്രഹ്മചര്യമാണ്. ഈ ആശ്രമത്തിൽ ധൈര്യം, ബ്രഹ്മചര്യം, ലോകസേവ തുട ങ്ങിയ ആദർശങ്ങളെ ബാലകന്മാരിൽ വളർത്തിക്കൊണ്ടുവ രുന്നു. ഓരോ വ്യക്തിയും അപ്രകാരം നിയമാനുസൃ തം ജീവിയ്ക്കേണ്ടതാണ്. ഏതു വർഗ്ഗത്തിൽപെട്ടവനാ യാലും വേണ്ടില്ല. ധനികനെന്നോ ദരിദ്രനെന്നോ ഉള്ള വ്യത്യാസവും ഇക്കാര്യത്തിൽ പരിഗണിയ്ക്കുന്നില്ല. രണ്ടാമത്തെ ആശ്രമം ഗൃഹസ്ഥാശ്രമമാണ്. ഈ ആശ്ര മത്തിൽ പ്രവേശിയ്ക്കുന്നവർ ഗൃഹസ്ഥന്റെ ധർമ്മത്തെ അ നുഷ്ഠിയ്ക്കണം. പ്രസ്തുത വ്യക്തി ഏതെങ്കിലും ഒരു സാമൂ ഹ്യസ്ഥാപനത്തിൽ അംഗമായിത്തീരുന്നു. ആ സ്ഥാ പനത്തിന്റെ നിയന്ത്രണത്തിൻ കീഴിൽ കർത്തവ്യാ നുഷ്ഠാനം ചെയ്തുകൊണ്ട് ആയാൾ ജീവിയ്ക്കുന്നു. സഹ ജീവികളുമായി പ്രത്യേക തരത്തിൽ ബന്ധപ്പെടേണ്ടി വരുന്നതുകൊണ്ട് മനുഷ്യപ്രകൃതിയിലെ ചില ശീലങ്ങ ളെല്ലാം മൂല്യതരങ്ങളായിത്തീരുന്നു. ആത്മവിശ്വാസം, മിതവ്യയശീലം, അതിഥി സല്ക്കാരപ്രിയത മുതലായ ഗുണങ്ങളെ പരിശീലിച്ചു വളർത്തിക്കൊണ്ടുവരേണ്ടത് ഈ സന്ദർഭത്തിലാണ്. ഗൃഹസ്ഥൻ സർവ്വത്ര ബഹുമാനി യ്ക്കപ്പെടുന്നു. കാരണം ആയാളാണ് മററു മൂന്നാശ്രമ ങ്ങളുടേയും അവലംബമായി നിലകൊള്ളുന്നതു്. വർണ്ണ വ്യവസ്ഥ ഈ ആശ്രമത്തിൽ സ്വീകാര്യമായിട്ടുള്ളതാ ണ്. മൂന്നാമത്തെ ആശ്രമത്തിന്ന് വാനപ്രസ്ഥമെന്നു പറയുന്നു. ഇതിൽ പ്രവേശിച്ച മനുഷ്യൻ സാംസാരി

കമായ സമ്പത്തുകളിൽ വിരക്തനായി ഭവിയ്ക്കുന്നു. ഗൃഹസ്ഥധൎമ്മാനുഷ്ഠാനംകൊണ്ടുണ്ടായിത്തീൎന്നിട്ടുള്ള ഗൎവ്വ്, അഭിമാനം മുതലായവ അതായത് വംശാഭിമാനം, ധനം, ബുദ്ധി, സൌഭാഗ്യം എന്നിവകൊണ്ടുണ്ടാകുന്ന ഗൎവ്വ് മുതലായവ നിരോധനം ചെയ്യേണ്ടിവരുന്നതു് ഈ സന്ദൎഭത്തിലാണ്. സന്യാസവൃത്തി പരിശീലിയ്ക്കേണ്ടതും ഈ സമയത്താണ്. സമുന്നതമായ ജീവിതം നയിയ്ക്കുവാൻ സൎവ്വഥാ യോഗ്യനായിത്തീൎന്നാൽ സന്യാസം സ്വീകരിയ്ക്കുന്നു. മനുഷ്യസമുദായത്തെ രാഗരഹിതനായി സേവിയ്ക്കുന്ന ആളാണ് സന്യാസി. ആത്മശക്തിയിലാണ് ആയാൾ ശാന്തിയെ തേടുന്നതു്. അങ്ങിനെ അനന്തതയുമായി പൂൎണ്ണമായ സമഞ്ജസാവസ്ഥ പ്രാപിച്ചു കഴിഞ്ഞാൽ പിന്നെ മനുഷ്യന് യാതൊന്നും പഠിയ്ക്കേണ്ടതില്ല.

സന്യാസിമാർ ലോകത്തെ ദുഃഖത്തിലും കഷ്ടപ്പാടിലും ഇട്ടേച്ചുകൊണ്ടു് ഏകാന്തതയെ ശരണം പ്രാപിയ്ക്കുന്നില്ല. ബുദ്ധൻ, ശങ്കരൻ, രാമാനുജൻ, രാമാനന്ദൻ മുതലായ വിശിഷ്ടവ്യക്തികൾ രാഷ്ട്രത്തിനുവേണ്ടി സൎവ്വസ്വവും ബലിയൎപ്പിച്ചവരാണ്. രാഷ്ട്രധൎമ്മം സ്ഥാപിച്ചതു് അവരാണ്. ഇന്നു് അവരുടെ ഉപദേശങ്ങളെ നാം പൈതൃകസമ്പത്തായി കരുതുന്നു.

വ്യക്തികളുടെ സാമുദായികമായ കൎത്തവ്യങ്ങളെ നിൎദ്ദേശിയ്ക്കുന്നതാണ് വൎണ്ണവ്യവസ്ഥ. സമുദായ വ്യവസ്ഥയുടെ ഒരു ബിന്ദുവിനേ കേന്ദ്രമാക്കിക്കൊണ്ടു് സമ്പൂൎണ്ണമായ വ്യക്തിത്വത്തേ പ്രവൎത്തിപ്പിച്ചെങ്കിൽ മാത്രമേ

മനുഷ്യന്ന് വികസിയ്ക്കുവാൻ കഴിയൂ. മനുഷ്യന്റെ മാനസിക ജീവിതത്തിലെ മൂന്ന് അംഗങ്ങളിൽ പരമ പ്രധാനമായി കരുതുന്നത് ഒന്നിനെയാണ്. വിചാരപ്രധാനം, ഭാവപ്രധാനം, ക്രിയാപ്രധാനം എന്നിവയാണ് അവ മൂന്നെണ്ണം. യാതൊരു ഗുണവിശേഷവുമില്ലാത്തതാണ് ശൂദ്രത്വം. നാലുവർണ്ണങ്ങളെ ഇങ്ങിനെ ഉപമിയ്ക്കാം. പണ്ഡിതന്മാർ, സൈന്യങ്ങൾ, കൈത്തൊഴിലുകാർ, സാധാരണ കൂലിക്കാർ. എല്ലാവരും ഒരേ പ്രസ്ഥാനത്തിലെ അംഗങ്ങളാണ്. ഋഗ്വേദ കാലത്തുതന്നെ പരസ്പരാശ്രിതത്വത്തേ കാണിയ്ക്കുന്നതിന്നായി തല, കയ്യ്, അര, കാല്, എന്നീ നാലെണ്ണത്തെ നാലുവർണ്ണങ്ങളോടുപമിച്ച് സമുദായത്തിന്റെ ഐക്യഭാവത്തെ വ്യക്തമാക്കീട്ടുണ്ട്. അങ്ങിനെ പ്രസ്തുത 'സമ്പൂർണ്ണ'തയിൽ ഓരോ വർണ്ണത്തിന്റെയും ഉപയുക്തമായ സ്ഥാനം, അധികാരം, കർത്തവ്യം മുതലായവ നിർദ്ദേശിയ്ക്കപ്പെട്ടിരിയ്ക്കുന്നു. കർമ്മം ചെയ്യുന്നത് ബഹുമാന്യമായി കരുതപ്പെട്ടുന്നു. തന്നിമിത്തം ജാതീയമായ അഹംഭാവത്തിന്നും ഉയർന്നവനെന്നും താഴ്ന്നവനെന്നുമുള്ള അഭിമാനത്തിന്നും പ്രോത്സാഹനം നല്കപ്പെട്ടിട്ടില്ല. വർണ്ണം അവകാശത്തേയല്ല ഉത്തരവാദിത്വത്തേയാണ് സൂചിപ്പിയ്ക്കുന്നത്. ഓരോവ്യക്തിയിലും എല്ലാഗുണങ്ങളും അടങ്ങീട്ടുണ്ട്. എന്നാൽ വ്യത്യസ്ഥ വ്യക്തികളിൽ വ്യത്യസ്ഥ ഗുണങ്ങൾ കൂടുതലായ മാത്രയിൽ കാണുന്നു. സ്വകർത്തവ്യാനുഷ്ഠാനംകൊണ്ട് നാം സമുദായത്തെ മുഴുവൻ സേവിയ്ക്കുക മാത്രമല്ല ചെയ്യുന്നത്. പ്രത്യുത ആത്മപ്രകാശനം ചെയ്യുകകൂടി ചെയ്യു

ണ്ടു്. ഓരോവ്യക്തിയുടേയും വിശിഷ്ടമായ സ്വഭാവം വികസിതമായിത്തീരുന്നത് ആയാളുടെ കർമ്മത്തിൽ കൂടിയാണ്. ആ കർമ്മം പ്രത്യേകിച്ചും ആയാളുടെ ധർമ്മമാണ്, സ്വധർമ്മമാണ്. ഗ്രാമശാസനം, വ്യവസായ സംഘടന എന്നിവയിൽ വന്ന വ്യവസ്ഥയ്ക്കുള്ള സ്ഥാനമെന്തെന്ന് ഞാൻ ഇതിൽ വിവരിച്ചിട്ടില്ല. ഈ സമ്പ്രദായത്തിൽ ആധുനികകാലത്ത് വന്നുചേർന്നിട്ടുള്ള ദുഷിച്ച പ്രവണതകളെപ്പററിയും പറഞ്ഞിട്ടില്ല.

ഓരോവ്യക്തിയേയും ബ്രാഹ്മണനും ദൈവദൂതനുമാക്കിത്തീർക്കണമെന്നുള്ളതാണ് ഹിന്ദുമതത്തിന്റെ ആദർശം. അപ്പോൾ മാത്രമാണ് ആയാൾക്ക് ആന്തരികമായ സ്വാതന്ത്ര്യവും ആദ്ധ്യാത്മിക സാഹചര്യത്തിൽനിന്നു ലഭിക്കുന്ന ആനന്ദവും അനുഭവപ്പെടുന്നത്. അപ്പോൾ മാത്രമാണ് ആയാൾ ദുഷ്കർമ്മങ്ങൾക്ക പ്രായശ്ചിത്തം ചെയ്യുകയും പ്രതികാരവാഞ്ഛ ഉപേക്ഷിക്കുകയും ചെയ്യുന്നത്. അങ്ങിനെ അനിതരസാധാരണമായ ധൈര്യവും സ്നേഹസമ്പത്തും ലഭിക്കുന്ന അയാൾക്ക് അന്യർ ഏല്പിക്കുന്ന ആഘാതങ്ങളെ സഹിക്കുവാനും തന്നെ കൊള്ളചെയ്യാൻവേണ്ടി വരുന്നവർക്ക് തന്റെതായ സർവ്വസ്വവും ബലിയർപ്പിക്കുവാനും ഉള്ള കെല്പുണ്ടായിരിക്കും. ആയാളുടെ ഹൃദയം സദാ ശാന്തിപൂർണ്ണമായിരിക്കും. അതായത് വിദ്വേഷഭാവം തീരെ ഉല്പന്നമാവുകയില്ല. യഥാർത്ഥബ്രാഹ്മണത്വം മാനുഷികശക്തിയുടെ പരമമായ വികാസത്തിന്റെ പ്രതീകമാണ്. ആദ്ധ്യാത്മികമായ മഹത്വത്തെ അടിസ്ഥാനമാക്കിയാണ് സമുദായ

ത്തിൽ വണ്ണവിവേചനം ചെയ്യപ്പെട്ടിട്ടുള്ളത്. ചിറകി ല്ലാത്ത മനുഷ്യന്ന് പറന്നുചെന്ന് ശിഖരത്തിൽപ്പറ്റുക സാദ്ധ്യമല്ലല്ലോ. അതുകൊണ്ട് കഷ്ടതകളും ക്ലേശങ്ങ ളും അനുഭവിച്ചുകൊണ്ട് സാവധാനത്തിൽ മേൽപ്പോട്ടു കയറിപ്പോകുന്നതുകൊണ്ടുമാത്രം അവൻ സന്തുഷ്ടനായി ത്തീരണം. ഹിന്ദുക്കളുടെ സമുദായ വ്യവസ്ഥയിൽ ഇ ത്തരത്തിലുള്ള ക്രമീകമായ ഒരു പദ്ധതിയാണ് ആസൂത്ര ണം ചെയ്യപ്പെട്ടിട്ടുള്ളത്. ഇതിനെ സമത്ഥിയ്ക്കുവാൻ ഗോരക്ഷ, അഹിംസ എന്നീ രണ്ടു ഉദാഹരണം എടു ക്കാം. യാതൊന്നിനേയും ഹിംസിയ്ക്കാതിരിയ്ക്കുന്നതാ ണ് ഏററവും മഹത്തായതും മനുഷ്യന്നു യോഗ്യമായി ട്ടുള്ളതും ആയ ധമ്മം. ഓരോ ബ്രാഹ്മണനും ഈ ധമ്മ ത്തെ നിശ്ചയമായും പാലിയ്ക്കണം. യുദ്ധത്തിൽ ജനങ്ങളെ വധിയ്ക്കുന്നതും സ്വയം യുദ്ധംചെയ്തു മരിയ്ക്കുന്നതും സ്വധ മ്മമായി സ്വീകരിച്ച ക്ഷത്രിയന്മാർക്ക് മറെറാന്നാണ് വിധിച്ചിട്ടുള്ളത്. പകരത്തിനുപകരം ചെയ്യുക എന്ന ത് മനുഷ്യപ്രകൃതിയുടെ അചലമായ ഒരു സ്വഭാവമാ ണെന്ന് നീതിവിധായകന്മാർക്കറിയാം. അതിനെ പെ ട്ടെന്ന് നിരോധിയ്ക്കുക സാദ്ധ്യമല്ല. അനാചാരത്തെ വകവെച്ചുകൊടുക്കുന്നത് അനുചിതവും സ്നേഹംവഴിയാ യി അതിനെ നിവാരണംചെയ്യുന്നത് അസാദ്ധ്യവും ആയ സന്ദർഭങ്ങളിൽ ശക്തിയുപയോഗിച്ച് അതിനെ എതിക്കുന്നത് വിഹിതമാണെന്നു പറയുന്നു. ശത്രുക്ക ളെ ദമനംചെയ്യുക എന്നതാണ് നിങ്ങളുടെ കത്തവ്യമെ ന്നു ക്ഷത്രിയന്മാരോട് ആഹ്വാനം ചെയ്യുന്നു. എന്നാൽ

മനുഷ്യപ്രകൃതിയോട് ദയകാണിക്കണമെന്ന് പ്രത്യേകം നിർദ്ദേശിച്ചിട്ടുണ്ട്. മാത്രമല്ല ബ്രാഹ്മണരുടെ സ്നേഹധർമ്മം അവരുടെ ഹിംസാധർമ്മത്തേക്കാൾ ശ്രേഷ്ഠതരമാണെന്ന് ക്ഷത്രിയന്മാരോട് പറയുന്നുമുണ്ട്. ക്ഷത്രിയന്മാർ വികാസം കുറഞ്ഞ വർഗ്ഗത്തെ പ്രതിനിധീകരിയ്ക്കുന്നു. കാരണം അവർ മനുഷ്യനെ കേവലം മാംസപിണ്ഡമായി മാത്രമേ കരുതുന്നുള്ളു. മനുഷ്യനിലുള്ള ഈശ്വരചൈതന്യത്തെ അവർ കാണുന്നില്ല. വെറുപ്പോ വിദ്വേഷമോ കൂടാതെ ഭ്രാതൃഭാവത്തോടുകൂടി കർത്തവ്യമാണെന്നു കരുതിവേണം യുദ്ധംചെയ്യുക എന്ന് പ്രത്യേകം ആജ്ഞാപിച്ചിരിയ്ക്കുന്നു പ്രതികാരവാഞ്ഛ ഒരിക്കലും ഉണ്ടായിരിയ്ക്കരുത്. നമ്മെ ഉപദ്രവിച്ചതിന്നുപകരം അങ്ങോട്ടും ഉപദ്രവിക്കണമെന്ന ഭാവന പാടില്ല. അങ്ങിനെ ക്ഷത്രിയന്മാർ മനുഷ്യക്ഷേമത്തെ മുൻനിർത്തി കർത്തവ്യാനുഷ്ഠാനം ചെയ്യുകയാണെങ്കിൽ അവർക്ക് ആദ്ധ്യാത്മികമായ ഉന്നതിയുണ്ടാകും. മൃഗീയശക്തിയെ അധികം ആശ്രയിയ്ക്കാതെ, ലോകത്തിലുള്ള യാതൊരു ജീവിയേയും ഹിംസിയ്ക്കാതെ ഒടുവിൽ അവർ ബ്രാഹ്മണരായിത്തീരുന്നതാണ്. ഹിംസാപൂർണ്ണമായ യുദ്ധത്തിന്ന് അനുമതി നൽകപ്പെട്ടിട്ടുണ്ടെങ്കിലും അതിൽനിന്ന് വിരമിയ്ക്കുക എന്നതാണ് പരമമായ ലക്ഷ്യം. പ്രകൃതിയുടെ ഒഴുക്കിനനുസരിച്ച് ഒഴുകിപ്പോകുന്നതിൽനിന്ന് മനുഷ്യൻ രക്ഷപ്രാപിയ്ക്കേണ്ടതാണ്.

അഹിംസാധർമ്മത്തിൽ മൃഗങ്ങൾ പക്ഷികൾ എന്നിവയെപ്പോലും ഉൾപ്പെടുത്തിട്ടുണ്ട്. കാരണശാസ്ത്ര

ത്തിൻെറ തത്വമനുസരിച്ച് നോക്കിയാൽ മാംസാഹാരംപോലും വജ്ജ്യമാണെന്നാണ് ഇതിൻെറ അത്ഥം പക്ഷിമൃഗാദികളെ സൃഷ്ടിച്ചതു് ഈശ്വരനാണ്. അതിനാൽ അവയോട് നാം ദയയുള്ളവരായിരിയ്ക്കണം. മൃഗലോകത്തിൻെറ പ്രതീകമാണ് പശു. ധമ്മനിരതരായ ഹിന്ദുക്കൾ ഗോക്കളേയും ബ്രാഹ്മണരേയും സദാ രക്ഷിയ്ക്കണമെന്നു് ഈശ്വരനോട് പ്രാത്ഥിയ്ക്കാറുണ്ട്. പശുവും ബ്രാഹ്മണരും മൃഗലോകത്തിലും മനുഷ്യലോകത്തിലും ശാരീരികമായും ആദ്ധ്യാത്മികമായും ഉയച്ച്യെ പ്രാപിച്ചവരാണ്. ഗാന്ധിജി ഇങ്ങിനെ എഴുതിയിരിയ്ക്കുന്നു:- "പശുവിന്ന് ദേവത്വം കല്പിച്ചുകൊടുത്തതിൻെറ കാരണം വ്യക്തമാണ്. ഭാരതത്തിൽ മനുഷ്യൻെറ ഏററവും വലിയ സുഹൃത്തായിരുന്നു പശു. അത് സമൃദ്ധിയുടെ ഉറവിടമാണ്. പശു കരുണാമയമായ ഒരു കാവ്യമാണ്. കോടിക്കണക്കിലുള്ള ഭാരതീയരുടെ മാതാവാണ് അതു്. ഗോരക്ഷ എന്നതിൻെറ അത്ഥം മിണ്ടാൻ വയ്യാത്ത പ്രാണികളെ മുഴുവൻ രക്ഷിയ്ക്കുക എന്നതാണ്". ഇന്ത്യയിൽ പശുക്കളോട് ലേശംപോലും ദയകാണിയ്ക്കാത്ത ചിലരും ഉണ്ടായിരുന്നു. അവരുടെ സ്വഭാവത്തിന്നു് ഒരു മാററം വരുത്തേണ്ടതായി വന്നു. മാംസാഹാരം ചെയ്യാത്തവരും, വിനോദത്തിന്നോ ഭക്ഷണത്തിന്നോ വേണ്ടി മൃഗങ്ങളെ ഹിംസിയ്ക്കാത്തവരും ആയ ബ്രാഹ്മണരുടെ ആദശം സാധാരണ ജനങ്ങളുടെ സദാചാരബോധത്തെ ഉയത്തുന്നതിന്നു് വളരെയധികം സഹായകമായിട്ടുണ്ട്. ക്ഷത്രിയന്മാരും വൈശ്യന്മാരും

മിക്കവാറും നിരാമിഷ ഭോജികളാണ്. പുണ്യദിനങ്ങളിൽ ശൂദ്രരും മാംസം ഭക്ഷിയ്ക്കാറില്ല. അങ്ങിനെ സസ്യ ഭക്ഷണസമ്പ്രദായം വളൎന്നുകൊണ്ടിരുന്നു. പാശ്ചാത്യരിൽ അല്പംപോലും ദയ കാണിയ്ക്കാത്തവർ പഞ്ചമന്മാരാണ്. അവരിൽ ഹിന്ദുമതത്തിന്ന് ഒട്ടുംതന്നെ സ്വാധീനത ചെലുത്തുവാൻ കഴിഞ്ഞിട്ടില്ല.

പദദലിതരായ വൎഗ്ഗക്കാരുടെ മാനസികവും സദാചാരപരവുമായ വികാസത്തിന്നുവേണ്ടി ഹിന്ദുമതം യാതൊന്നും ചെയ്തിട്ടില്ലെന്ന് ഒരു ദുഷ്പേരുണ്ട്. ഇതിന്റെ അൎത്ഥം ഭാരതത്തിൽ ഹിന്ദുമതം ചെയ്തിട്ടുള്ള കാൎയ്യങ്ങളെപ്പററി അങ്ങിനെ ആക്ഷേപിയ്ക്കുന്നവൎക്ക് യാതൊന്നുംതന്നെ അറിയുകയില്ലെന്നാണ്. ബുദ്ധമതവും ക്രിസ്തുമതവും ഉണ്ടായിട്ട് ഇത്രയും കാലമായല്ലൊ. എന്നാൽ ഇന്നും പരിഷ്കൃതരായ ഒരു ജനസമൂഹം അപരിഷ്കൃതരുമായി ഇടപെടുമ്പോൾ അപരിഷ്കൃതരുടെ മനോഭാവത്തെ മനസ്സിലാക്കുവാൻ ശ്രമിയ്ക്കുന്നത് കാണുന്നില്ല. നേരെമറിച്ച് ക്രൂരമായ ഉപായങ്ങൾ പ്രയോഗിച്ച് അവരെ കീഴടക്കുകയാണ് ചെയ്യുന്നത്. തന്നിമിത്തം കരയുവാൻ കണ്ണുകളുണ്ടെങ്കിൽ പ്രസ്തുത അപരിഷ്കൃതന്മാർ രാവും പകലും കരഞ്ഞു കരഞ്ഞ് ഈശ്വരനെ ശപിച്ചുകൊണ്ടിരിയ്ക്കും. പരിഷ്കൃതരെ തങ്ങളുടെ രാജ്യത്തേയ്ക്ക് അയച്ചതെന്തിനാണെന്ന് അവർ ഈശ്വരനോട് ആവലാതിപ്പെട്ടുകൊണ്ടിരിയ്ക്കും. ഭാരതത്തിലെ ആൎയ്യന്മാർ ഇവിടുത്തെ പൂൎവ്വനിവാസികളെ തങ്ങളുടെ കൂട്ടത്തിൽചേൎത്തു. വൃത്തികെട്ട ജീവിതത്തെ

യും മദ്യപാനത്തേയും അവരിൽനിന്ന് അകററുവാനും പരിശുദ്ധ ജീവിതം നയിക്കുവാനും ഈശ്വരഭക്തിയുണ്ടാക്കുവാനും ആര്യന്മാർ വളരെയധികം പ്രയത്നിച്ചിട്ടുണ്ട്. ഇവിടത്തെ പൂർവ്വീകന്മാർ നാഗങ്ങളെ പൂജിക്കുന്നതുകണ്ടിട്ട് ആര്യന്മാർ അവരോട് നാഗദേവന്മാരെക്കാൾ ശ്രേഷ്ഠത്വമുള്ളത് നാഗേശ്വരനാണെന്നും ആ നാഗേശ്വരൻ കൃഷ്ണനാണെന്നും അദ്ദേഹം കാളിയൻെറ ഫണങ്ങളിൽകയറി നൃത്താചെയ്ത ആളാണെന്നും പറയുകയുണ്ടായി. സമുദായത്തെ സമുന്നതമായ ആചാരക്രമങ്ങളിലേയ്ക്ക് അതിവേഗം ആനയിക്കുകഎന്നത് ആന്തരിക പ്രേരണകൂടാതെ അസംഭവ്യമായ ഒരു കാര്യമാണ്. അങ്ങിനെചെയ്ത അവർ ചരിത്രത്തിൻെറ ദൃഷ്ടിയിൽ കററക്കാരായിത്തീരത്തക്കവണ്ണം യാതൊരു പ്രവൃത്തിയും ചെയ്തിട്ടില്ല. മുസൽമാന്മാർ ഇവിടെവരുന്നതിന്നു മുമ്പുതന്നെ വർണ്ണവ്യവസ്ഥയിൽകൂടി നാഗരീകത്വം വികാസം പ്രാപിച്ചുകൊണ്ടിരിക്കുകയായിരുന്നു. യാത്രാസൌകര്യംപോലും ഇല്ലായിരുന്ന ഭാരതത്തെപ്പോലെ വിശാലമായ ഒരു രാജ്യത്തിൽ അവർക്കു ലഭിച്ച വിജയം തികച്ചും മഹത്തരമായിരുന്നു. ജെയിംസ് കന്നഡി ഇംപീരിയൽ ഗസ്ററിയർ എന്ന ഗ്രന്ഥത്തിൽ ഇങ്ങിനെ എഴുതുന്നു:— "പ്രസ്തുത ആദിമ നിവാസികളെ അഥവാ അന്ത്യജന്മാരെ മതപരമായ ദീക്ഷ നൽകി ശുദ്ധീകരിച്ച് എടുക്കേണ്ട ചുമതല നവീന ഹിന്ദുമതത്തിന്ന് ഏറെറടുക്കേണ്ടിവന്നു. ക്രിസ്ത്വബ്ദം ഏഴാം നൂററാണ്ടുമുതൽ 11-ാം നൂററാണ്ടിൻെറ മദ്ധ്യംവരെ വേണ്ടിവന്നു ഇതു മുഴമിപ്പിക്കുവാൻ. ഈ പ്രവൃത്തി അത്യ

ന്തം കുശല പൂർവ്വകമായിട്ടാണ് ചെയ്യപ്പെട്ടത്. ഇന്നു നാം ഉത്തരഭാരതത്തിൽ രക്തംകൊണ്ടും സംസ്കാരംകൊണ്ടും ധർമ്മംകൊണ്ടും മിക്കവാറും ഒരേ തരത്തിൽപ്പെട്ട ആളുകളെയാണ് കാണുന്നത്. അതിർത്തിയ്ക്കപ്പുറത്ത് നിവസിയ്ക്കുന്ന നീചവർഗ്ഗക്കാരിൽനിന്ന് ഇവരെ തിരിച്ചറിയുന്നതിന്ന് യാതൊരു പ്രയാസവുമില്ല.” ഹിന്ദുസമുദായത്തിൽ വിദേശീയർ ഇടയ്ക്കിടെ പ്രവേശിച്ചുകൊണ്ടിരുന്നു. ഹിന്ദുമതം വിഭിന്ന സ്വഭാവക്കാരായ അവരേ ഉയർന്നതരം ജീവിതചര്യ അഭ്യസിപ്പിയ്ക്കുന്നകാര്യത്തിൽ വിജയം നേടിക്കൊണ്ടുമിരുന്നു. ഈ സംസ്കാരകർമ്മം നടന്നുകൊണ്ടിരുന്നില്ലായിരുന്നുവെങ്കിൽ ഇന്ന് ഇന്ത്യയിൽ കാണുന്ന 5 കോടി അധഃകൃതരുടെ സ്ഥാനത്ത് 25 കോടി ഉണ്ടാകുമായിരുന്നു. ഹിന്ദുക്കൾക്കുനേരിട്ട രാഷ്ട്രീയമായ പാരാധീനതയാണ് ഈ പ്രവൃത്തിയെ കുറെ മന്ദഗതിയിലാക്കിത്തീർത്തത്. അന്നുതൊട്ട് ഹിന്ദുസമുദായം അനുദാരവും യഥാസ്ഥിതികവുമായിത്തീർന്നു ഭാരതീയരിൽ ഒരു വലിയ വിഭാഗം ഹിന്ദുമതത്തിന്നു പുറത്തായി മററു മതസ്ഥർ ഈ ദൌർബ്ബല്യത്തിൽനിന്നു മുതലെടുത്ത് ഹിന്ദുമതത്തിന്ന് വമ്പിച്ച ക്ഷതം ഉണ്ടാക്കിത്തീർത്തു.

**പാരമ്പര്യം**:— എല്ലാ ഹിന്ദുക്കളും വേദങ്ങളെ ഏററവും വലിയ പ്രമാണഗ്രന്ഥങ്ങളായി കരുതുന്നു. ജീവിതത്തേയും വിശ്വത്തേയും കുറിച്ചുള്ള താത്വികമായ നിരൂപണമാണ് അതിലുള്ളത്. വേദങ്ങളുടെ പ്രധാന അംഗങ്ങളാണ് ഉപനിഷത്തുകൾ. സ്വതന്ത്രമായ ആദ്ധ്യാത്മിക പുരോഗതിയുടെ പരിണാമങ്ങളാണ് അവ.

വേദങ്ങളിലെ അപരിഷ്കൃതമായ ഭാഗങ്ങളെ അവ അജ്ഞാതരൂപേണ മൂടിവെച്ചിരിയ്ക്കുന്നു. ഉപനിഷത്തുകളുടെ സുദൃഢമായ ആധാരശിലയിന്മേൽ കെട്ടിപ്പടുത്ത ഭവ്യ ഭവനത്തിന്റെ ചരിത്രമാണ് ഹിന്ദുമതിന്റെ യഥാർത്ഥചരിത്രം. ധാർമ്മികചിന്തകൾ നിരവധി വിപ്ലവങ്ങൾ സൃഷ്ടിക്കുകയും മഹത്തായ നിരവധി വിജയങ്ങൾ നേടുകയും ചെയ്തിട്ടുണ്ടെങ്കിൽപോലും ഏതാണ്ട് അയ്യായിരം വർഷങ്ങളായി പ്രധാന തത്വങ്ങൾക്ക് യാതൊരു മാററവും സംഭവിയ്ക്കാതെ അങ്ങിനെ നിലകൊണ്ടുവരുന്നുണ്ട്. ദുഷിച്ച പ്രവണതകൾ വർദ്ധിച്ചുവന്ന് പലപ്പോഴും മതത്തെ സങ്കീർണ്ണവും ദോഷയുക്തവുമാക്കിത്തീർക്കുവാൻ ശ്രമിയ്ക്കാറുണ്ടെങ്കിൽപോലും തത്സമയത്ത് യഥാർത്ഥ മഹാത്മാക്കൾ ജന്മമെടുക്കുകയും ആദ്ധ്യാത്മികമായ നവജാഗരണത്തിനു പററിയ ഉപദേശങ്ങൾ നൽകുകയും ചെയ്യാറുണ്ട്. ഉപനിഷത്തുകളുടെ പ്രവാഹം ദോഷയുക്തമായ വാദപ്രതിവാദത്തിൽ ചെന്നുചാടുകയും ശുഷ്കമായ ശാസ്ത്രചർച്ചയാകുന്ന ജ്വരം ധാർമ്മിക ചേതനയെ ബോധരഹിതമാക്കിത്തീർക്കുകയും ചെയ്തപ്പോൾ ബുദ്ധഭഗവാൻ സത്യത്തിന്റെ സുഗമമായ മാർഗ്ഗത്തെക്കാണിച്ചുകൊടുക്കുകയും വിശുദ്ധാചരണത്തിന്റെ ആവശ്യകതയെപ്പററി ഉപദേശം നൽകുകയും ചെയ്തു. ശാസ്ത്രീയമായ സംസ്കാരവും നിരർത്ഥകമായ പാണ്ഡിത്യവും ധർമ്മത്തെ മനുഷ്യർക്ക് ഗ്രഹിയ്ക്കാൻ കഴിയാത്ത ശാസ്ത്രവാദമാക്കി മാററുകയും തികച്ചും വ്യർത്ഥമായ ഈ പ്രവൃത്തിയിൽ നിഷ്ണാതരായ പണ്ഡിതന്മാർ പരിഹാസ്യമായ

അഹങ്കാരത്തോടുകൂടി ജീവിയ്ക്കുകയും ചെയ്തുകൊണ്ടിരുന്നപ്പോഠം രാജ്യത്തിൻെറ മറെറാരു ഭാഗത്തുനിന്നു് ശ്രീതാകത്താവ് പരിശുദ്ധാത്മാക്കളായ മനുഷ്യക്ക് സ്വർഗ്ഗവാതിൽ തുറന്നുകൊടുത്തു. ഭാരതീയധമ്മത്തെ സംസ്കരിയ്ക്കുവാൻവേണ്ടി ശങ്കരൻ ചെയ്ത മഹത്തായ സേവനങ്ങഠം ഇന്നും ശക്തിഹീനമായിത്തീന്നിട്ടില്ല. രാമാനുജനും മാധവനും കബീറും നാനക്കും ഹിന്ദുമതത്തിന്നു് അമൂല്യമായ സംഭാവനകഠം നൽകിയവരാണ്. ഹിന്ദുമതം ഒരു പ്രണാളിയാണ്; പരിണാമമല്ല എന്നതു തീച്ച. വദ്ധമാനമായ ഒരു പരമ്പരയായ അത് അചലമായ ദിവ്യപ്രകാശമല്ല. ഏതു ഭാഗത്തുനിന്നു വന്ന ജ്ഞാനത്തേയും അത് നിരാകരിച്ചിട്ടില്ല. എന്തെന്നാൽ ആത്മാവിൻെറ ദേശത്തിൽ എൻെറ, നിൻെറ എന്ന ഭേദബുദ്ധിയില്ലല്ലോ.

—:o:—

# ഹിന്ദുമതം

ആര്യന്മാർ ഇന്ത്യയിൽ പ്രവേശിച്ചതു മുതല്ക്ക് ഇന്നുവരെ ഇവിടെ ജാതീയവും ധാമ്മികവുമായ വമ്പിച്ച പരിവത്തനങ്ങഠം നിരന്തരം ഉണ്ടായിക്കൊണ്ടിരുന്നിട്ടുണ്ട്. അങ്ങിനെ ഒരു ഭാഗ്യമോ നിർഭാഗ്യമോ ഇന്ത്യയ്ക്കുണ്ടായി. ഒരു വിധത്തിൽ പറഞ്ഞാൽ ഇന്ത്യ ലോകത്തിൻെറ ഒരു ചെറിയ പതിപ്പാണ്. ലോകപ്രശ്നങ്ങളുമായി ബന്ധപ്പെട്ട ധാമ്മികവും ജാതീയവുമായ കാര്യങ്ങളെ കൂട്ടിയിണക്കുന്നതിന്നായി പരീക്ഷണങ്ങഠം ന

ടന്നുകൊണ്ടിരിയ്ക്കുന്ന ഒരു പരീക്ഷണശാലയാണിതെന്നുവേണം പറയുവാൻ. ഓരോ വർഗ്ഗത്തിന്നും ഒരു പ്രത്യേകതയുണ്ടെന്നു് പറയുന്നതു് ശരിയാണെങ്കിൽ ഈ ശാരസാക്ഷാൽക്കാരത്തിന്നു് അതു് തനതായ ഒരു മാർഗ്ഗത്തേയാണു് നമ്മുടെ മുമ്പിൽ വെയ്ക്കുന്നതു് എന്നകാര്യം യഥാർത്ഥമാണെങ്കിൽ ധാർമ്മികവും വർഗ്ഗീയവുമായ സംഘട്ടനങ്ങളെ സമാധാനപരമായി അവസാനിപ്പിയ്ക്കുവാൻ വേണ്ടി തിരഞ്ഞെടുക്കപ്പെട്ട ഒരു രാജ്യമാണു് ഇന്ത്യ എന്നു പറയുന്നതിൽ യാതൊരു തെററുമില്ല.

ഹിന്ദുമതത്തിൻെറ ആർത്തിരമ്പിവരുന്ന തരംഗങ്ങളുടെയും പ്രശാന്തമായ ജലപ്പരപ്പിൻെറയും ദീർഘമായ ചരിത്രത്തിൽ പ്രസ്തുത കൊച്ചരുവിയുടെ വക്രമായ ഗതിയിലും വിസ്തൃതമായ മണൽത്തട്ടുകളിലും സാധാരണമായ ഒരു മനോവൃത്തിയെ, ആദ്ധ്യാത്മികമായ ഒരു ഉദ്ദേശത്തെ അന്വേഷിച്ചാൽ കണ്ടുകിട്ടുന്നതാണു്. അതു് അനവരതം പരിവർത്തന വിധേയമായിക്കൊണ്ടിരിക്കുന്ന രൂപങ്ങളിൽ സദാ സുസ്ഥിരമായി വർത്തിയ്ക്കുന്നു. പ്രാചീന ഹിന്ദു ധർമ്മത്തിൻെറ മുഖ്യ സിദ്ധാന്തങ്ങൾ മൃതപ്രായങ്ങളല്ല, ജീവിച്ചുകൊണ്ടിരിയ്ക്കുന്ന ശക്തികളാണു്. കഴിവും മിഴിവും ഉള്ളവയാണു് അവ. അങ്ങിനെ അല്ലെങ്കിൽക്കൂടി 20 കോടി ജനങ്ങൾ വിശ്വസിച്ചുവരുന്ന ആ ഹിന്ദുമതത്തിൻെറ സിദ്ധാന്തങ്ങളെ അദ്ധ്യയനം ചെയ്യുക എന്നതു് രസകരമായ ഒരു പ്രവർത്തിയായിരിയ്ക്കും.

ധർമ്മമെന്ന വാക്കിൻെറ അർത്ഥം അത്യന്തം ജടില

മായ ഒന്നാണ്. മനുഷ്യന്റെ വ്യക്തിപരവും സാമൂഹ്യവുമായ സദാചാരനിഷ്ഠയെ നിർമ്മിയ്ക്കുന്ന ആദർശങ്ങളേയും ഉദ്ദേശങ്ങളേയും പ്രേരണകളേയും പ്രസ്ഥാനങ്ങളേയും എല്ലാം അത് സ്പഷ്ടമാക്കുന്നുണ്ട്. ഐഹികസുഖവും മോക്ഷവും ലഭിയ്ക്കുന്നതിന്നു് അനുഷ്ഠിയ്ക്കപ്പെടുന്ന ആചാരശാസ്ത്രത്തിന്റെ പേരാണത്. പ്രസ്തുത ആചാരശാസ്ത്രവും ധർമ്മവും കൂട്ടായിനില്ക്കുന്നു. ധാർമ്മിക നിയമങ്ങളാൽ ഹൈന്ദവജീവിതം പൂർണ്ണമായും നിയന്ത്രിതമാണ്. ഹിന്ദുക്കളുടെ ഉപവാസങ്ങൾ, ആഘോഷങ്ങൾ, കുടുംബപരവും സാമൂഹ്യവുമായ ബന്ധങ്ങൾ, രുചി, സ്വഭാവം എന്നിവയുടെയെല്ലാം മൂലാധാരമായി വർത്തിയ്ക്കുന്നത് ധർമ്മമാണ്.

മനുഷ്യജീവിതത്തിന്റെ ലക്ഷ്യം മോക്ഷമാണ്. ആത്മാവിന്റെ കൊടുമുടിയിൽ കയറിയിരുന്ന് അമരത്വത്തെ പ്രാപിയ്ക്കുക എന്നതാണ് മനുഷ്യന്ന് നിശ്ചയിയ്ക്കപ്പെട്ടിട്ടുള്ളതു്. നാം ദേവസന്താനങ്ങളാണ്, അമൃതപുത്രന്മാരാണ്. ആത്മജ്ഞാനത്തിന്നു വേണ്ടിയുള്ള ജീവന്റെ തീവ്രമായ ഉൽക്കണ്ഠയാകുന്ന മനുഷ്യഹൃദയത്തിന്റെ അമരമായ സ്വപ്നമാണ് ഹിന്ദുമതത്തിന്റെ ആധാരമായി വർത്തിയ്ക്കുന്നത്. ആത്മാവ് അന്തിമമായ സത്യമാണെന്ന് അത് വിശ്വസിയ്ക്കുന്നു. ഹൃദയത്തിലെ എല്ലാ ആഗ്രഹങ്ങളും നീതിവാദങ്ങളും ആത്മാവിന്റെ അമരത്വത്തിൽ വിശ്വസിച്ചുകൊണ്ടാണ് മുമ്പോട്ടുപോകുന്നത്. തർക്കംകൊണ്ട് തെളിയിയ്ക്കാവുന്ന ഒരു കാര്യമല്ല ഇതു്. എന്നാൽ ഇതുകൂടാതെ പ്രമാണ

ങ്ങൾ ഉണ്ടാവുകതന്നെ സാദ്ധ്യമല്ല. വിശ്വാസത്തിൻെറ മാത്രമായ ഒരു പ്രശ്നവുമല്ല ഇത്. തക്കത്തിൻെറപോലും മൂലമായ ഒരു വിശ്വാസമാണത്. മനഷ്യാത്മാവിനെസംബന്ധിച്ചും സംശയം സംഭവ്യമാണെങ്കിൽ സംശയമെന്ന ഒരു വസ്തു ലോകത്തിൽനിന്ന് തിരോഭവിയ്ക്കും. എന്തെങ്കിലും ചിലതുണ്ടെങ്കിൽ ആത്മാവുമുണ്ട്. പരിവത്തന വിധേയമല്ലാത്ത പരമമായ സത്യമാണത്. സമസ്ത ജീവിതത്തിൻെറയും തക്കത്തിൻെറയും ആധാരമായ അദൃഷ്ടമായ യാഥാത്ഥ്യമാണത്. അജ്ഞാതാവസ്ഥയിൽ വത്തിച്ചുകൊണ്ടുതന്നെ സ്വയം പ്രകടമാകുന്ന ഒരു രഹസ്യമാണത്. നാം ഉണ്ട് എന്നുള്ളത് ഒരു യാഥാത്ഥ്യമാണ്. അതിനോട് തട്ടിച്ചുനോക്കുമ്പോൾ നമ്മുടെ ചിന്തകൾക്ക് യാതൊരു പ്രാധാന്യവുമില്ല. മനഷ്യൻെറ ഗതിയ്ക്ക് തടസ്ഥംചെയ്യുന്ന ദൌബ്ബല്യങ്ങളാണ് അവനിൽ ഭയം സൃഷ്ടിയ്ക്കുന്നത്. ആന്തരികപ്രകാശത്തെ മറച്ചുപിടിക്കുന്ന അന്ധകാരമാണത്. ജീവിതത്തിൻെറ ഏക ലക്ഷ്യമായ ആത്മാവിനെ നാം ശരണം പ്രാപിയ്ക്കുകയാണെങ്കിൽ സംസാരദുഃഖിയും അനന്തമായി തോന്നുന്നതുമായ മാഗ്ഗത്തിൽ നാം തനിയെയല്ല സഞ്ചരിയ്ക്കുന്നതെന്ന് അനഭവപ്പെടുന്നതാണ് അങ്ങിനെ ലോകത്തെ കീഴടക്കുവാനും മരണത്തെ വെല്ലുവിളിയ്ക്കുവാനും നമുക്ക് കഴിയും. "ഈ ലോകത്തിലുള്ള എല്ലാററിനേക്കാളും വലുതായ ഒന്നാണ് നിങ്ങളുടെ അന്തർഭാഗത്ത് സ്ഥിതിചെയ്യുന്നത്" എന്ന് ജോൺ പറയുന്നു.

മനുഷ്യന്റെ ആധ്യാത്മികമായ പൂൎണ്ണതയ്ക്കുവേണ്ടിയുള്ളതാണ് എല്ലാപ്രവൎത്തനങ്ങളും നടത്തപ്പെടുന്നതെങ്കിലും ഹിന്ദുമതം ഒരു പ്രത്യേക ധാൎമ്മികവിശ്വാസത്തേയോ ഉപാസനാക്രമത്തേയോ സ്വീകരിയ്ക്കണമെന്ന് നിൎബ്ബന്ധിയ്ക്കുന്നില്ല. ഭഗവൽ പ്രാൎത്ഥന നടത്തുന്നതിന്നും അങ്ങിനെ സാക്ഷാൽക്കാരം ലഭിയ്ക്കുതിന്നുള്ള മാൎഗ്ഗങ്ങളെ ആരായുന്നതിന്നും ജനങ്ങൾക്ക് പൂൎണ്ണമായ സ്വാതന്ത്ര്യമുണ്ട്. ഹിന്ദു വിദ്വാന്മാർ നരവംശ ശാസ്ത്രത്തിലും ദൎശനത്തിലും പ്രാവണ്യം നേടിയവരാണ്. അതിനാൽ ധൎമ്മവിശ്വാസത്തിന്റെ കാര്യത്തിൽ അവർ ഒരിക്കലും നിൎബ്ബന്ധം ചെലുത്തുവാൻ ആഗ്രഹിച്ചില്ല. ധൎമ്മത്തിന്റെ ശത്രുവായ മാനസിക ദോഷങ്ങൾ ഉണ്ടായിത്തീരുന്നത് ഈശ്വരനേക്കുറിച്ചുള്ള സ്വന്തം സങ്കല്പത്തിന്ന് അമിതപ്രാധാന്യം നൽകുമ്പോഴാണ്. അതിന്നും പുറമേ ധൎമ്മമെന്നത് സ്വാതന്ത്ര്യബോധത്തെ സമൎത്ഥിയ്ക്കുന്നൊന്നാണ്. മനസ്സിലാവാത്ത കാര്യങ്ങളെ വിശ്വസിയ്ക്കണമെന്ന് മനുഷ്യനെ നിൎബ്ബന്ധിയ്ക്കുന്നതിനേക്കാൾ അക്രമപരമായി മറ്റൊന്നുംതന്നെയില്ല. അതിന്നു പുറമേ വ്യക്തിയും ഈശ്വരനും തമ്മിലുള്ള ബന്ധങ്ങളെ വൎഗ്ഗീകരണംചെയ്യുക എന്നത് വളരെ വിഷമമേറിയ ഒരു കാര്യമാണ്. മനുഷ്യഹൃദയം സ്വന്തം രക്തംകൊണ്ടാണ് അതിന്റെ ഭക്തിമാൎഗ്ഗത്തെ ആവിഷ്കരിയ്ക്കുന്നത്. ഒരു സംസ്കൃതശ്ലോകത്തിൽ ഇങ്ങിനെ പറയുന്നു:— ആകാശത്തിൽ പറക്കുന്നപക്ഷിയും വെള്ളത്തിൽ നീന്തുന്ന മത്സ്യവും അവയുടെ പിന്നിൽ യാതൊരു ചിഹ്ന

ങ്ങളേയും വിട്ടുപോകാത്തതുപോലെയുള്ള ദശാവിശേഷ ണമാണ് ഭഗവൽ ഭക്തന്റേത്.” സീമിതമായ മാനവ ഹൃദയത്തിൽ ദിവ്യജീവിതരഹസ്യം പ്രകടിതമായി ത്തീരുമെന്ന് ക്രിസ്തു പറഞ്ഞിട്ടുണ്ട്. “കാററ് ഇഷ്ടമു ള്ളേടത്തെല്ലാം സഞ്ചരിയ്ക്കുന്നു. നമുക്കതിന്റെ ശബ്ദം കേൾക്കുവാൻ കഴിയുമെങ്കിലും അത് എവിടെനിന്ന് വ രുന്നുവെന്നോ എങ്ങോട്ടു പോകുന്നുവെന്നോ പറയുക സാ ദ്ധ്യമല്ല. ഇതേസ്ഥിതിയാണ് ഭഗവൽ ഭക്തന്മാരുടേത്.” ഇടിമിന്നലിന്റെ പ്രകാശത്തിലും ഹൃദയ സ്പന്ദനത്തിലും ഈശ്വരൻ സ്വയം അഭിവ്യക്തമായിത്തീരുന്നു. സ്വ ന്തം ധർമ്മത്തിന്റെ സാരാംശമെന്തെന്ന് മനസ്സിലാക്കീട്ടു ള്ള ഒരു ഹിന്ദു മററു ധർമ്മങ്ങളെ ബഹുമാനിയ്ക്കുന്നതായി രിയ്ക്കും. ബോൽപുരിയിൽ രവീന്ദ്രനാഥന്റെ വിദ്യാല യത്തിൽ നിരാകാരനായ പരമാത്മാവിന്റെ ഉപാസന ചെയ്യപ്പെടുന്നു. എന്നാൽ മററു മതങ്ങളെ നിന്ദിയ്ക്കുന്ന ത് അവിടെ വിരോധിയ്ക്കപ്പെട്ടിരിയ്ക്കുന്നു. മതത്തേസം ബന്ധിച്ചേടത്തോളം മഹാത്മാഗാന്ധി അത്യന്തം ഉദാര നാണ്. ദാർശനികരായ ബ്രാഹ്മണന്മാർ മററു മതങ്ങളോ ട് എന്തുമനോഭാവമാണ് കൈക്കൊണ്ടിരുന്നതെന്ന് വി വരിച്ചുകൊണ്ട് വിൽസൻ എഴുതുന്നു:- “ഹിന്ദുക്കളുടെ ആചാരശാസ്ത്ര സംഹിതയ്ക്ക് രൂപം നൽകിയിരുന്ന പ ണ്ഡിതന്മാർ എല്ലാപ്രകാരത്തിലുമുള്ള ധാർമ്മികാരാധനാക്ര മങ്ങളും തുല്യ പ്രാധാന്യമുള്ളവയാണെന്ന ഭൂമികയോടു കൂടിയാണ് തങ്ങളുടെ പ്രവൃത്തി ആരംഭിച്ചത്. വാറൻ ഹേസ്റ്റിങ്ങ്സിന്റെ പ്രോത്സാഹന മുണ്ടായിരുന്നു അവർ

ക്ക്. വിരുദ്ധ വിശ്വാസങ്ങളും ധാർമ്മിക സമ്പ്രദായങ്ങളും വിശ്വവ്യാപ്തമായ ഈ പദ്ധതിയുടെ അംഗങ്ങളാണെന്ന് അവർ പറയുന്നു. ഒരു ചിത്രകാരൻ തന്റെ ചിത്രത്തെ സുന്ദരതരമാക്കിത്തീർക്കുന്നതിനുവേണ്ടി വിവിധ വർണ്ണങ്ങളിലുള്ള ചായങ്ങൾ ഉപയോഗിയ്ക്കാറുണ്ട്. നാനാ വർണ്ണങ്ങളിലുള്ള പുഷ്പങ്ങളെക്കൊണ്ട് തോട്ടത്തിന് മോടിപിടിപ്പിയ്ക്കുക എന്നതാണ് തോട്ടക്കാരന്റെ പ്രവൃത്തി. അപ്രകാരംതന്നെ ഈശ്വരൻ ഓരോ ജനവിഭാഗത്തിനും ഓരോ വിശിഷ്ടധർമ്മ മാർഗ്ഗത്തെ നൽകീട്ടുണ്ട്. ഓരോ വ്യക്തിയ്ക്കും അവയെ അനുവർത്തിയ്ക്കാവുന്നതും പ്രശംസിയ്ക്കാവുന്നതുമാണ്. എല്ലാവരുടേയും ഉദ്ദേശം ഒന്നുതന്നെയാണ്. അതിനാൽ ഈശ്വരന്ന് എല്ലാം പ്രിയപ്പെട്ടവയാണ്.

ഇതിന്റെ അർത്ഥം ഹിന്ദുദാർശനികന്മാർക്ക് ഈശ്വരനെക്കുറിച്ച് സമ്യക്കായ ജ്ഞാനം ഇല്ലാ എന്നുള്ളതല്ല. എല്ലാ മതങ്ങളേയും അവർ ഒരുപോലെ അംഗീകരിയ്ക്കുന്നുണ്ട് എന്നുള്ളതുമല്ല, സർവ്വോച്ചവും യഥാർത്ഥവുമായ സത്യത്തിന്റെ അനുഭൂതി അവർക്കുണ്ട്. എന്നാൽ എല്ലാവർക്കും അതേപ്രകാരത്തിലുള്ള അനുഭൂതി ഉണ്ടാകണമെന്ന് അവർ ആഗ്രഹിയ്ക്കുന്നില്ല. സുസംസ്കൃതമായ ഒരു മസ്തിഷ്കത്തിൽ സത്യം സ്വയമേവ പ്രത്യക്ഷമായിക്കൊള്ളുമെന്ന് അവർക്കറിയാം. ഓരോ ധർമ്മവും അതിന്റെ അനുയായികളുടെ സാമുദായികവും മാനസികവുമായ വികാസത്തെയാണ് പ്രകാശിപ്പിയ്ക്കുന്നത്. അതിനാൽ നിലവിലുള്ള മതങ്ങൾക്കുപകരം പുതിയ

മതങ്ങൾ സ്ഥാപിയ്ക്കുന്നത് തികച്ചും ധാർഷ്ട്യമാണ്. മേൽപറഞ്ഞ മനോഭാവം അത്യധികം വിവേക രഹിത മായിട്ടുള്ളതാണ്. മനുഷ്യന്റെ മാനസികവും സദാചാര പരവുമായ അഭിവൃദ്ധിയ്ക്കുവേണ്ടിയായിരിയ്ക്കും ഒരു യഥാ ർത്ഥ പരിഷ്കർത്താവ് ശ്രമിയ്ക്കുക. സത്യത്തെക്കുറിച്ചു ള്ള അറിവ് ധാർമ്മികവിശ്വാസംകൊണ്ടുണ്ടായിത്തീരു ന്നതല്ല. ഗംഭീരമായ ചിന്തനംകൊണ്ടും നൈതികമായ ആചരണംകൊണ്ടും ലഭിക്കുന്ന ഒന്നാണത്. അതിനാൽ ഹിന്ദുദാർശനികന്മാർ സിദ്ധാന്തത്തെ അപേക്ഷിച്ച് ആ ചരണത്തിന്ന് കൂടുതൽ പ്രാധാന്യം നൽകുന്നു. ഹിന്ദു ക്കളുടെ ധർമ്മത്തെ ധർമ്മശാസ്ത്രമെന്നു വിളിക്കുന്നതിന്നുപക രം ജീവിതപദ്ധതിയെന്നു വിളിയ്ക്കുന്നതായിരിയ്ക്കും കൂ ടുതൽ യുക്തമായിരിയ്ക്കുക. ഒരു സിദ്ധാന്തത്തെ മുറുകെ പിടിയ്ക്കുന്നുണ്ടോ ഇല്ലയോ എന്നുനോക്കീട്ടല്ല ശരിയായ ഒരു ഹിന്ദുവിനേയോ അല്ലാത്തവനേയോ കണ്ടുപിടിയ്ക്കു ന്നത്. ധർമ്മമനുസരിച്ച് ജീവിയ്ക്കുന്നുണ്ടോ ഇല്ലയോ എ ന്ന് നോക്കീട്ടാണ്.

ഈശ്വരാസ്തിക്യത്തിൽ ദൃഢവിശ്വാസം ഉണ്ടാവു ന്നതിനാൽ ലഭ്യമാകുന്ന സ്വതസിദ്ധമായ ആചരണ ത്തെയാണ് ജീവിതാദർശമായി കൈക്കൊള്ളുവാൻ ധർമ്മം ഉപദേശിയ്ക്കുന്നത്. മനുഷ്യഹൃദയത്തിൽ ഈശ്വരൻ നിവസിയ്ക്കുന്നുണ്ട് എന്നത് ഒരു സത്യമാണെങ്കിൽ പ്രസ്തുതവിശ്വാസത്തെ കാര്യാന്വിതമാക്കിത്തീർക്കുന്നതി ന്നുള്ള ആചരണമാണ് ആദർശയുക്തമായിട്ടുള്ളത്. നാ നാതരം സദ്ഗുണങ്ങളും സത്യത്തിന്റെ വിവിധകാര

ങ്ങളാണ് എന്ന് മഹാഭാരതത്തിൽ പറയുന്നുണ്ട്. സത്യം, സൌന്ദര്യം, സ്വഭാവഗുണം എന്നിവ ആത്മത്യാഗിയായ ഒരു പുരുഷൻെറ ലക്ഷണമാണ്. ആയാറം ക്ക് അവശ്യം വേണ്ടതായ ഗുണങ്ങളാണ് ആത്മത്യാഗം, വിനയം, സ്നേഹം, പരിശുദ്ധി മുതലായ സദ്ഗുണങ്ങളുടെ ഇരിപ്പിടമായിരിയ്ക്കും ആയാറം. വാസനകളെ ആത്മാവിന്ന് ജയിയ്ക്കുവാൻ കഴിഞ്ഞാൽ വിദ്വേഷം ഭോഗാസക്തി തുടങ്ങിയ ദുർഗ്ഗുണങ്ങൾ നശിയ്ക്കും. അങ്ങിനെ ഹൃദയം ശാന്തിയുടെ ആവാസസ്ഥാനമായിത്തീരും. അങ്ങിനെയുള്ള ഒരാറം ക്ലേശങ്ങളെ കണ്ട് വിമലിതചിത്തനായിത്തീരുന്നില്ല. സാമൂഹ്യമോ വ്യക്തിപരമോ ആയ ആപത്തുകളെ ധൈര്യപൂർവ്വം നേരിടുവാൻ ആയാറംക്കുകഴിയും. ശാന്തചിത്തനും ദൃഢനിശ്ചയം ചെയ്യുവനും ഉന്മാദരഹിതനും ആയ ആയാറം സമയോചിതമായിപെരുമാറുന്നതായിരിയ്ക്കും. ആയാറം ഒരു പ്രത്യേക രാജ്യത്തിലെ പൌരനല്ല, ലോകപൌരനാണ്. അധികാരപ്രമത്തതയും അഹങ്കാരവും സൃഷ്ടിയ്ക്കുന്ന രജോഗുണത്തെയും ആലസ്യത്തെയും നിഷ്ക്രിയഭാവത്തെയും സൃഷ്ടിയ്ക്കുന്ന തമോഗുണത്തെയും യഥാർത്ഥമായ ആനന്ദത്തിൻെറയും സ്നേഹത്തിൻെറയും പ്രതീകമായ സത്വഗുണം കീഴടക്കുന്നതായിരിയ്ക്കും. ധർമ്മം മഹാത്മാവിന്ന് ആന്തരിക പ്രേരണ നൽകുന്നു. മററുള്ളവരെ അത് ബാഹ്യമായി നിയന്ത്രിയ്ക്കുന്നു. സാമുദായികാചാരങ്ങളും ബഹുജനാഭിപ്രായവും പ്രസ്തുത നിയന്ത്രണത്തെ വകവെച്ചു കൊടുക്കുന്നുമുണ്ട്.

ക്രോധം, മോഹം എന്നിവകളെ ത്യജിപ്പാനും മനസാവാചാകർമ്മണാ പരിശുദ്ധനായി ജീവിയ്ക്കുവാനും നമ്മെ ഉപദേശിയ്ക്കുന്ന ആദർശത്തെ പാലിയ്ക്കുക എന്നത് പാപിയും ദുഃഖാർത്തനുമായ ഒരാളെ സംബന്ധിച്ചേടത്തോളം അസംഭവ്യമായ ഒരു കൃത്യമാണ്. ജീവിതത്തിന്ന് നൽകുവാൻ കഴിയാത്ത ഒന്നിനെയാണ് ആയാറം ആവശ്യപ്പെടുന്നത്. ജീവിതത്തിൻെറ മൌലികതത്വങ്ങളെയെല്ലാം ബലികഴിയ്ക്കുവാൻ ആയാറം ആഗ്രഹിയ്ക്കുന്നു. മോക്ഷം ലഭിയ്ക്കുവാൻ സർവ്വസ്വവും ത്യജിയ്ക്കണമെന്നുവന്നാൽ അങ്ങിനെയുള്ള ഒരു മോക്ഷത്തെ ആകാംക്ഷിയ്ക്കുന്നവർ ഉണ്ടാവുമോ എന്നുതന്നെ സംശയമാണ്. ആദ്ധ്യാത്മിക ജീവിതാനുഷ്ഠാനം ചെയ്യുന്നവർ വളരെ വിരളമായിമാത്രമെ വിജയിയ്ക്കാറുള്ളു. ലോകത്തിൽ കാണപ്പെടുന്ന ഒരു പൊതു തത്വമാണത്. പവ്വത പ്രസംഗങ്ങറം അപ്രായോഗികങ്ങളാണെന്നുപറഞ്ഞ് തള്ളപ്പെട്ടതു് എങ്ങിനെയാണെന്ന് നമ്മറം കണ്ടിട്ടുണ്ട്. ഒരു ചെള്ളയ്ക്ക് അടിയ്ക്കുന്നവന്ന് മറേറ ചെള്ളയുംകൂടി കാണിച്ചുകൊടുക്കുവാൻ നാം മിക്കപ്പോഴും തെയ്യാറാകുറില്ല. രണ്ടുചെള്ളയ്ക്കും അടിയ്ക്കുവാനുള്ള ആഗ്രഹത്തിൽ പ്രബലമായ ആകർഷണമുണ്ടെന്ന് നമുക്ക് അനുഭവമാണ്. ക്ലേശങ്ങറം അനുഭവിയ്ക്കുമ്പോറം പോലും അത്മസംതൃപ്തി നേടുക എന്നുള്ളത് ഒരു ദിവ്യഗുണമായിരിയ്ക്കാം. പക്ഷെ മനുഷ്യൻ ദുർബ്ബലനായ ഒരു ജീവിയാണ്. യേശുക്രിസ്തുപോലും ദുഃഖാർത്തനായിത്തീന്നിട്ടുണ്ടെന്നുപറഞ്ഞ് ക്രിസ്ത്യാനികറം സമാധാനിയ്ക്കാറുണ്ട്. അദ്ദേഹം ഇങ്ങി

നെ പറഞ്ഞുവത്രെ:- "അല്ലയോ പിതാവെ വിഷം നിറച്ച ഈ ചഷകത്തെ കഴിയുമെങ്കിൽ അങ്ങ് ദൂരെക്കുമാററിയാലും!" "ഈശ്വരാ, അങ്ങ് ഞങ്ങളുടെ ബോധത്തെ ഇങ്ങിനെ നിവ്വീര്യമാക്കിയത് എന്തിനാണ്?" അങ്ങിനെ ആചാരങ്ങളിൽ അഭിമാനിക്കുന്ന അവർ ആദശ്ത്തിന്ന് സാധാരണ മനുഷ്യസ്വഭാവത്തിൻെറ രൂപം നൽകുവാനാഗ്രഹിക്കുന്നു. പ്രഭുത്വം, ലോഭം. വാസന, പാപം എന്നിവയുടെ അധീനത്തിൽ അതിനെ പിടിച്ചു നിത്തുവാൻ അവർ പാടുപെടുന്നു. ആധുനികലോകത്തിലെ പരിഷ്കരണവാദികഠം പറയുന്നു-: "പ്രാചീനന്മാരായ ഉപദേശകന്മാർ ഹിംസചെയ്യരുതെന്ന് പറയാറുണ്ടായിരുന്നു. എന്നാൽ ഭക്ഷണത്തിന്നുവേണ്ടി ജീവികളെ ഹിംസിക്കുന്നതും പക്ഷികളെ നായാടുന്നതും യുദ്ധത്തിൽ മനുഷ്യരെ സംഹരിക്കുന്നതും ഹിംസയായി കണക്കാക്കിക്കൂട. 'അത്യാഗ്രഹം അരുത്' എന്ന് അവർ ഉപദേശിക്കാറുണ്ട്. വമ്പിച്ച വ്യവസായങ്ങഠം നടത്തി ലാഭമുണ്ടാക്കലും സാമ്രാജ്യത്തെ നിലനിത്തലും അത്യാഗ്രഹമായി കണക്കാക്കിക്കൂടാത്തതാണ്. ആരേയും വെറുക്കരുത് എന്ന് പ്രാചീനന്മാർ ഉപദേശിക്കുന്നു. എന്നാൽ നീചജാതിക്കാരെയും ശത്രുക്കളെയും ദുർബ്ബലന്മാരെയും വെറുക്കുന്നതിൽ യാതൊരു തെററുമില്ല." അങ്ങിനെ ത്യാഗപൂണ്ണമായ ധാമ്മികജീവിതത്തെ കണ്ടു ഭയപ്പെടുന്ന നമ്മുടെ പരിഷ്കൃത്താക്കഠം. ശക്തികൊണ്ടും സമ്പത്തുകൊണ്ടുമല്ല പ്രത്യുതസ്നേഹം, ശാന്തി എന്നിവയിൽ കൂടിയാണ് യഥാത്ഥമായ ആനന്ദം ലഭിക്കുന്നതെ

ന്ന് അത് സിദ്ധാന്തിക്കുന്നു. ആധുനികന്മാരായ പുരോഗമനവാദികൾ പ്രസ്തുത ധർമ്മതത്വങ്ങൾക്കാണ് ദുർവ്വ്യാഖ്യാനം നൽകുന്നത്. അവർ അവയുടെ ആത്മാവിനെ ഹനിക്കുന്നു. അപ്രകാരം മനുഷ്യജീവിതത്തിന്റെ പരമവും അന്തിമവുമായ ലക്ഷ്യം ഹിംസയും ധനസമ്പാദനവും യുദ്ധസന്നാഹവും ആണെന്നുള്ള ഒരു സ്ഥിതിവിശേഷം ആവിർഭവിക്കുന്നു. ജീവിതസന്ധാരണത്തിന്നുവേണ്ടി അനേകവർഷം പാടുപെട്ട് ധാന്യസംഭരണം ചെയ്യുന്നതിന്നായി വലിയ വലിയ കൃഷിയിടങ്ങൾ നിർമ്മിച്ച ആ മനുഷ്യന്റെ കഥയെ അവർ വിസ്മരിക്കുകയാണ് ചെയ്യുന്നത്. തന്റെ പദ്ധതികളെ കാര്യക്ഷമമാക്കിത്തീർക്കുന്നതിന്ന് സാധിക്കാതെ അകാലമൃത്യുവടഞ്ഞ ആ ധീരയോദ്ധാവിന്റെ കാലടിപ്പാടുകളെ പിൻതുടരുവാൻ ആരുംതന്നെ തെയ്യാറാവുന്നില്ലെന്നുള്ളത് എത്രമാത്രം ഹൃദയഭേദകമായ ഒരു യാഥാർത്ഥ്യമാണ്!

മനുഷ്യന്റെ യഥാർത്ഥപ്രകൃതിയിൽ അടങ്ങിയിരിക്കുന്ന ദുഷിച്ച പ്രവണതകളും അസംഭവ്യങ്ങളെന്ന് തോന്നപ്പെടുന്ന ആദർശങ്ങളുംതമ്മിൽ വളരെ അന്തരമുണ്ടെന്ന് ഹിന്ദുദാർശിനികന്മാർക്ക് നല്ലപോലെ അറിയാം. യാഥാർത്ഥ്യവും ആദർശവും തമ്മിലുള്ള വമ്പിച്ച വിടവിനെക്കുറിച്ചുള്ള അവരുടെ ബോധം ആദർശത്തെ തരം താഴ്ത്തുന്നതിന്ന് ഒരിക്കലും പ്രേരകമായി ഭവിക്കുന്നില്ല. അങ്ങിനെ ചെയ്യുന്നത് സ്വന്തം ആത്മാവോടുചെയ്യുന്ന ഒരു കടുത്ത വഞ്ചനയാണെന്ന് അവർക്ക് തോന്നുന്നു. അതിനാൽ ബാഹ്യലോകത്തിന്റെ അത്യധികം വി

ഷമകരമായ ജീവിത സാഹചര്യങ്ങളിൽനിന്ന് അവർ അമൂല്യമായ ആദർശ് സൃഷ്ടിയ്ക്കുവേണ്ടി പ്രയത്നിയ്ക്കുന്നു. മനുഷ്യന്റെ സ്വഭാവവും നീതിബോധവും ക്രമേണ മാറിക്കൊണ്ടിരിയ്ക്കുന്നതായി കാണാം. പൂർണ്ണതയെ പ്രാപിയ്ക്കുന്നതിന്ന് നാം ആഗ്രഹിയ്ക്കുന്നുണ്ടെങ്കിൽ വളരെ ധൈര്യത്തോടുകൂടി പ്രവർത്തിയ്ക്കേണ്ടതായിവരും. കർമ്മ വിപാകസിദ്ധാന്ത മനുസരിച്ച് നോക്കിയാൽ പൂർണ്ണത നേടുവാൻ ലക്ഷോപലക്ഷം ജന്മമെടുക്കണം. ചിന്തകളെ ആദർശത്തിന്റെ മണ്ഡലത്തിലേയ്ക്കെത്തിയ്ക്കുവാൻ നിരവധി ക്ലേശങ്ങൾ സഹിക്കേണ്ടതായിവരും. വമ്പിച്ച ചില പദ്ധതികളും അതിന്നാവശ്യമാണ്. സ്വന്തം ഹൃദയത്തെ ആനന്ദ തുന്ദിലമാക്കിത്തീക്കുന്നതിന്ന് മററനേകം ഹൃദയങ്ങളെ ദമനം ചെയ്യേണ്ടതായിവരുന്നു. പരിശുദ്ധ ചിന്തകളുടെ ആവിർഭാവത്തിന്ന് ത്യാഗപൂർണ്ണമായ പ്രയത്നങ്ങൾ ചെയ്യണം. മിക്കവരും ആദ്ധ്യാത്മികശിഖരത്തിന്മേൽ കയറുന്നത് പടിപടിയായിട്ടാണ്. ഒരൊററചാട്ടത്തിന്ന് ശിഖരത്തിൽ ചെന്നെത്തുന്നവർ വളരെ ചുരുങ്ങും. പടിപടിയായുള്ള വികാസത്തിന്ന് ഹിന്ദുക്കൾ അംഗീകരിച്ച മാർഗ്ഗമാണ് വർണ്ണാശ്രമ ധർമ്മം. സാധാരണന്മാക്കുപോലും മഹാത്മാക്കളും ഋഷികളും ആയിത്തീരുന്നതിന്ന് കഴിയണമെന്നുള്ളതാണ് അതിന്റെ ഉദ്ദേശം. അതിന്റെ നിയമങ്ങൾ ഭൌതികമല്ല, ആദ്ധ്യാത്മികമാണ്. ഒരു രാഷ്ട്രത്തിന്നുള്ളതല്ല അവ. സാർവ്വഭൌമികമായിട്ടുള്ളതാണ്. ധർമ്മമെന്നത് നമ്മുടെ ഹൃദയം അനുശാസിയ്ക്കുന്ന നിയമങ്ങളെ പാലിയ്ക്കു

ലല്ല. പ്രസ്തുത നിയമങ്ങളെ രാജകീയമായ നിർബ്ബന്ധം ചെലുത്തി അനുസരിപ്പിയ്ക്കലു മല്ല. ധർമ്മം ഇതിൽനിന്നെല്ലാം വ്യത്യസ്തമാണ്. മനുഷ്യരുടെ എണ്ണമററ തലമുറകൾ ഹൃദയംഗമമായി അനുമോദിച്ചുവരുന്ന ഒരു മാർഗ്ഗവും നമ്മുടെ ആത്മാവിൽ സത്യത്തെ പ്രതിഷ്ഠിയ്ക്കുന്നൊന്നുമാണ് ധർമ്മം. രാഷ്ട്രീയ നിയമങ്ങൾക്കും വ്യക്തിപരമായ അഭിപ്രായങ്ങൾക്കും അതീതമായി വർത്തിയ്ക്കുന്നു അത്. അതുകൊണ്ടാണ് ഇന്ത്യയിലെ അഭ്യന്തര കലഹങ്ങൾക്കും സാമ്രാജ്യത്വത്തിന്റെ ആക്രമണങ്ങൾക്കും ഭാരതീയ ജീവിതത്തെ സ്പർശിയ്ക്കാൻ കഴിയാതെത്. അത് അമ്പതു ശതാബ്ദങ്ങളായി അവികലമായി ത്തന്നേ നിലനിന്നുവരികയാണ്. വിജയത്തിന്റെ കൊടുങ്കാററ് അവിചലിതമായ ഭാരതീയ ജനസമുദായത്തിന്റെ മീതെ അടിയ്ക്കുന്നതു അങ്ങിനെ നാം കാണുന്നു.

മനുഷ്യ സമുദായം പ്രാപ്യസ്ഥാനമായി കരുതുന്നത് മോക്ഷമെന്ന ആദർശത്തെയാണ്. ഈ ആദർശത്തോട് സമസ്ത ജീവിതവും ബന്ധപ്പെട്ടിരിയ്ക്കുന്നു. എല്ലാമനുഷ്യരും സമന്മാരാണ്. പരമാത്മാവിന്റെ സന്താനങ്ങളാണ്. എന്നാൽ മനുഷ്യരുടെ ആദർശ നിഷ്ഠമായ ജീവിതത്തിൽ വ്യത്യാസം കാണാം. ചിലർ യോഗ്യന്മാരും ചിലർ അയോഗ്യന്മാരും ആയി കാണപ്പെടുന്നു. വ്യത്യസ്തക്രമ മനുസരിച്ച് മാലിന്യങ്ങളേയും അവിദ്യയേയും മനുഷ്യർക്ക് ദൂരീകരിയ്ക്കേണ്ടതുണ്ട്. ജീവിതത്തെ പ്രകാശപൂർണ്ണവും സ്നേഹപൂരിതവും ആക്കിത്തീർക്കേണ്ടത് അവരുടെ പ്രവൃത്തിയാണ്. അതിന്നാ

യി ഓരോ വ്യക്തിയ്ക്കും ഉപയുക്തമായ തരത്തിൽ വർണ്ണാശ്രമ ധർമ്മ ശിക്ഷണം ഏർപ്പെടുത്തപ്പെട്ടിരിയ്ക്കുന്നു. ഇതിൽ മനുഷ്യപ്രകൃതിയുടെ വിവിധ രൂപങ്ങളെയും പരിഗണിച്ചിട്ടുണ്ട്. മനുഷ്യ ജീവിതത്തിൻെറ അടിസ്ഥാനം കർമ്മമാണ്. അഥവാ വിഷയാസക്തിയാണ്. വിഷയാസക്തികളുടെ ഒരു സമ്മിലിത രൂപമാണ് മനുഷ്യൻ. മനു ഇങ്ങിനെപറയുന്നു:– "മനുഷ്യൻ കാമത്തിൻെറ അഥവാ വിഷയാസക്തിയുടെ ദാസനാവരുത്. എന്നാൽ വിഷയത്തിലുള്ള അനാസക്തി ലോകത്തിലെങ്ങുംതന്നെ കാണപ്പെടുന്നില്ല." (മനുസ്മൃതി) നമ്മുടെ എല്ലാപ്രവൃത്തികളും വാസനാജന്യമായിട്ടുള്ളതുകൊണ്ട് അവയെ സമുചിതമാംവണ്ണം സംയമനം ചെയ്യുക എന്നത് ധർമ്മത്തിൻെറ അനുപേക്ഷണീയമായ ഒരംഗമായിരിയ്ക്കണം. തൽഫലമായി കാമത്തേയും ധർമ്മസംഗതമായി കണക്കാക്കുന്നു. കാമം എന്നതിൻെറ അർത്ഥം മൃഗീയ വികാരങ്ങളെ തൃപ്തിപ്പെടുത്താൻ എന്നു മാത്രമല്ല. ആത്മസ്വാതന്ത്ര്യത്തിൻെറ പ്രകാശനമെന്നതാണ്. ഇന്ദ്രിയങ്ങളുടെ അടിമത്വത്തിൽനിന്ന് മോചനം പ്രാപിയ്ക്കുന്നതുവരെ ഇതു സാദ്ധ്യമല്ല. മനുഷ്യ ജീവിതം നാനാ പ്രകാരേണയുള്ള ഇന്ദ്രിയ സുഖാനുഭവങ്ങളിൽ മാത്രം അവസാനിയ്ക്കുന്ന ഒന്നല്ല. പ്രത്യുത അശാശ്വത രൂപങ്ങളിൽക്കൂടി വികാസം പ്രാപിച്ച് ഒരു ശാശ്വത തത്വത്തെ പ്രകടിപ്പിയ്ക്കുന്ന ഒന്നാണത്. മനുഷ്യൻെറ ആഗ്രഹങ്ങളെ കുടുംബജീവിതത്തിന്നും സാമുദായികമായ കർത്തവ്യങ്ങൾക്കും നേരെ തിരിച്ചു വിടപ്പെട്ടിരിയ്ക്കുന്നു.

ഭാവനാപരമൊ കലാത്മകമൊ ആയ ജീവിതംപോലും രമവും സുന്ദരവുമായ ജീവിതത്തിൻെറ അംഗമാണ്. എന്നാൽ സന്യാസ ജീവിതത്തിൽ കലയുടെ വികാസം സാദ്ധ്യമല്ല. അതിന്ന് ധനം ആവശ്യമാണ്. മനുഷ്യരുടെ സൃഷ്ടിപരമായ പ്രവൎത്തനങ്ങളുടെ സമുന്നതമായ സാംസ്കാരിക കാര്യങ്ങൾക്കുവേണ്ടി വിനിയോഗിയ്ക്കുന്നാപക്ഷം സമുദായത്തിൻെറ സാമ്പത്തികമായ ആവശ്യങ്ങളെ നിറവേറേറണ്ടതായിവരും. അതിനാൽ വ്യക്തിയാൽ ആൎജ്ജിയ്ക്കപ്പെട്ട സമ്പത്ത് സമുദായ ക്ഷേമത്തിന്നുള്ളതായിരിയ്ക്കണമെന്ന ഒരു നിയമം വെച്ചിരിയ്ക്കുന്നു. സമുദായത്തിൻെറ ആവശ്യങ്ങൾക്കനുസൃതമായി ഓരോ വ്യക്തിയുടെയും സ്വാതന്ത്ര്യത്തെ നിയന്ത്രിച്ചിരിയ്ക്കുന്നു. ധനം സമ്പാദിയ്ക്കുന്നതും ഉപഭോഗം ചെയ്യുന്നതും ആത്മത്യാഗത്തിൽക്കൂടിയായിരിയ്ക്കണം. കാമത്തേയും അൎത്ഥത്തേയും നിയന്ത്രിയ്ക്കുന്നത് ധൎമ്മമായിരിയ്ക്കും. പ്രബലമായ ധൎമ്മഭാവനയുള്ളവരെ സാത്വിക പ്രകൃതിയുള്ളവർ എന്നു പറയുന്നു. അൎത്ഥപ്രേമികളെ രാജസന്മാരെന്നും വിഷയ ലോലുപന്മാരെ താമസന്മാരെന്നും വിളിയ്ക്കുന്നു. ധാൎമ്മിക നിയമങ്ങളെ അനുഷ്ഠിയ്ക്കുന്നവൎക്ക് അനായാസേന മോക്ഷം ലഭിയ്ക്കും. അതിനാൽ ധൎമ്മം, അൎത്ഥം, കാമം, മോക്ഷം എന്നിവ ജീവിതത്തിൻെറ ലക്ഷ്യങ്ങളാണെന്ന് പറയപ്പെടുന്നു. (മനുസ്മൃതി)

ജീവൻേറയും വിശ്വത്തിൻേറയും ഉല്പത്തിക്കുള്ള കാരണം എന്തുതന്നെ ആയിരുന്നാലും നൈതികമായ ചിന്താഗതിയുടെ പ്രാധാന്യത്തെ എല്ലാവരും അംഗീകരി

യ്യുന്നുണ്ടു്. ദിവ്യമായ ഒരു ഉദ്ദേശത്തിന്റെ പരിണാമമായിട്ടാണ് മനുഷ്യ ജന്മത്തെ ഹിന്ദുദർശനം കണക്കാക്കുന്നത്. കഴിഞ്ഞ ജന്മങ്ങളിലെ അസംതൃപ്തമായ വാസനകളാണ് ഈ ജന്മത്തിന്നു കാരണമായിത്തീൎന്നത്. നമ്മുടെ ദൌൎബ്ബല്യത്തെ ശക്തിയായി മാററുവാനും അജ്ഞാനത്തെ ജ്ഞാനമായി പരിണമിപ്പിയ്ക്കുവാനും ഉള്ള ഏക മാൎഗ്ഗം തപസ്സാണ്. ജീവിതത്തിൽ നാം ചെയ്തിട്ടുള്ള പാപങ്ങളെ ക്ഷയിപ്പിയ്ക്കുവാൻ സംയമവും തപശ്ചര്യയും കൂടിയേ കഴിയൂ. 'ആശ്രമം' എന്ന പദത്തിന്റെ മൂലധാതുവിന്റെ അൎത്ഥം ക്ലേശസഹനം എന്നാണ്. ക്ലേശങ്ങൾ സഹിച്ചാലല്ലാതെ ഔന്നത്യം പ്രാപിയ്ക്കുക സാദ്ധ്യമല്ല. മരണംകൂടാതെ എങ്ങിനെ പുനൎജ്ജന്മം ലഭിയ്ക്കും! ആരംഭം മുതൽ അവസാനംവരെ നമ്മുടെ ജീവിതം ഒരു തരത്തിലുള്ള മരണമാണ്. ഇതിന്റെ അൎത്ഥം കൂടുതൽ വിശാലമായ ജീവിതം എന്നാണ്. സ്വയം മരിച്ചുകൊണ്ടിരിയ്ക്കുന്നോടത്തോളം ഈശ്വര സന്നിധിയിലേയ്ക്കു് നാം കൂടുതൽ അണയുകയാണ് ചെയ്യുന്നത്. ജീവിതവും മരണവുംതമ്മിൽ അഭേദ്യമായ ബന്ധമുണ്ട്. പൂൎണ്ണനാശത്തിന്റെ പരിണാമം പൂൎണ്ണജീവിതമാണ്. ഓരോ ഹിന്ദുവും നാല് ആശ്രമങ്ങളേയും അനുഷ്ഠിക്കേണ്ടതാണ്. ആദ്യത്തെ രണ്ടെണ്ണം ബ്രഹ്മചര്യവും ഗാർഹസ്ഥ്യവുമാണ്. അവസാനത്തെ രണ്ടെണ്ണം ലോകജീവിതത്തിൽനിന്നു് വിരമിയ്ക്കുന്നതിന്നും ഈശ്വരനേയും മനുഷ്യസമുദായത്തേയും സേവിയ്ക്കുന്നതിന്നതിന്നുംവേണ്ടി നിൎദ്ദേശിയ്ക്കപ്പെട്ടിട്ടുള്ളതാണ്. (മനുസ്മൃതി.)

യജ്ഞോപവീത കർമ്മത്തിൽനിന്നാണ് ആദ്യ ത്തെ ആശ്രമം ആരംഭിയ്ക്കുന്നത്. ആദ്ധ്യാത്മിക ജീവിതത്തിലെ ദീക്ഷയെടുക്കലിനേയാണ് അത് സൂചിപ്പിയ്ക്കുന്നത്. മനുഷ്യന്റെ ശാരീരികവും മാനസികവുമായ ശക്തിയെ സംഭരിയ്ക്കലാണ് അതിന്റെ ഉദ്ദേശം. ശാരീരികമായ ആരോഗ്യവും മാനസിക വികാസവും നേടലാണ് ഇതിന്റെ പ്രാധാനലക്ഷ്യം. പരിശുദ്ധിയോടും ബ്രഹ്മചര്യനിഷ്ഠയോടും കൂടി ശിഷ്ടാചാരങ്ങൾ അനുഷ്ഠിച്ചും ആസ്തിക്യ ബോധത്തോടുകൂടിയും ജീവിയ്ക്കുന്നതിന്നുള്ള ശിക്ഷണം വിദ്യാൎത്ഥിയ്ക്ക് നൽകപ്പെടുന്നു. രാജകുമാരനായാലുംശരി കർഷക ബാലനായാലും ശരി, എല്ലാ വിദ്യാൎത്ഥികളും ദരിദ്ര ജീവിതം നയിച്ച് സമുദായ സേവനം ചെയ്യുന്നതിന്നുള്ള പരിശീലനം നേടണം. ഓരോ വിദ്യാൎത്ഥിയ്ക്കും ജീവിത നിൎവ്വഹണത്തിന്ന് ഭിക്ഷയാചിയ്ക്കണം. അങ്ങിനെ ദരിദ്രമായ ജീവിതം നയിയ്ക്കുന്നതുകൊണ്ട് സന്ന്യാസവൃത്തിയെ സ്വീകരിക്കുന്നവൎക്ക് സമ്പത്തിന്റെ ആവശ്യമില്ലെന്ന് വിദ്യാൎത്ഥികൾക്ക് മനസ്സിലാക്കുവാൻ കഴിയുന്നു. വിദ്യാർത്ഥികൾക്ക് എല്ലാ സ്വാതന്ത്ര്യങ്ങളും നൽകപ്പെടുന്നില്ല. എന്നാൽ അവരേ വിവേകശൂന്യമായ മതഭ്രാന്തിന്റെ അധീനത്തിൽ പിടിച്ച് ബന്ധിക്കുന്നതുമില്ല. സ്വന്തം ഭാവനകൾക്കനുസരിച്ച് പ്രവൎത്തിയ്ക്കുവാനോ അന്ധവിശ്വാസികളും ഇടുങ്ങിയ വൎഗ്ഗീയവാദികളും ആയിജീവിക്കുവാനോ അവൎക്ക് അനുവാദമുണ്ടായിരിയ്ക്കുന്നതല്ല. സത്യപ്രേമം, പാരമ്പൎയ്യത്തിലുള്ള വിശ്വാസം

എന്നീകാര്യങ്ങൾക്ക് കൂടുതൽ പ്രാധാന്യം നൽകപ്പെട്ടിരിയ്ക്കുന്നു. വിദ്യാർത്ഥികളുടെ കഴിവിന്നും ആവശ്യത്തിന്നും അനുസരിച്ചാണ് വിദ്യാഭ്യാസത്തിന്നുള്ള വ്യവസ്ഥചെയ്യുന്നത്. ഇന്നത്തേപ്പോലെയുള്ള യാതൊരു കുഴപ്പവും അന്നുണ്ടായിരുന്നില്ല. കാരണം വിദ്യാർത്ഥികളുടെ ഭാവിജീവിതം ഇന്നതാണെന്ന് മുൻകൂട്ടി നിശ്ചയിയ്ക്കപ്പെട്ടിരുന്നു. ധാർമ്മിക ശിക്ഷണമായിരുന്നാലും ശരി സാധാരണ ശിക്ഷണമായിരുന്നാലും ശരി വിദ്യാഭ്യാസകാര്യത്തിൽ സ്ത്രീ പുരുഷ വ്യത്യാസം അന്നുണ്ടായിരുന്നില്ല. എന്നാൽ സഹവിദ്യാഭ്യാസത്തെ പ്രോത്സാഹിപ്പിച്ചിരുന്നില്ല.

വിദ്യാഭ്യാസം കഴിഞ്ഞാൽ വിദ്യാത്ഥി കുടുംബഭാര മേറെറടുക്കുവാൻ നിർബ്ബന്ധിതനായിത്തീരുന്നു. പുരുഷൻ തനിയേ ആയിരിയ്ക്കുകയില്ല. ഭാര്യാമക്കളുടെ ഭാരവും അവന്ന് ചുമക്കേണ്ടതായിട്ടുണ്ട്. (മനുസ്മൃതി). കുടുംബത്തെ സംരക്ഷിയ്ക്കുന്നതോടൊപ്പംതന്നെ സമുദായസേവനവും നിർവ്വഹിയ്ക്കണം. കുടുംബജീവിതവും സാമുദായികമായ കർത്തവ്യങ്ങളും പരമമായ ലക്ഷ്യപ്രാപ്തിയ്ക്ക് സഹായകമായിത്തീരുന്നു. അതിന്ന് ആത്മസംയമനം കൂടിയെ കഴിയൂ. ലോകക്ഷേമത്തെ മുൻനിർത്തിവേണം ഓരോ പുരുഷനും സ്വകർത്തവ്യാനുഷ്ഠാനം ചെയ്യുവാൻ. വ്യക്തിപരമായ സുഖങ്ങൾക്കുവേണ്ടി ലോകക്ഷേമത്തെ ആരുംതന്നെ അവഗണിച്ചു കൂടാത്തതാണ്. (ഗീത). പരസ്പരസഹായം ചെയ്യാമെന്ന് നാം പ്രതിജ്ഞാബദ്ധരായതുകൊണ്ട് നമ്മുടെ ജീവിതം എല്ലായ്പ്പോഴും

അന്യന്ന വേണ്ടിയുള്ളതായിരിയ്ക്കണം. വ്യക്തി കുടുംബത്തിൻെറയും കുടുംബം വർഗ്ഗത്തിൻെറയും വർഗ്ഗം രാഷ്ട്രത്തിൻെറയും രാഷ്ട്രം ലോകത്തിൻെറയും ക്ഷേമത്തിന്നു വേണ്ടി പ്രവർത്തിയ്ക്കണം. ഗൃഹസ്ഥാശ്രമകാലത്ത് ആരംഭിയ്ക്കുന്ന വർണ്ണധർമ്മം മനുഷ്യന്മാർ തമ്മിലുള്ള ഐക്യത്തേയും പരസ്പരാശ്രിതബന്ധത്തെയും പരിഗണിച്ചുകൊണ്ടാണ് മുമ്പോട്ടു പോകുന്നത്. സമുദായത്തിൻെറയും വ്യക്തിയുടേയും ആവശ്യങ്ങളെ അത് ഒരേ പ്രകാരത്തിൽ പരിഗണിയ്ക്കുന്നു. അത് വ്യക്തിത്വത്തെ രക്ഷിയ്ക്കുന്നു. എന്തെന്നാൽ ആ വ്യക്തിത്വം തന്നെക്കാൾ മഹത്തായ ഒന്നിനെ സേവിച്ച് സ്വയം വളൎന്നുകൊണ്ടിരിയ്ക്കുന്ന ഒന്നാണ്. പരിതസ്ഥിയുടെ ഒരു പ്രത്യേക വശത്തെ സമ്പൂർണ്ണമായും കേന്ദ്രീകരിച്ചുകൊണ്ട് വികസിയ്ക്കുവാൻ വേണ്ടി അത് പാടുപെടുന്നു. പരസ്പര വൈരുദ്ധ്യങ്ങളുടെ സമന്വയാത്മകമായ ഒരു മാതൃകയാണിത്. വൈയ്യക്തികവും സാമൂഹ്യവുമായ വീക്ഷണങ്ങൾ തമ്മിൽ ഉണ്ടെന്നു പറയപ്പെടുന്ന ഭിന്നിപ്പുകളെ ഇല്ലാതാക്കി പരസ്പരം യോജിപ്പിയ്ക്കുന്ന ഒരു വിചാര ധാരയാണിത്. വർണ്ണ വ്യവസ്ഥയുടെ മൌലികാദർശം വ്യക്തിയുടെയൊ സമുദായത്തിൻെറയൊ മാത്രമായ ക്ഷേമമല്ല. അതിനെക്കാൾ എത്രയൊ മഹത്തായ ഒരു സങ്കല്പമുണ്ട് അതിന്ന്. നിത്യമായ ആത്മസംസ്കാരവും സമുദായസേവനവുമാണ് അതിനെ ആൎജ്ജിയ്ക്കാനുള്ള മാർഗ്ഗങ്ങൾ. മനുഷ്യ പ്രകൃതിയുടെ വൈവിദ്ധ്യങ്ങളെ പരിഗണിച്ചുകൊണ്ട് അത് നിർദ്ദേശിയ്ക്കുന്ന മാർഗ്ഗങ്ങൾ

അത്യന്തം ശ്രദ്ധേയങ്ങളാണ്.അവയെ അനുവൎത്തിയ്ക്കുന്നവ്യക്തികൾക്ക് പൂൎണ്ണവികാസം പ്രാപിയ്ക്കുവാൻ കഴിയും. യഥാൎത്ഥ വ്യത്യാസങ്ങൾ എന്തെന്നു കണ്ടറിഞ്ഞു് ആദൎശസമത്വത്തെ സ്ഥാപിയ്ക്കുന്നതിന്നാണ് അത് ശ്രമിയ്ക്കുന്നത്. പ്രകൃതിശക്തികളുമായി അത് സഹകരിയ്ക്കുന്നു. അവയെ അവഹേളിയ്ക്കുന്നില്ല. ആധുനികജ്ഞാനമഞ്ചത്തിൽ നിന്നുകൊണ്ട് ഈ വ്യവസ്ഥയെ അപലപിയ്ക്കുന്നവർ ഒരു കാൎയ്യം വിസ്മരിയ്ക്കുന്നു. വിഭിന്നമനോഗതിയും സംസ്കാരവുമുള്ള ഇത്രയധികം പേർ ഒരേ സമുദായത്തിലെ അംഗങ്ങളാവുക എന്നത് ഏതൊരു ദേശത്തിലും ഇതുവരെ ഉണ്ടാവാത്ത ഒരു സംഭവമാണ്. വേദങ്ങൾക്കുമുമ്പ് ഭാരതത്തിൽ ജീവിച്ചിരുന്ന ജനങ്ങൾ താഴ്ന്നതരം നാഗരീകത്വവും സംസ്കാരവും ഉള്ളവരായിരുന്നു. അവരുമായി ആൎയ്യന്മാർ കൂടിച്ചേൎന്നു. ശുദ്ധിസംഭാവ്യരഹിതമായ ഒരു ജാതിയായി അവരെ തരംതിരിച്ചു. കാരണം മസ്തിഷ്ക്കത്തിന്റെയും മനസ്സിന്റെയും വിശിഷ്ടമായ പ്രവൎത്തനം അവരിൽ കാണപ്പെട്ടിരുന്നില്ല. ശുദ്ധിയോഗ്യമായ ജാതിയെ ബുദ്ധി, മനസ്സ്, പ്രവൃത്തി എന്നിവയനുസരിച്ച് മൂന്നു വിഭാഗമാക്കിത്തിരിച്ചു. ബുദ്ധിപരമായ വൈശിഷ്ട്യമുള്ളവരെ ബ്രാഹ്മണരായും സ്നേഹം, വീരത മുതലായ ഗുണങ്ങൾ കൂടുതലുള്ളവരെ ക്ഷത്രിയരായും നിത്യജീവിതത്തിൽ കൂടുതൽ താല്പൎയ്യം കാണിയ്ക്കുന്നവരെ വൈശ്യരായും ഭാഗിച്ചു. ഈ നാലു വൎണ്ണങ്ങളും ക്രമേണ ബുദ്ധിജീവികളുടെയും സൈന്നികന്മാരുടെയും വ്യവസായി

കളുടെയും ശരീരാദ്ധ്വാനം ചെയ്യുന്നവരുടെയും പര്യായമായിത്തീൻ. എല്ലാവരും അവരവരുടെ കഴിവനുസരിച്ച് ലോകസേവനം ചെയ്തുവന്നു. ബ്രാഹ്മണൻ അദ്ധ്യാത്മവൃത്തികൊണ്ടും ക്ഷത്രിയൻ പരാക്രമം കൊണ്ടും വൈശ്യൻ പ്രായോഗിക ബുദ്ധികൊണ്ടും ശൂദ്രൻ കായക്ലേശം കൊണ്ടും സമുദായത്തെ സേവിച്ചു. (ശുക്രനീതി) സമുദായക്ഷേമം സ്വവർഗ്ഗക്ഷേമത്തെ അപേക്ഷിച്ച് കൂടുതൽ അഭികാമ്യമായിട്ടുള്ളതാണെന്ന് എല്ലാവരും വിശ്വസിച്ചുവന്നിരുന്നു. സ്വാർത്ഥത്തേയും സ്വയം വലുതാവാനുള്ള ആശയേയും ധാർമ്മികമായ അനുശാസനങ്ങളെ അനുവർത്തിച്ചുകൊണ്ട് ദമനം ചെയ്തുപോന്നു. ഓരോ വർണ്ണവും സ്വകർത്തവ്യാനുഷ്ഠാനം ചെയ്യുകയാണെങ്കിൽ മാത്രമെ സമുദായം നീതിയുക്തവും ധർമ്മനിഷ്ഠവുമായി നിലകൊള്ളുകയുള്ളു.

ശൂദ്രന്മാരുടെ യഥാർത്ഥക്ഷേമത്തെ ഒരിയ്ക്കലും അവഗണിച്ചിരുന്നില്ല. വൈശ്യന്മാർ വ്യാപാരം ചെയ്യുകയും ധനാർജ്ജനത്തിലും സുഖഭോഗങ്ങളിലും മുഴുകി ജീവിയ്ക്കുകയും ചെയ്തിരുന്നു. എന്നാൽ ലോകക്ഷേമത്തെ അവഗണിച്ച് യാതൊന്നും പ്രവർത്തിയ്ക്കുവാൻ അവർക്ക് അനുമതിയുണ്ടായിരുന്നില്ല. സമ്പത്തിനെ കൈകാര്യം ചെയ്യുന്ന ഒരു സംഘം മാത്രമായിരുന്നു പ്രസ്തുത വർണ്ണം. പക്ഷെ കച്ചവട മനസ്ഥിതി അവരിൽ കുറവായിരുന്നു. കാരണം സുഖഭോഗങ്ങൾ അനുഭവിയ്ക്കണമെങ്കിൽ അതിന്ന് സ്നേഹസമ്പന്നമായ ഒരു ഹൃദയം ആവശ്യമാണ്. അഭ്യന്തരമായ കലാപങ്ങളിൽനിന്നും പുറമേനിന്നുള്ള

ആക്രമണങ്ങളിൽനിന്നും സമുദായത്തെ രക്ഷിയ്ക്കുക എന്നുള്ളതായിരുന്നു ക്ഷത്രിയന്മാരുടെ കൎത്തവ്യം. രാജ്യത്തിന്റെ സൈനിക ശക്തിയെ നിയന്ത്രിച്ചിരുന്നത് അവരാണ്. രാജനീതിയെ കൈകാര്യം ചെയ്തിരുന്നതും അവരാണ്. ആവശ്യമായിവന്നാൽ സമുദായത്തിലുള്ള എല്ലാവരും സൈനിക സേവനം ചെയ്യണമെന്ന അഭിപ്രായത്തെ ഹിന്ദുമതം അംഗീകരിച്ചിരുന്നില്ല. ഓരോ കാൎയ്യത്തിലും പ്രത്യേകം പരിശീലനം നേടുന്നതുകൊണ്ടുമാത്രമെ സമൎത്ഥമായി പ്രവൎത്തിയ്ക്കുവാൻ സാധിയ്ക്കുകയുള്ളു. യുദ്ധംചെയ്യലും അന്യായങ്ങളെ ബലമുപയോഗിച്ച് അമൎത്തലും ധൎമ്മമായി സ്വീകരിച്ചിട്ടുള്ളവരുടെ മനഃസ്ഥിതി അതിന്ന് അനുസരിച്ചിട്ടുള്ളതായിരിയ്ക്കണം. അവൎക്ക് അതിന്നുപററിയ വിദ്യാഭ്യാസം ലഭിയ്ക്കുകയുംവേണം. ഭരണകലാ മൎമ്മജ്ഞനായി ഒരാൾ മാത്രമായിരിയ്ക്കരുത്. രാജതന്ത്രത്തെ ഒരു വിനോദമായി മാത്രം എടുത്തവർ ജനങ്ങളുടെ കണ്ണിൽ പൊടിയിടുവാൻ മാത്രമേ ശ്രമിയ്ക്കുകയുള്ളു. വോട്ടർമാരേ വഞ്ചിയ്ക്കുന്ന അത്തരം ഭരണകൎത്താക്കൾക്ക് വിജയകരമായി ഭരണം നടത്തിക്കൊണ്ടുപോകുക സാദ്ധ്യമല്ല. അതുകൊണ്ട് ഒരു വൎഗ്ഗത്തെ ഭരണാധികാരവും സൈന്യത്തിന്റെ ഉത്തരവാദിത്വവും ഏല്പിച്ചു. പ്രഭുത്വവും ഭരണാധികാരവും ശക്തിയും നേടുന്നതിന്നായി സമുദായത്തിലെ സൎവ്വജനങ്ങൾക്കും ആഗ്രഹമുണ്ടായിരുന്നില്ല. ഇന്ന് ഭരണം പിടിച്ചെടുക്കുന്നതിന്നും കസേരകൾ കണ്ടുപിടിയ്ക്കുന്നതിന്നുംവേണ്ടി സൎവ്വത്ര ശ്രമങ്ങൾ നടക്കുന്നു. തന്നിമിത്തം

ലോകമഹായുദ്ധങ്ങൾ ഉണ്ടാവുന്നു. ജനങ്ങളുടെ സദാചാരപരമായ അഭിവൃദ്ധിയ്ക്കും ക്ഷേമത്തിന്നും വേണ്ടിയല്ല ഇതെല്ലാം ഉണ്ടായിത്തീരുന്നത്. അധികാര ഭ്രമം കൊണ്ടുണ്ടായിത്തീരുന്ന ഈ അരാജകത്വം നമ്മെ എവിടെ എത്തിയ്ക്കുമെന്ന് പറയുക സാദ്ധ്യമല്ല. വ്യവസായികൾ ഭരണകർത്താക്കളായിത്തീർന്നാൽ നീതിയോടും നിസ്വാർത്ഥതയോടുംകൂടി ഭരണം നടക്കുമെന്ന് നമുക്കെങ്ങിനെ പ്രതീക്ഷിയ്ക്കാം! എന്നാൽ മുൻകാലങ്ങളിൽ നൽകപ്പെട്ടിരുന്ന ശിക്ഷണം കർത്തവ്യാനുഷ്ഠാനത്തിന്ന് തികച്ചും പര്യാപ്തമായിട്ടുള്ളതായിരുന്നു. മാത്രമല്ല ശാസകന്മാൎക്ക് ധൎമ്മത്തെ തിരസ്കരിയ്ക്കുവാനോ ഭേദഗതിചെയ്യുവാനോ അനുമതിയുണ്ടായിരുന്നില്ല. ധൎമ്മനിഷ്ഠരായി ജീവിയ്ക്കുക എന്നതു മാത്രമായിരുന്നു അവരുടെ കർത്തവ്യം. ബ്രാഹ്മണരായ വിദ്വാന്മാൎക്ക് മാത്രമേ ധൎമ്മത്തെ ഭേദഗതി ചെയ്യുവാൻ അധികാരമുണ്ടായിരുന്നുള്ളു. അവൎക്ക് സ്വന്തം താല്പര്യങ്ങളില്ല. ദാരിദ്ര്യത്തെ സ്വയംവരിച്ച് ആദ്ധ്യാത്മിക ജീവിതം നയിയ്ക്കുന്നവരായിരുന്നു അവർ. സന്ദേഹങ്ങളും ആപത്തുകളും ഉണ്ടായിത്തീൎന്നാൽ ധാൎമ്മികകാൎയ്യങ്ങളിൽ അവസാനതീരുമാനം ചെയ്തിരുന്നത് അവരായിരുന്നു.

ഉൽകൃഷ്ടമായ ജനാധിപത്യ മാതൃകയിലായിരുന്നു അവരുടെ സാമുദായിക ഘടന. നിയമനിർമ്മാണംചെയ്തിരുന്നത് നിസ്പൃഹരായ ദാൎശനികന്മാരായിരുന്നു. യഹൂദികൾ, ഇറാനികൾ, കെൽട്ട്വൎഗ്ഗക്കാർ എന്നിവരുടെ ഇടയിലും നിയമനിൎമ്മാണം ചെയ്തിരുന്നത് പുരോ

ഹിതന്മാരായിരുന്നു. ബ്രാഹ്മണർ ജ്ഞാനികളും ആത്മനിയന്ത്രണം സിദ്ധിച്ചവരും നിസ്വാർത്ഥ സ്നേഹസമ്പന്നന്മാരും ആയിരുന്നതുകൊണ്ട് സ്വാർത്ഥപങ്കിലമായ നിയമങ്ങൾ നിർമ്മിയ്ക്കപ്പെട്ടിരുന്നില്ല. ജ്ഞാനാർജ്ജനത്തിലും ജീവിതോൽക്കർഷത്തിലും ശ്രദ്ധാലുക്കളായിരുന്ന ബ്രാഹ്മണരുടെ പദവി ശാസകന്മാരേക്കാൾ ഉയർന്നതായിരുന്നു. ശാസകന്മാരെ തൃപ്തിപ്പെടുത്തുവാൻ ബ്രാഹ്മണർ കടമപ്പെട്ടവരുമായിരുന്നില്ല. സാംസാരികമായ എല്ലാ ചിന്തകളിൽനിന്നും അവർ വിമുക്തരായിരുന്നു. ആദ്ധ്യാത്മിക കാര്യങ്ങളിൽ ഭൌതികമായ നിയന്ത്രണത്തിന്ന് അവർ വശംവദരായിരുന്നില്ല സർവ്വപ്രകാരേണയുള്ള നന്മകളും ഒരു വ്യക്തിയുടെ മസ്തിഷ്കത്തിൽനിന്ന് ഉണ്ടായിത്തീരുന്നുവെന്നും സാധാരണ ജനങ്ങൾ അതിൽനിന്നെല്ലാം വേർപെട്ടുനില്ക്കുന്നവരാണെന്നും അവർ വിശ്വസിയ്ക്കുന്നു. സമുദായ പരിഷ്കരണം സാധിയ്ക്കുന്നതിന്നു മുമ്പ് ഭൂരിപക്ഷം ജനങ്ങളെയും വശീകരിയ്ക്കുന്നതിന്നുള്ള ശ്രമം നടത്തുകയാണെങ്കിൽ അത് സമുദായത്തിന്റെ പുരോഗതിയ്ക്ക് വിഘാതമായിത്തീരുന്നതാണ്. സാംസ്കാരികമായ പുരോഗതി കൈവരണമെങ്കിൽ വിധിയാംവണ്ണം ജീവിയ്ക്കുന്ന വിദ്വാന്മാരും സ്വതന്ത്രമായി ചിന്തിയ്ക്കുന്നവരും ആവശ്യമാണ്. 'സെൻചുറി' എന്ന പത്രികയിൽ ബർട്രാണ്ട് റസ്സൽ സുന്ദരമായ ഒരു ലേഖനം എഴുതീട്ടുണ്ട്. ദീർഘദർശിയായ ഒരു മനുഷ്യൻ സ്വതന്ത്രനല്ലെങ്കിൽ സ്വാഭാവികമായി ദുർബ്ബലനായിത്തീരുന്നു എന്ന് അതിൽ അദ്ദേഹം പറയുന്നു. മനുവിന്റെ

അഭിപ്രായത്തിൽ ഒരു ശ്രേഷ്ഠനായ ജ്ഞാനിയുടെ അഭിപ്രായം ലക്ഷക്കണക്കിലുള്ള വിഡ്ഢികളുടെ അഭിപ്രായങ്ങളേക്കാൾ വിലയുള്ളതാണ്.

ആദ്ധ്യാത്മിക വികാസത്തിന്റെ വിഭിന്ന ക്രമ മനുസരിച്ചാണ് ധാമ്മിക നിയമങ്ങൾ സൃഷ്ടിയ്ക്കപ്പെട്ടിട്ടുള്ളത്. വൈശ്യന്മാർ സുഖലോലുപതയെ കാമിച്ചുകൊണ്ട് മമതാപൂർണ്ണമായ ജീവിതത്തെ മുറുകെ പിടിച്ചു നില്ക്കുന്നു. ക്ഷത്രിയന്മാർ സംഘടിതവും സുവ്യവസ്ഥിതവുമായ സമുദായ ക്രമത്തിന്നുവേണ്ടി അതിനെ പരിത്യജിയ്ക്കുകയും അനാചാരങ്ങളെ ബലപ്രയോഗംകൊണ്ട് അമത്തുകയും ചെയ്യുന്നു. ബ്രാഹ്മണർ ദൃഢനിശ്ചയത്തോടും അദമ്യമായ ഉത്സാഹത്തോടും കൂടി അഹിംസാത്മകമായ ജീവിതം നയിയ്ക്കുന്നു. അവരുടെ അഹിംസ ദൌർബ്ബല്യമൊ ഭീരുത്വമൊ അല്ല. ആത്മശക്തിയുടേയും ദിവ്യമായ സ്നേഹത്തിന്റെയും പ്രതീകമാണത്. അവർ ക്ഷത്രിയരുടെ അവസ്ഥയെ തരണം ചെയ്തിട്ടുള്ളവരാണ് യഥാത്ഥഭക്തി ക്ഷത്രിയരിൽ ഉല്പാദിയ്ക്കുകയില്ലെന്നും അവർക്കറിയാം. നൂററാണ്ടുകളായി പരമ്പരാഗതമായി ലഭിയ്ക്കുന്ന അഭ്യാസവും സാഹചര്യത്തിന്റെ പ്രാഭവവും കാരണമായി ഹിന്ദുക്കൾ വിനമ്രരും നിഷ്ക്രിയരും മനനശീലരും ആയിത്തീരുന്നു. ബ്രാഹ്മണ്യത്തേയും സന്യാസവൃത്തിയേയും അവർ മഹത്തായ ആദശ്മായി കരുതുകയും ആരാധിയ്ക്കുകയും ചെയ്തുവരുന്നു. ഗാന്ധിജിയെപ്പോലെ മഹാത്മാവായ ഒരു ദുർബ്ബലനെ അവർ ആരാധിയ്ക്കുന്നതിന്റെ രഹസ്യമിതാണ്.

ബ്രാഹ്മണേതരവർണ്ണങ്ങളുടെ വ്യവസ്ഥ ചെയ്തതു കൊണ്ടും ക്ഷത്രിയന്മാരുടെ കർത്തവ്യം യുദ്ധമാകുന്നെന്നു പ്രഖ്യാപിച്ചതുകൊണ്ടും ഹിന്ദുമതത്തിന്റെ ആധാരം അഹിംസയല്ലെന്നു പലർക്കും ഒരു തെററിദ്ധാരണ യുളവായിട്ടുണ്ടു്. ഉയന്നതലത്തിൽ എത്തിച്ചേരുവാൻ താഴ്ന്ന പടികൾ കയറിയിട്ടുവേണമെന്ന സാധാരണമായ ഒരു വസ്തുതയെപ്പോലും അങ്ങിനെയുള്ളവർ വിസ്മരിക്കുന്നതിലാണു് ആശ്ചര്യം തോന്നുന്നതു്. നാം എത്രകണ്ടു് മുകളിലേയ്ക്കു കയറുന്നുവോ അത്രകണ്ടു് നമ്മുടെ ജീവിതം ത്യാഗസുന്ദരമായിക്കൊണ്ടിരിയ്ക്കണം. ക്രിസ്തുവിനെ ചുമലിൽ വഹിച്ചുകൊണ്ടു് വിററാൾ നദികടന്ന ക്രിസ്റ്റോഫറിനെപ്പോലെയായിരിയ്ക്കണം നമ്മൾ. ആഴത്തിലേയ്ക്കു് പോകുന്തോറും ആയാളുടെ ഭാരം കൂടിക്കൂടിവന്നു. ശൂദ്രവംശത്തിൽ ജനിയ്ക്കുന്ന മനുഷ്യർ ക്രമേണ വാസനകളെയെല്ലാം ജയിച്ചു് ആദ്ധ്യാത്മികജ്ഞാനം നേടി ഉയൻവരികയും ബ്രാഹ്മണത്വം നേടുകയും ചെയ്യുന്നതായിരിയ്ക്കും. ഉയൻപോകുന്തോറും നമ്മുടെ ഭാരവും വർദ്ധിച്ചുവരും. അങ്ങിനെ വർദ്ധിച്ചുവരുന്ന ഭാരത്തിന്റെ ക്രമമനുസരിച്ചു് നമ്മുടെ ശക്തിയും വർദ്ധിയ്ക്കണം. താഴ്ന്ന വർണ്ണത്തിൽപ്പെട്ട ക്ഷത്രിയൻ വിവേകരഹിതനായി ബലപ്രയോഗം നടത്തുമെങ്കിലും ബ്രാഹ്മണൻ ഒരിയ്ക്കലും ബലപ്രയോഗം നടത്തുകയൊ വിദ്വേഷം വെച്ചുപുലർത്തുകയൊ ചെയ്യുന്നതല്ല. വർണ്ണങ്ങളിൽ കാണപ്പെടുന്ന വ്യത്യസ്തമായ അവസ്ഥാവിശേഷങ്ങൾ സമ്പൂർണ്ണമായ ആദർശത്തിന്റെ വെളിച്ചത്തിൽ പരിശോധി

ച്ചാൽ ന്യായമായിട്ടുള്ളവയാണെന്നു കാണാം. ഇതി നൊരു ഉദാഹരണം പറയാം. ആധുനിക പരിണാമവാദസിദ്ധാന്തം മനുഷ്യരിലും മൃഗങ്ങളിലുമുള്ള ഏക ജീവപ്രവാഹത്തെ അംഗീകരിയ്ക്കുന്ന ഹിന്ദുമതത്തെ പരിപോഷിപ്പിയ്ക്കുകയാണ് ചെയ്യുന്നത്. ഹിന്ദുമതം ജീവജാലങ്ങളെ ബഹുമാനിയ്ക്കുന്നു. അവയോട് സ്നേഹത്തോടും ദയയോടും കൂടി പെരുമാറണമെന്ന് അനുശാസിയ്ക്കുന്നു. അഹിംസാനിയമം മൃഗങ്ങളുടെ കാര്യത്തിൽ പോലും ബാധകമാക്കണമെന്ന് സിദ്ധാന്തിയ്ക്കുന്നു. മാംസഭക്ഷണം മനുഷ്യന്റെ മഹനീയ വികാരങ്ങളെ അചേതനമാക്കിത്തീർക്കുമെന്നു് അത് വിശ്വസിയ്ക്കുന്നു. ശരീരത്തെ പുഷ്ടിപ്പെടുത്തുന്നതിലധികം അത് മനസ്സിനെ ദുർബ്ബലമാക്കിത്തീർക്കുന്നു. ജന്തുക്കളെ വധിയ്ക്കരുതെന്ന് ക്രിസ്തു പറയുന്നു. കാരണം ഒരു ചെറിയ പക്ഷിയെ വധിയ്ക്കുന്നതുപോലും ഈശ്വരന്ന് ഇഷ്ടമല്ല. എന്നാൽ ഭാരതവാസികൾ മാംസാഹാരം ചെയ്യുന്നവരായിരുന്നു. അതിനാൽ മാംസാഹാരം നാലാമത്തെ വർണ്ണത്തിന്ന് മാത്രം വിഹിതമാക്കിക്കൊണ്ടും ബാക്കിയുള്ളവർക്കെല്ലാം നിഷിദ്ധമാക്കിക്കൊണ്ടും ഉള്ള വ്യവസ്ഥകൾ ചെയ്യപ്പെട്ടു. തൽഫലമായി ഹിന്ദുസമുദായം മാംസഭക്ഷണത്തിൽ നിന്ന് അകന്നകന്ന് വരുവാൻ തുടങ്ങി.

വർണ്ണവ്യവസ്ഥയ്ക്കു് സാമ്പത്തികമായ ഒരു പ്രാധാന്യം കൂടിയുണ്ട്. ഇന്നു കാണപ്പെടുന്ന ജാതികളിൽ വളരെയെണ്ണം വ്യവസായ സമൂഹങ്ങളാണ്. ഓരോരുത്തർക്കും എല്ലാ പ്രവൃത്തികളും ചെയ്യുക സാദ്ധ്യമല്ലല്ലോ.

ഏതുവ്യവസായത്തെ ആർക്കാണ് ഫലപ്രദമായി കൊണ്ടുനടത്താൻ കഴിയുന്നത് എന്നു മനസ്സിലാക്കുകയും എളുപ്പമായിരുന്നില്ല. ജോലിയന്വേഷിച്ച് തെണ്ടിത്തിരിയേണ്ട ഒരു പരിതസ്ഥിതിയും അന്നുണ്ടായിരുന്നില്ല. ഓരോരുത്തരുടെയും പ്രവൃത്തി ഇന്നതാണെന്ന് ആദ്യമെ നിശ്ചയിക്കപ്പെട്ടുകഴിഞ്ഞിരുന്നു. അഴിച്ചുവിടപ്പെട്ട കിടമത്സരങ്ങളേയും സ്വാർത്ഥപൂർണ്ണമായ വ്യക്തിപ്രധാന്യത്തെയും അനുവദിച്ചിരുന്നില്ല ഓരോ പ്രവൃത്തിയ്ക്കും വ്യവസായത്തിന്നും ധാർമ്മികമായ രൂപം നൽകപ്പെട്ടിരുന്നു. കൽപ്പണിക്കാരനും മരപ്പണിക്കാരനും കുശവനും ഇടയനുമെല്ലാം താന്താങ്ങളുടെ പ്രവൃത്തിചെയ്ത് ഈശ്വരേച്ഛയെ നിറവേററുകയും സമുദായസേവനം ചെയ്യുകയും ആണ് ചെയ്യുന്നതെന്ന് വിശ്വസിച്ചിരുന്നു. വൻകിട വ്യവസായങ്ങളുടെയും ഫാക്ടറികളുടെയും ഈ യുഗത്തിൽ കുടുംബത്തിൽ നിന്ന് വേർപിരിഞ്ഞ് ഒരു വലിയ ഫാക്ടറിയിൽ യന്ത്രത്തെപ്പോലെ വേല ചെയ്യുന്ന ഒരു തൊഴിലാളിയ്ക്ക് തൻെറ പ്രവൃത്തിയിൽ അശേഷം സുഖം ലഭിയ്ക്കുന്നില്ല എന്ന വസ്തുത നാം ആരും തന്നെ ഓർക്കുന്നില്ല ജാതിവ്യവസ്ഥയെ സംബന്ധിച്ചേടത്തോളം പറയുകയാണെങ്കിൽ ഒരേ വ്യവസായത്തിൽ പ്രവൃത്തിയ്ക്കുന്ന എല്ലാ തൊഴിലാളികളും അവർക്ക് ഏററവും ഹൃദ്യമായ ഒരു അന്തരീക്ഷത്തിലാണ് പ്രവൃത്തി എടുക്കുന്നത്. വീടുവിട്ട് വളരെ ദൂരത്തുപോയി ചുരുങ്ങിയ കൂലിയ്ക്ക് അധികസമയം ക്ലേശിച്ച് പ്രവൃത്തി എടുക്കേണ്ട ആവശ്യം അവർക്കുണ്ടായിരുന്നില്ല. സൌ

ദാര്യം, സ്നേഹം, സാമൂഹ്യമായ കർത്തവ്യഭാവം എന്നിവയടങ്ങിയ സമ്പൂർണ്ണ ജാതിവ്യവസ്ഥ തൊഴിലാളികൾക്ക് സംതൃപ്തി നൽകുവാൻ തികച്ചും പര്യാപ്തമായതാണ്. അവരുടെ കുടുംബാംഗങ്ങൾ പ്രവൃത്തിയ്ക്കു സഹായിയ്ക്കുകയും അങ്ങിനെ മധുരവും കോമളവുമായ ഒരു ജീവിതം സൃഷ്ടിയ്ക്കപ്പെടുകയും ചെയ്യുന്നു. ചെറിയ കുട്ടികളും സ്ത്രീകളും പ്രവൃത്തി ചെയ്യുന്നത് ആവശ്യമാണെന്നു തോന്നുന്നുണ്ടെങ്കിൽ അവരെ ഗൃഹാന്തരീക്ഷത്തിൽ പ്രവർത്തിയ്ക്കുവാൻ അനുവദിയ്ക്കണം. അങ്ങിനെ അവരുടെ നിർമ്മാണ പ്രവർത്തനങ്ങൾ മൂർത്ത രൂപം പ്രാപിയ്ക്കുന്നതു കാണുവാൻ അവർക്ക് സാധിയ്ക്കും. കിടമത്സരത്തിൽ ലഭിയ്ക്കുന്ന വിജയത്തെയൊ ഗ്രാഹകന്മാരുടെ അഭിനന്ദനത്തെയൊ അപേക്ഷിച്ച് കർത്തവ്യപാലനത്തിന്നുള്ള മഹത്തായ പ്രേരണ കൂടുതലായി അവർക്ക് അവിടെ നിന്നു ലഭിയ്ക്കുന്നു. ഒരേതൊഴിലിൽ പ്രവർത്തിയ്ക്കുന്നവരിലാണ് സമുദായത്തോടുള്ള സന്മനോഭാവവും വ്യവസായികമായ മര്യാദയും കൂടുതലായി വളർന്നുവരിക. സാഹചര്യത്തിന്റെ മഹത്തായ പ്രേരണകൊണ്ട് ചെറുകുട്ടികൾക്കുപോലും വികാസോന്മുഖമായ വ്യവസായ ശിക്ഷണം ലഭിയ്ക്കുന്നു. അങ്ങിനെ അജ്ഞാതമായി അവർ വ്യവസായങ്ങളിൽ സമർത്ഥന്മാരായിത്തീരുന്നു. അപ്രകാരം അവനവന്റെ രുചിയനുസരിച്ച് പ്രവർത്തിച്ചുകൊണ്ട് അവർ ആത്മസംതൃപ്തി നേടുകയും ചെയ്യുന്നു. ഇന്നത്തെ പരിതസ്ഥിതി കുടിൽവ്യവസായങ്ങൾക്കും ചെറുകിട വ്യവസായങ്ങൾക്കും പററിയതല്ലെന്നുള്ളത് ശരിതന്നെ

എന്നാൽ എല്ലാസ്ഥലങ്ങളിലും അങ്ങിനെയല്ല. ലളിതകലകൾ, ആഡംബരവസ്തുനിർമ്മാണം, നൂൽപ്പ്, നെയ്ത്ത് മുതലായവ കൃഷിക്കാരുടെ ഗൃഹങ്ങളിൽ ഒരു ഉപവ്യവസായമെന്ന നിലയിൽ നടത്തപ്പെടാവുന്നതാണ്. വിദ്യുച്ഛക്തികൊണ്ടും ഓയൽ എഞ്ചിൻ കൊണ്ടും നടത്തപ്പെടുന്ന ചെറുവ്യവസായ സ്ഥാപനങ്ങളും നിർമ്മിയ്ക്കാവുന്നതാണ്. വ്യവസായ സമുദായമെന്ന നിലയിൽ ഇന്ന് ജാതിവ്യവസ്ഥ നിരുപയോഗമായിത്തീർന്നിട്ടില്ല. ജീവിതത്തിൻെറ ആരംഭംതൊട്ടുതന്നെ നിശ്ചിതമായ ഒരു പദ്ധതിയനുസരിച്ച് പ്രവർത്തിയ്ക്കണമെന്നു പറയുന്നത് അനുചിതമല്ലെങ്കിലും ഒരു പദ്ധതിയ്ക്ക് സ്ഥിരപ്രതിഷ്ഠനൽകി അതിൽ വ്യക്തിയെക്കൊണ്ട് പ്രവർത്തിപ്പിയ്ക്കുന്നതായാൽ നൈസർഗ്ഗികമായ ആയാളുടെ വാസനയും വ്യക്തിത്വവും വളച്ച് മുട്ടിപ്പോകുന്നതായിരിയ്ക്കും അടിമത്വത്തിൽ വർത്തിയ്ക്കുന്ന ആയാൾക്ക് കഴപ്പം പിടിച്ച ആധുനിക പരിതസ്ഥിതികളെ നേരിടുവാൻ കഴിവുണ്ടായിരിയ്ക്കുകയില്ല.

അങ്ങിനെ ഒരു വ്യക്തിയുടെ ജാതി നിർണ്ണയിയ്ക്കപ്പെടുന്നത് ആയാളുടെ ബുദ്ധിശക്തി, മനോഭാവം, പ്രവൃത്തി എന്നിവയുടെ പ്രാധാന്യത്തെ അനുസരിച്ചാണ്. സത്വഗുണം, രജോഗുണം, തമോഗുണം എന്നീ മൂന്നു ഗുണങ്ങളെ വ്യഞ്ജിപ്പിയ്ക്കുന്നവയാണ് അവ ജാതി നിശ്ചയിയ്ക്കുന്ന മൂന്നു കാര്യങ്ങളെപ്പററി മനു പറഞ്ഞിട്ടുണ്ട്. തപസ്സ് അല്ലെങ്കിൽ വ്യക്തിപരമായ പ്രയത്നം, ശ്രുതം അല്ലെങ്കിൽ സാംസ്കാരികമായ അന്തരീക്ഷം, യോനി

വിഭിന്ന ജാതീയസംസ്കാരങ്ങളാൽ യുക്തരായ മനുഷ്യർക്ക് സൌഹാർദ്ദത്തോടും സമാധാനപരമായ വർണ്ണവ്യവസ്ഥയെ അംഗീകരിച്ചുകൊണ്ടും മാത്രമെ ജീവിയ്ക്കുവാൻ കഴിയു. ജനനം സാമുദായികമായ വിഭാഗീയതപത്തെ കാണിയ്ക്കുന്ന സർവ്വോത്തമമായ ഒരു സൂചനയാണെങ്കിലും അതിൻെറ യഥാർത്ഥമായ അവലംബം ആദ്ധ്യാത്മികസംസ്കാരമായിരിയ്ക്കണമെന്ന് വർണ്ണവ്യവസ്ഥയുടെ സംസ്ഥാപകന്മാർ വിശ്വസിച്ചിരുന്നു. വിശുദ്ധരും സന്ന്യാസവൃത്തിയിൽ ജീവിയ്ക്കുന്നവരുമായ മനുഷ്യർ പൈതൃകമായ സംസ്കാരങ്ങളെ ജയിയ്ക്കുവാൻ കഴിയുന്നവരാണെന്ന് മനു കരുതുന്നു. ഔന്നത്യത്തെ കണക്കാക്കേണ്ടത് പരിശുദ്ധ സ്വഭാവത്തിൻെറ അടിസ്ഥാനത്തിലാണ്. ജാതിയേയൊ പാണ്ഡിത്യത്തേയൊ നോക്കിയിട്ടല്ല എന്ന് മഹാഭാരതം പറയുന്നു. ജനനമൊഴിച്ചുള്ള മററെല്ലാകാര്യങ്ങളേയും നാം പൂർണ്ണമായും അവഗണിച്ചിരിയ്ക്കുകയാണ്. തൽഫലമായി അനലംഘ്യമായ ഒരു ചട്ടക്കൂട്ടിന്നുള്ളിൽ ജനങ്ങൾ ബന്ധിതരായിത്തീർന്നിരിയ്ക്കുന്നു. തുടർന്നുണ്ടാകുന്ന തലമുറകളും പ്രസ്തുത വ്യവസ്ഥയുടെ ദാസന്മാരായിത്തീർന്നിരിയ്ക്കുകയാണ്. അങ്ങിനെ സമുദായത്തിൻെറ വികാസം ഗതിമുട്ടിയ നിലയിലായിത്തീർന്നിരിയ്ക്കുന്നു. പരിവർത്തന വിധേയമല്ലാത്തതും തടസ്സങ്ങൾ സൃഷ്ടിയ്ക്കുന്നതുമായ പ്രസ്തുത വ്യവസ്ഥ ജീവിതത്തിൻെറ സ്വാഭാവികമായ പ്രവാഹത്തെ അവരുദ്ധമാക്കിത്തീർക്കുന്നു. നമ്മുടെ സമുദായത്തിൽ വന്നുചേർന്നിട്ടുള്ള ഭേദ ബുദ്ധിയും അനൈക്യവും

വളരെ ബൃഹത്തരമായതാണ്. ജാതി വ്യത്യാസത്തെ വേണ്ടതുപോലെ കൈകാര്യം ചെയ്യാത്തതാണ് അതിന്നു കാരണം. ഈ സ്ഥിതിയെ ചൂണ്ടിക്കാണിച്ചുകൊണ്ടു് മഹാഭാരതത്തിൽ ഇപ്രകാരം പറയുന്നു:– "വിവാഹങ്ങളിൽ വന്നുചേൎന്നിട്ടുള്ള സങ്കരതജാതീയമായ നിയമങ്ങളെ വ്യൎത്ഥമാക്കിത്തീൎത്തിട്ടുണ്ടു്. സ്വഭാവത്തിന്നാണ് പ്രമുഖസ്ഥാനം നൽകേണ്ടതു്. സ്വഭാവത്തെ അവഗണിയ്ക്കുകയും ജാതിയെ സൎവ്വസ്വമായി കരുതുകയും ചെയ്യുന്നതു് തീരെ അൎത്ഥമില്ലാത്ത ഒരു ഏൎപ്പാടാണെന്നു് ആദ്യത്തെ മനു പറയുന്നു."

വിദ്യാൎത്ഥി ജീവിതത്തിലെ ശിക്ഷണവും പരിശീലനവും വൎണ്ണധൎമ്മത്തിന്റെ വിഭിന്നസ്വഭാവ മനുസരിച്ചാണ്. തൽഫലമായി ജങ്ങളിൽ മിഥ്യാഭിമാനവും വിട്ടുനില്ക്കാനുള്ള മനഃസ്ഥിതിയും ഉണ്ടായിത്തീരുക സംഭാവ്യമാണ്. അതിനാൽ എല്ലാവരോടും ഒരേ പ്രകാരത്തിൽ പെരുമാറണമെന്നു് നിൎബ്ബന്ധിച്ചിരിയ്ക്കുന്നു. അന്യർ നമ്മോടു് എപ്രകാരം പെരുമാറണമെന്നു് നാം ആഗ്രഹിയ്ക്കുന്നുവോ അതേപ്രകാരം നാം അന്യരോടും പെരുമാറണമെന്ന തത്വത്തിന്നു് സൎവ്വശ്രേഷ്ഠത്വം കല്പിച്ചിരിയ്ക്കുന്നു. വിഷ്ണുപുരാണത്തിൽ ഇങ്ങിനെ എഴുതിയിരിയ്ക്കുന്നു:– "നിങ്ങൾ എല്ലാവരോടും സമഭാവനയോടുകൂടി പെരുമാറണം. എന്തെന്നാൽ സമഭാവന എന്നതു് ഈശ്വരോപാസനയാണ്." മനുസ്മൃതിയിൽ പറയുന്നു:— "അഹിംസ, സത്യം, നിഷ്കളങ്കമായ പ്രവൃത്തി, പരിശുദ്ധി, ആത്മനിയന്ത്രണം എന്നിവയെ അനുഷ്ഠിച്ചുകൊണ്ടു

എല്ലാവരോടും സമഭാവനയോടുകൂടി പെരുമാറേണ്ടതു് സ൪വ്വരുടേയും കത്തവ്യമാണ്." വണ്ണവ്യത്യാസം നമ്മുടെ അപൂണ്ണതയെയല്ലെ കാണിക്കുന്നതു്? അതിൽ അഭിമാനിയ്ക്കത്തക്ക എന്തൊന്നാണുള്ളതു്! ഈശ്വരനിൽ വണ്ണവ്യത്യാസമില്ലല്ലൊ. ജാതിവ്യത്യാസങ്ങൾ നിമ്മിയ്ക്കപ്പെട്ടിട്ടുള്ളതു് ഗൃഹസ്ഥാശ്രമികൾക്കുവേണ്ടി മാത്രമാണ്. മനുഷ്യത്വത്തിനാണ് അവിടെയും കൂടുതൽ സ്ഥാനം നൽകീട്ടുള്ളതു്. ജാതിവ്യവസ്ഥയുടെ മൌലികസിദ്ധാന്തത്തെ നമുക്ക സ്വീകരിക്കാം. എന്നാൽ അതേഅവസരത്തിൽതന്നെ കൂടുതൽ മഹത്തായ ഒരു സാമുദായികമനോഭാവത്തെ നാം വളത്തിക്കൊണ്ടുവരണം. ജീവിതത്തിൻെറ നല്ലവശങ്ങളെ സങ്കുചിതത്വത്തിൻെറയും കഠോരമായ നിയമങ്ങളുടെയും ചങ്ങലകൊണ്ടു് ബന്ധിയ്ക്കരുതു്. മനുഷ്യത്വത്തിന്നും സൌഹാദ്ദത്തിന്നും എതിരാണതു്. മനു അവയെ പ്രോത്സാഹിപ്പിച്ചിട്ടില്ല. അദ്ദേഹം പറയുന്നു:- "കുടുംബക്ഷേമതല്പരനായ ഒരു കൃഷിക്കാരൻ പാവപ്പെട്ട ഇടയൻ, ഭൃത്യൻ, ക്ഷുരകൻ എന്നിവർ ഔദാര്യത്തോടുകൂടി നൽകുന്ന ഭക്ഷണംപോലും സ്വീകരിക്കേണ്ടതാണ്,"

ഇന്ത്യയിൽ മുസൽമാൻമാരുടെ ആഗമനത്തിന്നുമുമ്പ് ജാതിവത്യാസം ഇത്ര കക്ശമായിരുന്നില്ല. സാമുദായിക നിയമങ്ങൾ കഠോരങ്ങളായി നിലകൊണ്ടിരുന്നില്ല. സമുദായത്തിൻെറ വളച്ചയ്ക്കു് നിലവിലുള്ള നിയമങ്ങളെ ഭേദഗതി ചെയ്യാൻ സാധിക്കുമായിരുന്നു. താണജാതിയിൽപ്പെട്ടവർ ഉയന്നവരായിമാറുന്ന എത്ര

യോ സംഭവങ്ങൾ പുരാണകഥകളിൽ കാണാവുന്നതാണ്. ഉയൎച്ച്യും താഴ്ച്ചയും ഉണ്ടായിക്കൊണ്ടിരിയ്ക്കുമെന്ന് മനുവും പറയുന്നുണ്ട്. ക്രമപ്രകാരമുള്ള പുണ്യകൎമ്മങ്ങളിൽ കൂടി വിശുദ്ധിനേടി വൎണ്ണപരിവൎത്തനം തേടുന്നതിന്ന് ചില നിയമങ്ങൾ ഉണ്ട്. പുണ്യം ചെയ്ത് താണപടിയിൽനിന്ന് ഉയരുവാൻ സാധിയ്ക്കുമായിരുന്നു. ഇന്ത്യയിൽ ഹിന്ദുക്കളുടെ രാഷ്ട്രീയാധിപത്യം അവസാനിയ്ക്കുകയും പുതിയ ഭരണ കൎത്താക്കൾ ബലമുപയോഗിച്ച് മതപരിവൎത്തനം ആരംഭിയ്ക്കുകയും ചെയ്തതോടുകൂടി സാമുദായികമായ ഭാവന അസ്തമിതപ്രായമായിത്തീരുകയും ധാൎമ്മികനിയമങ്ങൾ അന്ധവിശ്വാസങ്ങളായി മാറുകയും ചെയ്തു. അത് രാഷ്ട്രീയ ഘടനയ്ക്ക് ഭയങ്കരമായ ഒരാഘാതമായിരുന്നു. ധൎമ്മത്തിന്റെ മൂലഭാവത്തെ വീണ്ടും ആൎജ്ജിയ്ക്കുവാൻ നമുക്കു കഴിയണം. അത് ശാശ്വതമായ ചിലരൂപങ്ങളിൽ അധിഷ്ഠിതമായ ഒന്നായിരുന്നില്ല. പഴയ നിയമങ്ങൾ മാറിക്കൊണ്ടിരിയ്ക്കുകയും തൽസ്ഥാനത്ത് പുതിയ നിയമങ്ങൾ വന്നുചേൎന്നുകൊണ്ടിരിയ്ക്കുകയും ചെയ്യുന്ന ചൈതന്യമുള്ള ഒരു വ്യവസ്ഥയായിരുന്നു അത്. രാഷ്ട്രീയവിപത്തുകൾ നേരിടുന്നസമയത്ത് ജാതിവ്യവസ്ഥയ്ക്കുണ്ടായിരുന്ന പ്രാധാന്യത്തിന്റെ ആവശ്യം അങ്ങിനെ ഇല്ലാതായി. ഭാവിയിൽ സാമൂഹ്യബന്ധങ്ങളെ ആശ്രയിച്ചുമാത്രമെ വൎണ്ണവ്യവസ്ഥയ്ക്ക് നിലനില്പുണ്ടായിരിയ്ക്കുകയുള്ളു. ഒരേ സ്വഭാവക്കാരും ആചാരക്രമമുള്ളവരും തമ്മിൽ മാത്രമെ വിവാഹബന്ധങ്ങളിൽ ഏൎപ്പെടുന്നുള്ളു. ഒരേ വ്യവസായത്തിൽ ഏൎപ്പെട്ടുജീവിയ്ക്കു

ന്ന ജനങ്ങളിൽ സംസ്കാരികമായ വളച്ച് കൂടുതൽ സംഭാവ്യമാണ്. അതുകൊണ്ട് അവർതമ്മിൽ വിവാഹബന്ധം സ്ഥാപിതമാവണമെന്ന നിയമം ഉണ്ടാകുന്നു. പ്രാചീനഭാരതത്തിൽ സവർണ്ണരും അല്ലാത്തവരും തമ്മിലുള്ള വിവാഹത്തെ നിഷേധിച്ചിരുന്നില്ല. പ്രോത്സാഹിപ്പിച്ചിരുന്നതുമില്ല. അനുലോമ പ്രതിലോമങ്ങളായ വിവാഹങ്ങൾ ചുരുക്കമായിരുന്നു എന്നാൽ ഹൈന്ദവനിയമം അവയെ നിഷേധിച്ചിരുന്നില്ല. ജാതിയോടു ബന്ധപ്പെട്ട തൊഴിലിലും സാമുദായികവും ആദ്ധ്യാത്മികവുമായ ജീവിതത്തിലും അവ്യവസ്ഥയെ സൃഷ്ടിച്ചിരുന്നതുകൊണ്ടാണ് അവ ചുക്കമായിരുന്നതു്. ജാതിവ്യത്യാസം സാമൂഹ്യബന്ധത്തിന്റെ അടിസ്ഥാനത്തിലാണ് നിലകൊള്ളുന്നതെങ്കിൽ രാഷ്ട്രീയജീവിതത്തിന്റെ വിശാലമായ രംഗത്ത് അതിന് സ്ഥാനവുമുണ്ടായിരിയ്ക്കുകയില്ല. 'അശോകചക്രവർത്തി തന്റെ മന്ത്രിയായ ഒരു ഹിന്ദുവിനോട് ഇപ്രകാരം പറയുകയുണ്ടായി:– "വിവാഹം, ക്ഷണനം മുതലായ കാര്യങ്ങളിൽ വർണ്ണത്തെ പരിഗണിക്കേണ്ടതാണ്. എന്നാൽ ധർമ്മത്തിന്റെ കാര്യത്തിൽ അതു പാടില്ല. കാരണം സൽഗുണങ്ങളുമായിട്ടാണ് ധർമ്മത്തിന്നു ബന്ധമുള്ളതു്. വർണ്ണവും സൽഗുണങ്ങളും തമ്മിൽ യാതൊരു ബന്ധവുമില്ലതാനും."

ഹിന്ദുക്കൾക്ക് സമുദായസേവനമറിഞ്ഞുകൂടെന്നു പറയുന്നതു് തികച്ചും അവാസ്തവമാണ്. അസ്പൃശ്യരുടെ പേരിൽ വലിയ ഒച്ചപ്പാടുകൾ ഉണ്ടാക്കുന്നതായി കേൾക്കാം. എന്നാൽ സ്വതന്ത്രഭാരതം അധ:

ക്കതസമുദായത്തിന്നുവേണ്ടി ചെയ്യതുപോലെ ഏതൊരു രാജ്യവും അവിടെയുള്ള താണ ജാതിക്കാരുടെ ഉന്നമനത്തിന്നുവേണ്ടി പ്രവൎത്തിച്ചിട്ടില്ലെന്നു് ആളുകഠം വിസ്മരിയ്ക്കുന്നു. പരിഷ്കൃതരാഷ്ട്രങ്ങളെന്നഭിമാനിയ്ക്കുന്ന ടാസ്മാനിയയും ആസ്ത്രേലിയയും അവിടത്തെ ആദിമനിവാസികഠംക്കവേണ്ടി എന്തു ചെയ്തു? റെഡ് ഇന്ത്യക്കാരെ സമുദ്ധരിയ്ക്കുവാൻ അമേരിയ്ക്ക ഇന്നുവരെ എന്തെല്ലാം ചെയ്തു? ഒന്നുകിൽ അവരെ സംസ്കരിച്ചു് സംസ്കരിച്ചു് ഇല്ലാതാക്കിതീൎത്തിട്ടുണ്ടായിരിയ്ക്കും. അല്ലെങ്കിൽ കററവാളികളാണെന്നു് മുദ്രയടിച്ചു് ബഹിഷ്കരിച്ചിട്ടുണ്ടായിരിയ്ക്കും. അങ്ങിനെ അപരിഷ്കൃതജീവിതത്തേക്കാഠം ഭയങ്കരമായ സ്ഥിതിവിശേഷം സൃഷ്ടിയ്ക്കുക മാത്രമാണു് ചെയ്തിട്ടുള്ളതു്. ബ്രിട്ടീഷുകാരുടെ രക്ഷയിൻകിഴിൽ അവിശപാസികളും ഡച്ചുകാരുടെകീഴിൽ ജാവാനിവാസികളുംനശിച്ചിട്ടില്ലെങ്കിൽ, ബ്രിട്ടീഷ് ഇന്ത്യയിലേയും സ്റ്റെയ്ററ് സെററിൽമെണ്ടിലേയും ജനങ്ങഠം ലുപ്തരായിത്തീൎന്നിട്ടില്ലെങ്കിൽ, അതിന്നു കാരണം അവരുടെ യജമാനന്മാൎക്കു് അനുകൂലമായ ഒരു കാലാവസ്ഥയിലല്ല അവർ ജനിച്ചിട്ടുള്ളതു് എന്നതാണു്. ഉഷ്ണപ്രദേശങ്ങളെ തങ്ങളുടെ നിവാസസ്ഥാനമാക്കുന്നതിന്നു് യൂറോപ്യന്മാൎക്കു് സാദ്ധ്യമല്ല. അവൎക്കവിടെ ഭരിയ്ക്കാൻ കഴിയുമെങ്കിലും സ്ഥിരതാമസം ചെയ്യുവാൻ കഴിയുകയില്ല. പ്രാകൃതികമായപ്രതിബന്ധങ്ങഠം ഇല്ലായിരുന്നുവെങ്കിൽ ഉഷ്ണമേഖലയുടെ ചരിത്രം മറെറാരു വിധത്തിലാകുമായിരുന്നു. ആൎയ്യന്മാർ അപരിഷ്കൃതജാതിയുമായി സമ്പൎക്കം സ്ഥാപി

ച്ചു മുതൽക്ക് സാമുദായികവും ആദ്ധ്യാത്മികവുമായ അവരുടെ ഉയച്ച്യയ്ക്കുവേണ്ടി പ്രവൎത്തിച്ചുവന്നിട്ടുണ്ട്. ആൎയ്യന്മാർ കറുത്ത നിറമുള്ള അനാൎയ്യന്മാരുടെ പ്രതിനിധിയായ കൃഷ്ണനെ അംഗീകരിച്ചിട്ടുണ്ട്. അദ്ദേഹത്തെക്കൊണ്ട് ഈശ്വരൻ എല്ലാവരുടേയും പിതാവാണെന്നും സഹോദരബുദ്ധിയോടുകൂടി സൎവ്വരും പെരുമാറേണ്ടതാണെന്നും പറയിച്ചിട്ടുമുണ്ട്. കൃഷ്ണന്റെ ആചരണം കാരണമായി സമുദായത്തിന്ന് അപമാനബോധം നേരിട്ടു. ഇന്ദ്രൻ, ബ്രഹ്മാവ് തുടങ്ങിയ ദേവന്മാർ ക്രുദ്ധരായി. പ്രസ്തുത ദേവന്മാരെ ഉപാസിയ്ക്കുന്നവർ ഇന്ന് കൃഷ്ണനെ ഈശ്വരന്റെ അവതാരമായി കരുതുന്നു. കൃഷ്ണൻ ആൎയ്യപണ്ഡിതന്മാരെ ബഹുമാനിച്ചിരുന്നു. യുധിഷ്ഠിരന്റെ രാജസൂയയജ്ഞത്തിൽ ബ്രാഹ്മണരായ അതിഥികളുടെ കാൽ കഴികിച്ചിരുന്നതു് അദ്ദേഹമാണെന്ന് പറയപ്പെടുന്നു. ആൎയ്യന്മാർ അനാൎയ്യന്മാരായ ദേവന്മാരോട് ഏററവും ഉദാരമായിട്ടാണ് പെരുമാറിയിരുന്നതു്. പലരേയും സംസ്കരിയ്ക്കുകയും ആൎയ്യന്മാരായ ദേവന്മാരുടെ അധീനത്തിൽ വെയ്ക്കുകയും ചെയ്തു. മഹിഷാസുരനെ ഉപാസിച്ചിരുന്നവരോട് ബ്രഹ്മം മഹിഷത്തേക്കാൾ ശ്രേഷ്ഠമായതാണെന്ന് പറഞ്ഞു. നാഗങ്ങളെ ഉപാസന ചെയ്തിരുന്നവരോട് നാഗേശ്വരനായ കൃഷ്ണന്റെ മഹത്വത്തെപ്പററി പറഞ്ഞു. നാഗരാജനായ കാളിയന്റെ ഫണങ്ങളിൽ അദ്ദേഹം നൃത്തം ചെയ്യുകയുണ്ടായല്ലൊ. താഴ്ന്ന വൎഗ്ഗക്കാർ ക്രമേണ കണ്ട് പരിഷ്കൃതരായിത്തീൎന്നതിന്റെ ചിഹ്നങ്ങൾ ഭാരത

ത്തിൻെറ സംസ്കാരചരിത്രത്തിൽ അങ്ങിങ്ങായി ചിന്നി ച്ചിതറി കിടപ്പുണ്ട്. സമുദായം അധഃപതിയ്ക്കുകയും മനുഷ്യത്വത്തെ വെടിയുകയും ചെയ്യുമ്പോൾ ഒരു ശങ്കരനോ ബുദ്ധനോ അവതരിയ്ക്കുകയും ഉയന്നവരേയും താഴ്ന്നവരേയും ഒരുപോലെ ഭാവിയിലേയ്ക്കു നോക്കുവാൻ പ്രേരിപ്പിയ്ക്കുകയും ചെയ്തിരുന്നു. 2000നാഴിക നീളവും 1500നാഴിക വീതിയുള്ള ഒരു രാജ്യമാണ് നമ്മുടേത്. ഇന്നുള്ള യാത്രോപകരണങ്ങളൊന്നുംതന്നെ മുമ്പുകാലത്തുണ്ടായിരുന്നില്ല. താണ ജാതിക്കാരെ പരിഷ്കരിയ്ക്കുവാൻ ഹിന്ദുക്കൾ ഉത്സാഹത്തോടും കാര്യക്ഷമതയോടും കൂടി പ്രവത്തിച്ചിട്ടില്ലായിരുന്നുവെങ്കിൽ അധഃകൃതരുടെ സംഖ്യ 5 കോടിയിൽനിന്ന് എത്രയോ അധികമാകുമായിരുന്നു. വിദേശിയരുടെ ആക്രമണമുണ്ടായപ്പോൾ ഹിന്ദുക്കൾ പരിഭ്രാന്തരായിത്തീരുകയും ആത്മരക്ഷാത്ഥം അന്നത്തെ സാമൂഹ്യവ്യവസ്ഥയ്ക്ക് സ്ഥായിഭാവം നല്കുകയും ചെയ്തു. തൽഫലമായി ചില ജാതികൾ വണ്ണവ്യവസ്ഥയ്ക്കു പുറമേയായിത്തീന്നു. എന്നാൽ മനു പറയുന്നതു് അഞ്ചാമതൊരു വണ്ണം ഇല്ലേ ഇല്ലെന്നാണ്. പക്ഷേ മതത്തിൻെറ പ്രേരകശക്തിയ്ക്ക് വിധേയമല്ലാത്ത ജാതികൾ സ്വാഭാവികമായി അഞ്ചാമത്തെ വണ്ണമായി മാറി. "കത്തവ്യപഥഭ്രഷ്ടനും ക്രൂരനും നിർദ്ദയനും അന്യരെ പീഡിപ്പിയ്ക്കുന്നവനും കാമിയും സംഹാരഭാവന വെച്ചു പുലത്തുന്നവനും ആയ മനുഷ്യൻ മ്ലേച്ഛനാണ്" എന്ന് ശുക്രനീതിയിൽ പറയുന്നു. അങ്ങിനെയുള്ളവരെപ്പററി എത്ര വണ്ണിച്ചാലും അധികമാകുന്നതല്ല. നീചനും അന്യജാതിക്കാരനും ആണെ

ന്ന പറഞ്ഞു് ഏതൊരു വ്യക്തിയേയും തിരസ്കരിയ്ക്കു ന്നതു് ഹിന്ദുമതത്തിന്നെതിരാണു്. ഏററവും നീച നായ മനുഷ്യനിൽപോലും ആത്മാവ് സ്ഥിതിചെയ്യു ന്നുണ്ടെന്നും അതിനാൽ ആയാളെ സമുദ്ധരിയ്ക്കുവാൻ കഴിയുകയില്ലെന്നു് കരുതരുതെന്നും സമാധാനം സ്ഥാ പിതമായതോടുകൂടി ഹൈന്ദവനേതാക്കൾ ഉച്ചൈസ്ത രം ഉൽഘോഷിയ്ക്കുവാൻ തുടങ്ങി.

വാനപ്രസ്ഥം. സന്യാസം എന്നീ അവസാന ത്തെ രണ്ടു ആശ്രമങ്ങളെ സൌകര്യത്തിന്നുവേണ്ടി നമുക്ക് ഒന്നായി എടുക്കാം. ജീവിതമത്സരങ്ങളിൽ നിന്നു് മുക്തി നേടിയവൎക്കുള്ളതാണു് അതു്. ഭാരതീ യർ സൎവ്വശ്രേഷ്ഠമായി കരുതുന്നതു് സന്യാസവൃത്തി യേയാണു്. ഭേദബുദ്ധി, വിദ്വേഷം, വിഷയാസക്തി എന്നീ ദുർഗ്ഗുണങ്ങളെ പരിത്യജിച്ചു് നിസ്വാൎത്ഥവാനും ആത്മത്യാഗനിഷ്ഠനുമായി മനുഷ്യൻ സമുന്നതമായ ഒരു പദവിയെ പ്രാപിയ്ക്കുന്നതാണു് സന്യാസം. എല്ലാ പ്രസ്ഥാനങ്ങളുമായി ബന്ധപ്പെട്ടിരുന്ന ആയാൾ അങ്ങിനെ അവയുമായുള്ള ബന്ധം വേർപെടുത്തുന്നു. ഭാവുകമായ ആ യാളുടെ ജീവിതം ഭഗവദ്ഭക്തിയിലും ഈശ്വരപ്രേമത്തി ലും തന്മയമായിത്തീരുന്നു. പൈശാചികമായ വിചാ രങ്ങളോ വ്യക്തിപരമായ സുഖാനുഭവങ്ങൾക്കുള്ള ആഗ്ര ഹമോ ആയാൾക്കുണ്ടായിരിയ്ക്കുന്നതല്ല. മനുഷ്യത്വ ത്തിന്റെ ഏകത്വത്തേയും സമ്പൂൎണ്ണത്വത്തേയും ആയാൾ സാക്ഷാൽകരിയ്ക്കുന്നു. അങ്ങിനെ അന്ധവിശ്വാസങ്ങ ളേയും അത്യാഗ്രഹങ്ങളേയും ആയാൾ പാടെ പരിത്യ

ജിയ്ക്കുന്നു. ആയാൾ തന്റെ ശക്തി മുഴുവൻ മനുഷ്യസമുദായത്തിന്നുവേണ്ടി വിനിയോഗിയ്ക്കുന്നു. 'എല്ലാ മനുഷ്യരിലും ഈശ്വരൻ ഉണ്ട്, അതിനാൽ മനുഷ്യരെല്ലാം ഈശ്വരന്മാരാണ്'' എന്ന വിശ്വാസമാണ് ആയാൾക്കുള്ളത്. (സർവ്വഭൂതമയം ഹരിം—വിഷ്ണുപുരാണം) അങ്ങിനെയുള്ള ഒരാൾ എല്ലാവരേയും ഒന്നായി കാണുന്നു. അഹം ബുദ്ധി ആയാൾക്ക് ഉണ്ടായിരിയ്ക്കുന്നതല്ല. പാപം ചെയ്യുവാൻ ആയാൾക്ക് സാദ്ധ്യവുമല്ല. ഭഗവൽഗീതയിൽ പറയുന്ന പുരുഷോത്തമനും ബൌദ്ധരുടെ ബുദ്ധനും ദാരിദ്ര്യത്തെ സ്വയം വരിച്ച് അഭിമാനപൂർവ്വം ജീവിയ്ക്കുന്ന യഥാർത്ഥ ബ്രാഹ്മണനും ക്ലേശങ്ങൾ അനുഭവിയ്ക്കുമ്പോൾ പ്രസന്നഭാവം കൈക്കൊള്ളുന്നവനും ഹൃദയത്തിൽ ശാന്തിയേയും ആനന്ദത്തേയും പ്രതിഷ്ഠിച്ച് സ്ഥിതപ്രജ്ഞനായി ജീവിയ്ക്കുന്നവനും ആയാളല്ലാതെ മററാരുമല്ല. ആയാൾ മനുഷ്യരേയും മൃഗങ്ങളേയും പക്ഷികളേയും സ്നേഹിയ്ക്കുന്നു. അന്യായത്തിന്ന് പ്രതികാരം ചെയ്യുന്നില്ല. സ്നേഹംകൊണ്ട് അതിനെ കീഴടക്കുകയാണ് ചെയ്യുന്നത്. ആയാളിൽ മനുഷ്യാത്മാവിന്റെ ഉൽകൃഷ്ടരൂപം ദശിക്കുവാൻ കഴിയും. ഉപനിഷൽകാലത്തെ ഋഷിമാരുടെ ജീവിതം മുതല്ക്ക് ഭാരതീയസമുദായത്തെ സന്യാസവൃത്തി പ്രഭാവിതമാക്കിത്തീർത്തിട്ടുണ്ട്. ഈ ആദർശത്തെ പാലിയ്ക്കുന്നതിന്നുവേണ്ടി രാജാവ് തന്റെ ചെങ്കോലും കിരീടവും വലിച്ചെറിഞ്ഞ് ദാരിദ്ര്യത്തെ സ്വയം വരിയ്ക്കുക പതിവാണ്. വിജയശ്രീലാളിതനായ യോദ്ധാവ്

തന്റെ ആയുധങ്ങളെയെല്ലാം വലിച്ചെറിയുക സർവ്വ സാധാരണമാണ്. കുശലനായ വ്യാപാരിയും തൊഴിലാളിയും സർവ്വസ്വവും ഈശ്വരനിൽ അർപ്പിച്ചുകൊണ്ടു് കർത്തവ്യപാലനം ചെയ്യുക പതിവാണ്.

മനുഷ്യത്വത്തിന്റെ പ്രോത്സാഹകനും സഹായകനുമാണു് സന്യാസി. ശങ്കരൻ, രാമാനുജൻ, രാമാനന്ദൻ, കബീർ മുതലായവരെപ്പോലെയുള്ള ഉൽകൃഷ്ടപുരുഷന്മാർ വിഭിന്നജാതിക്കാരാണെങ്കിലും ധർമ്മത്തിന്റെ അന്ധവിശ്വാസമിട്ടിട്ടുള്ളവരാണ്. മദ്ധ്യകാലത്ത് യൂറോപ്പിലുണ്ടായതുപോലെ ഇന്ത്യയിലും വളരെ അധികം സന്യാസിമാർ സംസാരികമായ പ്രലോഭനങ്ങളിൽനിന്നു് അകന്നനില്ക്കുവാൻവേണ്ടി വനത്തിലേയ്ക്കുപോയിട്ടുണ്ടെന്നുള്ളതു് യഥാർത്ഥമാണ്. അതൊരു തെററാണെന്നു് പറയുകയും ചെയ്യാം. ആശ്രമങ്ങളിലെ ഇരുളടഞ്ഞ മുറികളിലും ഗിരി ഗഹ്വരങ്ങളിലും ജീവിതംനയിച്ച അവർ അന്ധകാരത്തിൽക്കൂടി സഞ്ചരിക്കുന്ന മാർഗ്ഗഭ്രഷ്ടരായ യാത്രക്കാരായിരുന്നു. പാപത്തെക്കുറിച്ച് നിരന്തരം ചിന്തിക്കുകയും സ്വന്തം ആത്മാവിന്റെ മുക്തിക്കുവേണ്ടി വെമ്പൽ കൊള്ളുകയും ചെയ്തിരുന്ന അവർക്കു് സർവ്വസ്വവും നഷ്ടപ്പെടുകയാണു് ചെയ്തതു്. മദ്ധ്യയുഗത്തിലെ യൂറോപ്പിൽ ആശ്രമജീവിതത്തിന്നു് വമ്പിച്ച പ്രചാരമുണ്ടായിരുന്നു. ജനങ്ങളുടെ വിശ്വാസപാത്രങ്ങളായ സേവകന്മാരായി ജീവിയ്ക്കണമെന്ന ക്രിസ്തുവചനത്തെ തീരെ അവഗണിച്ചുകൊണ്ടാണു് അതു് മുമ്പോട്ടുപോയതു്. സമുദായത്തിന്റെ ഒരു കാവൽഭടനായും വമ്പിച്ച ഉത്തരവാദി

ത്വം വഹിയ്ക്കുന്ന ഒരു ശാസകനായും സ്വന്തം പുത്രന്ന് അത്യന്തം നിഗ്രഢങ്ങളായ ഉപദേശങ്ങരം നൽകുന്ന ഒരു പിതാവായും ഒരു സന്യാസിജീവിതം നയിയ്ക്കണം. ജീവിതസംഘഷങ്ങളെ ഭയന്ന് ഒളിച്ചോടിപ്പോകുന്നവൻ ഒരു യഥാത്ഥ സന്യാസിയല്ല. വിനമ്രഭാവത്തോടും ദൃഢവിശ്വാസത്തോടും അചലമായ സ്നേഹത്തോടും കൂടി ലോകക്ഷേമത്തിന്നുവേണ്ടി എന്തുസഹിയ്ക്കുവാനും തെയ്യാറായിട്ടുള്ള ഒരാളാണ് യഥാത്ഥസന്യാസി.

ഔന്നത്യത്തിൻെറ കൊടുമുടി കയറുകയും ബ്രാഹ്മണനായിത്തീരുകയും ചെയ്യുന്നതിന്ന് ധമ്മനിയമങ്ങളെ അക്ഷരംപ്രതി പാലിയ്ക്കണമെന്നില്ല. ധമ്മവൃത്തി പെട്ടെന്ന് ഉദിച്ചതായിട്ടുള്ള എത്രയോ ഉദാഹരണങ്ങരം കാണാം. സാധാരണക്കാരായി കരുതപ്പെടുന്ന ജനങ്ങളിൽ ഉയന്ന ആദ്ധ്യാത്മിക ജീവിതത്തോടുള്ള അഭിനിവേശവും ഉയന്ന വിദ്യാഭ്യാസം ലഭിച്ചിട്ടില്ലാത്ത ജനങ്ങളിൽ ആശ്ചര്യകരമായ സദാചാരബോധവും കാണാവുന്നതാണ്. ധാമ്മികനിയമങ്ങരം ആദ്ധ്യാത്മികവികാസത്തിൻെറ പൊതുവായ ഒരു വിവരണം മാത്രമാണ്. താണജാതിക്കാർ നിരത്ഥകവും ക്ലേശകരവുമായ നിയമങ്ങളെ പാലിയ്ക്കുകയും കമ്മകാണ്ഡത്തെ അനുവത്തിയ്ക്കുകയും ചെയ്യുന്നതു കണ്ടാൽ ആത്മജ്ഞാനികരം ചിരിയ്ക്കും. എല്ലാ വണ്ണങ്ങളിൽപ്പെട്ട ആളുകരംക്കും സന്യാസാശ്രമത്തിൽ എത്തിച്ചേരാൻ കഴിയും എന്നാൽ മൂന്നു കടങ്ങരം വീട്ടാതെ മുക്തിയ്ക്കുവേണ്ടി ആരും ആഗ്രഹിക്കരുത്. സ്തുതി, പ്രാത്ഥന എന്നിവ വഴിയായി ദേവ

ഋണത്തിൽ നിന്നും ദാനം, സമുദായസേവനം, സന്താനോല്പാദനം എന്നിവ വഴിയായി പിതൃഋണത്തിൽനിന്നും വിദ്യാദാനം വഴിയായി ഋഷി ഋണത്തിൽ നിന്നും മോചനം പ്രാപിയ്ക്കാവുന്നതാണ്.

ജീവിതത്തോട് വൈരാഗ്യം വന്നു കഴിഞ്ഞ വയോവൃദ്ധന്മാക്കും ലോകജീവിതത്തിൽ വിജയം നേടുവാൻ ഇച്ഛിയ്ക്കുന്ന യുവാക്കന്മാർക്കും ഹിന്ദുമതത്തിൽ സ്ഥാനമുണ്ട്. ഹിന്ദുക്കളെ മാത്രം തരംതിരിച്ചു നിത്തുന്ന ഉൽകൃഷ്ടങ്ങളായ വിഭാഗങ്ങളല്ല നാലുവണ്ണങ്ങൾ. ലോകത്തെ മുഴുവൻ അതിലൊതുക്കാവുന്നതാണ്. ബലപ്രയോഗമൊ ചൂഷണമൊ നടത്താതെ ഏഷ്യയിലെ ഒരു ഭാഗം ജനങ്ങളെ ഹിന്ദുമതം പരിഷ്കരിച്ചിട്ടുണ്ട്. സാമ്രാജ്യവിസ്തൃതിയ്ക്കുവേണ്ടിയല്ല ഇതു ചെയ്തതു്. സാംസ്കാരികമായ വിജയം ലഭിയ്ക്കുന്നതിന്നുവേണ്ടി സ്വന്തം ആദ്ധ്യാത്മികസത്തയുടെ പ്രഭാവത്താൽ ജനഹൃദയങ്ങളെ സംസ്കരിച്ചുകൊണ്ടാണ് ഇതു സാധിച്ചതു്. ഹിന്ദുപ്രതിഭയുടെ രചനാത്മകത്വം മദ്ധ്യേഷ്യയിലെ ഖോത്താൻ മുതൽ ഇന്ത്യയുടേയും ആസ്ട്രേലിയയുടേയും ഇടയിൽ കിടക്കുന്ന ജാവാദ്വീപുവരെ സവ്വത്ര വ്യാപ്തമായിട്ടുണ്ട്. കലയിലും ജീവിതത്തിലും അത് തെളിഞ്ഞു കാണാവുന്നതാണ്. ക്രിസ്താബ്ദം രണ്ടാം നൂററാണ്ടിൽ ജാവ ഒരു ഹിന്ദുകോളനിയായിരുന്നു. അന്നുതൊട്ടു് ഹിന്ദുമതത്തിന്നും ബൌദ്ധമതത്തിന്നും ആയിരുന്നു അവിടെ കുറെകാലത്തോളം പ്രാമാണ്യമുണ്ടായിരുന്നതു്. ഇന്നു് ജാപ്പാൻ, ചൈന, ബമ്മ മുതലായ രാജ്യങ്ങൾ ഇന്ത്യ

യെ തങ്ങളുടെ ആദ്ധ്യാത്മിക മാതൃഭൂമിയായി കരുതുന്നു. കൃസ്ത്യാനികൾ പാലസ്റ്റൈനിനെ ഏതുപ്രകാരം കരുതുന്നുവോ അതുപോലെ. റഷ്യതൊട്ട് ചൈനവരെ, സമർകന്ദ്, തിബത്ത് മുതലായ ഏതുപ്രദേശത്ത്പോയാലും ശരി, ഹിന്ദുനാഗരീകതത്വത്തിൻെറ പ്രഭാവം നമുക്കവിടെ കാണുവാൻ കഴിയും. ഭാരതീയനാഗരീകതത്വത്തിൻെറ ചിഹ്നങ്ങൾ പശ്ചിമേഷ്യയിൽ മെസപ്പൊട്ടോമിയയിലെ സമതലപ്രദേശത്ത്കൂടി കാണുവാൻ കഴിയുമെന്ന വസ്തുതയെ ഓക്കുമ്പോൾ മേൽപ്പറഞ്ഞതിൽ അത്ഭുതപ്പെടുവാനില്ല. വോഗസ് കോയിൽ കാണപ്പെട്ട ശിലാലിഖിതം പണ്ഡിതന്മാരുടെ അഭിപ്രായത്തിൽ ക്രിസ്തുവിനു 1400 കൊല്ലം മുമ്പുള്ളതാണ്. അവിടത്തെ നിവാസികൾ ഹിന്ദുദേവന്മാരെ ആരാധിച്ചിരുന്നുവെന്ന് അത് വെളിപ്പെടുത്തുന്നു. വളരെ പ്രാചീനതയുള്ള ഒരു മതമുള്ളതുകൊണ്ടോ വിശാലമായ ഒരു സാമ്രാജ്യമുള്ളതുകൊണ്ടോ അല്ല ഭാരതത്തിനു് ഇത്രയും വലിയ പ്രശസ്തിയുണ്ടായതു്. മാരകായുധങ്ങൾ ഉപയോഗിച്ചതുകൊണ്ടും വമ്പിച്ച ബലപ്രയോഗം നടത്തിയതുകൊണ്ടും ഉണ്ടായിട്ടുള്ള ഒരു പ്രശസ്തിയുമല്ല ഇത്. നാനാതത്വത്തിൽ ഏകതത്വത്തെ കണ്ടുപിടിക്കാനുള്ള ജ്ഞാനം ഉണ്ടായതാണ് അതിനു കാരണം. ഭാരതവാസികൾ ചെന്നേടത്തെല്ലാം എല്ലാവസ്തുക്കളിലും ഭഗവൽശക്തി ദശിക്കുവാൻ അവർക്കു കഴിഞ്ഞു ഭാരതത്തിലുണ്ടായ മഹത്തായ എല്ലാ ചിന്തകളും ഇപ്രകാരം സംശ്ലേഷണാത്മകമായവിധത്തിൽ കൂട്ടിയിണക്കപ്പെട്ടു. എല്ലാ ധമ്മങ്ങളെയും നമ്മുടെ രാജ്യം സ്വാ

ഗതം ചെയ്തു. സമുന്നതമായ ആദ്ധ്യാത്മിക ശിഖരത്തിലേയ്ക്കു് വിവിധ കടവുകളിൽക്കൂടി മാൎഗ്ഗങ്ങളുണ്ടെന്നു് അതു മനസ്സിലാക്കിയിട്ടുണ്ടായിരുന്നു. ശിഖരത്തിലെത്തിച്ചേരുവാൻ വിവിധമാൎഗ്ഗങ്ങളുണ്ടെന്നു് മനസ്സിലാക്കാത്തവർ അലഞ്ഞുതിരിയുകയാണു് ചെയ്യുന്നതു്. അവരോടു് ഭാരതം പറയുന്നതിപ്രകാരമാണു്:- "കണ്ണുതുറക്കുക. മാൎഗ്ഗങ്ങളാണു് നമ്മെ വേർതിരിച്ചിരിയ്ക്കുന്നതു്. ശിഖരത്തിലെത്തിയാൽ നാമെല്ലാം ഒന്നായി. ചുവട്ടിൽ നില്ക്കുന്നവർക്കു് മാൎഗ്ഗങ്ങളുടെ ഭിന്നത അൎത്ഥമുള്ള ഒന്നായിരിയ്ക്കാം. എന്നാൽ ഹിമാച്ഛാദിതമായ കൊടുമുടിയിൽ കയറി നോക്കിയാൽ അതു് എത്രമാത്രം നിസ്സാരമായിട്ടുള്ളതാണെന്നു് നമുക്കു് ബോദ്ധ്യപ്പെടും. അപ്രകാരം നോക്കിയാൽ വിവിധ ധൎമ്മങ്ങൾ പരമാത്മാവിങ്കൽ എത്തിച്ചേരുന്നതിനുള്ള വിവിധമാൎഗ്ഗങ്ങളാണു്." ഒരു പക്ഷേ സ്വന്തം സമന്വയശക്തിയുടെ പ്രഭാവത്താൽ ലോകത്തിലെ പ്രധാന ധാൎമ്മിക പ്രവാഹങ്ങളെ സമ്മേളിപ്പിയ്ക്കുവാൻ ഭാരതത്തിനു് സാധിച്ചേക്കുന്നവരാം. എന്തെന്നാൽ തന്റെ അന്തരാത്മാവിൽ അപ്രകാരമുള്ള ഒരു ഏകീകരണം അതിനു സാധിച്ചിട്ടുണ്ടു്.

# ഹിന്ദുമതവും ഈശ്വരനും

മനുഷ്യപ്രസ്ഥാനമായതുകൊണ്ടു് ധൎമ്മം ജീവനുള്ള ഒരു വസ്തുവെന്നപോലെയാണു്. മററു ജീവികളിലെന്നപോലെ സമ്പൂൎണ്ണതയും ആത്മവിലക്ഷണതയും അതിലുണ്ടു്. അചലവും സുസ്ഥിരവുമായി നിലകൊള്ളാതെ

അത് സദാ ചലനാത്മകമായി സ്ഥിതിചെയ്യുന്നു. കഴിഞ്ഞുപോയ ജീവിതത്തിൽനിന്നോ വത്തമാനരൂപത്തിൽനിന്നോ അതിന്റെ തത്വം ഇന്നതെന്നു ഗ്രഹിയ്ക്കുക സാദ്ധ്യമല്ല. ധമ്മത്തെ അതിന്റെ യഥാത്ഥമായ അത്ഥത്തിൽ, ലക്ഷ്യത്തെ മുമ്പിൽ വെച്ചുകൊണ്ട് വേണം വ്യാഖ്യാനിയ്ക്കുവാൻ. അവ്യക്തവും അദ്ധ്വ്യക്തവുമായ രൂപത്തെ മുൻനിത്തിയായിരിയ്ക്കരുത്. എമ്പാഡോക്ലിസ്സിനെ അരിസ്റ്റോട്ടൽ തന്റെ 'മെററാഫിസിക്സ്'' എന്ന ഗ്രന്ഥത്തിൽ വ്യാഖ്യാനിച്ചതുപോലെ. ഒരു ധമ്മത്തിന്റെ ക്രമികമായ അവസ്ഥാഭേദങ്ങളുടെ ചരിത്രം അദ്ധ്യയനംചെയ്തു നോക്കുകയാണെങ്കിൽ അതിൽ നവം നവങ്ങളായ രൂപങ്ങളിൽ അഭിവ്യക്തമായിക്കൊണ്ടിരിയ്ക്കുന്ന ഒരു ഗംഭീരമായ ഭൌതികതത്വം നിലകൊള്ളുന്നതായികാണാം. എന്നാൽ അതിന്ന് പൂണ്ണമായി വ്യക്തമാകുവാൻ കഴിയുന്നതുമില്ല. വദ്ധമാനമായ ഈ ആദശമാണ്, ചലനാത്മകമായ ഈ സിദ്ധാന്തമാണ് ഏതു വിശിഷ്ട പരിതസ്ഥിതിയിലും അപൂണ്ണമായി പ്രകാശിച്ചുകൊണ്ടിരിയ്ക്കുന്ന അതിന്റെ യഥാത്ഥതത്വം. അതുതന്നേയാണ് ചരിത്രപരമായ എല്ലാ പുരോഗതിയുടെയും സാരാംശമായി നിലകൊള്ളുന്നതു്.

ഹിന്ദുമതത്തിന്റെ തത്വമെന്തെന്നറിയുന്നതിന്ന് ആദ്ധ്യാത്മികമായ അനുഭൂതിയുടെ സത്യത്തെ മനസ്സിലാക്കണം. നാം നമ്മുടെ അന്തർഭാഗത്ത് സത്യത്തെ ദൃഢമായി ബന്ധിച്ചുനിത്തിയിരിയ്ക്കുന്നു. ഹിന്ദുമതത്തിന്റെ സമ്പൂണ്ണ ചരിത്രത്തിൽ ധമ്മത്തിന്റെ പ്രസ്തുത

അഭ്യന്തരാത്മകത്വത്തേയും അതിന്റെ പ്രായോഗിക സ്വരൂപത്തേയും പററിയാണ് കൂടുതൽ പ്രധാനമായി വിവരിച്ചിട്ടുള്ളതു്. ഹിന്ദുക്കൾ വൈദിക കാലത്തെ ധമ്മസംസ്ഥാപകന്മാരുടെ യുഗമെന്നു് വിളിയ്ക്കുന്നുണ്ടെങ്കിൽ അതിന്റെ അത്ഥം വൈദിക ഋഷികൾ പഥപ്രദശകന്മാരും ആദ്ധ്യാത്മിക ദേശത്തിലേയ്ക്കുള്ള ആദ്യത്തെ യാത്രക്കാരും ആണെന്നുള്ളതാണ്. ഋഷി എന്ന വാക്ക് 'ദൃശ' എന്ന ധാതുവിൽനിന്നാണ് ഉണ്ടായതു്. അതിന്റെ അത്ഥം ദശിയ്ക്കൽ അഥവാ കാണൽ എന്നാണ്. ധമ്മം എന്നതിന്റെ അത്ഥം ദൃഷ്ടിവിഷയം, ദശനം, അനുഭൂതി എന്നെല്ലാമാണ്. ഋഷിമാർ ആവിഷ്കരിച്ച സത്യം തക്കത്തിന്റെയോ നിയമിതമായ ദശനത്തിന്റെയൊ ഫലമല്ല. ആദ്ധ്യാത്മിക ബോധത്തിന്റെ പരിണാമമാണ്. വേദങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള സത്യത്തിന്റെ രചയിതാക്കളായിട്ടല്ല, പ്രത്യുത, സ്വന്തം ആത്മാവിലൂടെ വിശ്വാത്മാവുമായി താദാത്മ്യം പ്രാപിച്ച് പ്രസ്തുത സത്യത്തെ കണ്ടറിഞ്ഞിട്ടുള്ളവരായിട്ടാണ് ഋഷിമാർ കരുതപ്പെടുന്നത്. വികാരാവേശപരമായ ബോധമല്ല ഹൃദയസ്ഥിതമായ ശക്തിയും ജീവിതത്തിലെ അനവരതമായ അനുഭവവും ആണ് അവരുടെ വചനങ്ങൾക്ക് ആധാരമായി വത്തിയ്ക്കുന്നത്. യാഥാത്ഥ്യമാണ് ഏററവും വലിയ പ്രമാണം എന്ന തത്വത്തെ മുൻനിത്തിയാണ് വേദത്തിലെ "സദാപശ്യന്തിസൂരയ" എന്ന വാക്യത്തിന്ന് സവ്വശ്രേഷ്ഠത്വം നൽകപ്പെട്ടിട്ടുള്ളതു്. ഈശ്വരൻ നമ്മെ സംബന്ധിച്ചേട

ത്തോളം പ്രിയപ്പെട്ട ഒരു ആദർശമല്ല. പ്രത്യുത നമ്മുടെ അനുഭൂതിയ്ക്കു വിഷയമായ ഒരു സത്യമാണ്. ആദ്ധ്യാത്മികാനുഭൂതി ഒരു സങ്കല്പമല്ല. സത്യത്തിൻെറ ഏററവും അടുത്തു സ്ഥിതിചെയ്യുന്ന ഒരവസ്ഥാവിശേഷമാണ്.

ഭഗവൽ സാന്നിദ്ധ്യം ലഭിച്ച ഒരു മഹാത്മാവിൻെറ അതു സംബന്ധിച്ചുള്ള വിവരണം കേട്ടതുകൊണ്ടു മാത്രം ഒരാൾക്ക് തൃപ്തിപ്പെട്ടുകൂടാത്തതാണ്. വിവരണം സംശയത്തെ ദൂരീകരിയ്ക്കുവാൻ പര്യാപ്തമായിരിയ്ക്കയില്ല. ആത്മാർത്ഥമായ ആഗ്രഹമാണ് സർവ്വപ്രധാമായിട്ടുള്ളത്. അന്യർ പറഞ്ഞുകേട്ട് ധർമ്മജ്ഞാനം നേടുന്നവരും ധാർമ്മികജീവിതമനുഷ്ഠിയ്ക്കുന്നതിന്ന് ക്ലേശം സഹിയ്ക്കാത്തവരും ധാർമ്മികവൃത്തിയിൽനിന്നു ലഭിയ്ക്കുന്ന സുഖത്തെമാത്രം അനുഭവിയ്ക്കുവാൻ ആഗ്രഹിയ്ക്കുന്നവരും ചമൽക്കാരപൂർണ്ണങ്ങളായ കഥകളേയും കർമ്മകാണ്ഡത്തേയും ധർമ്മത്തിൻെറ മാർഗ്ഗദർശിയായി അംഗീകരിച്ചിട്ടുള്ളവരും ആയ സാധാരണ മനുഷ്യരെ സംബന്ധിച്ചേടത്തോളം പ്രസ്തുത അനുഭൂതിയ്ക്ക് ചിത്രാത്മകമായ രൂപം നൽകേണ്ടതാണ്. അതിന്നു പുറമെ സ്വന്തം അനുഭവത്തെ മററുള്ളവർക്ക് വ്യക്തമാക്കിക്കൊടുക്കുന്നതിന്നും അതിൻെറ രഹസ്യത്തെ വിശദീകരിയ്ക്കുന്നതിന്നും എതിർവാദങ്ങളിൽനിന്ന് അതിനെ രക്ഷിയ്ക്കുന്നതിന്നും ഉള്ള ഏകവസ്തു ഭാഷയും തർക്കവുമാണ്. ഹിന്ദുമതത്തിൽ ഈശ്വരനെ വിവരിച്ചിട്ടുള്ളതു് എല്ലാതരം സംസ്കാരങ്ങൾക്കും അനുരൂപമായ വിധത്തിലാണ്. അത്യ

ന്തം സ്ഥൂലരൂപത്തിലും വളരെ സൂക്ഷ്മമായ രൂപത്തിലും ഉള്ള വിവരണങ്ങൾ കാണാവുന്നതാണ്.

അന്തർജ്ഞാനയുക്തനായ മനുഷ്യൻ തന്റെ അനുഭവത്തെ സാധാരണ താർക്കികഭാഷയിൽ വിവരിയ്ക്കുവാൻ തെയ്യാറാവുകയാണെങ്കിൽ അങ്ങിനെ ചെയ്യുന്നതു് സ്വാഭാവികവും അനിവാര്യവും ദൃഢവുമായ വിശ്വാസത്തോടുകൂടി പ്രസ്തുത അലൌകികമായ സത്യത്തെ വിശദീകരിയ്ക്കുകയാണ്. ഇന്ദ്രിയജഗത്തിൽനിന്നു് വിഭിന്നമായ ഒരു ലോകത്തോടാണ് ആത്മാവിന്നു് അടുത്തതും നേരിട്ടുള്ളതും നിബിതവുമായ ബന്ധമുള്ളതെന്നു് ആയാൾക്കറിയാം. അതു് ഇന്ദ്രിയങ്ങളുടെ സാധാരണലോകത്തെ അപേക്ഷിച്ചു് അത്യധികം തേജോപൂർണ്ണമാണ്. എന്നാൽ അതേഅവസരത്തിൽതന്നെ യാഥാർത്ഥ്യവുമാണ്. തർക്കം, അന്തർജ്ഞാനം, അദ്ധ്യാത്മികാനുഭൂതി എന്നിവയെല്ലാംതന്നെ ഒരേ സ്വരത്തിൽ പ്രസ്തുത യാഥാർത്ഥ്യത്തിന്നു് സാക്ഷ്യം വഹിയ്ക്കുന്നു. അതിന്റെ മൂലസ്വരൂപം ആദ്ധ്യാത്മികമാണ്. അതു് എല്ലാററിന്േറയും ആധാരമായിട്ടുള്ളതാണ്. "അമരത്വവും മൃത്യുവും യാതൊന്നിന്റെ പ്രതിച്ഛായകളാണ്" (യസ്യഛായാമൃതം യസ്യമൃത്യു:-ഋഗ്വേദം) ആദ്ധ്യാത്മികാനുഭൂതിയുടെ മുഖ്യമായ ലക്ഷണം അതിന്റെ അനിർവ്വചനീയത്വമാണ്. അനുഭവിച്ചറിഞ്ഞ സത്യത്തെ വിവരിയ്ക്കുന്നതിന്നു് വാക്കുകളുടേയോ രൂപങ്ങളുടേയോ സഹായം നമുക്ക് തേടേണ്ടിവരുന്നു. എന്നാൽ സത്യത്തെ വെളിപ്പെടുത്തുവാൻ ഏററവും വലിയ വാ

ക്കിനോ രൂപത്തിനോ സാദ്ധ്യമല്ലതാനും. ജ്ഞാനികൾ ആദ്ധ്യാത്മികാനുഭൂതിയുടെ യാഥാർത്ഥ്യത്തെ സ്വീകരിയ്ക്കുന്നു. എന്നാൽ അതു് ഒരു സ്വതന്ത്രസത്തയുടെ ജ്ഞാപകമാണെന്നു് വിശ്വസിയ്ക്കുന്നില്ല. ആദ്ധ്യാത്മികാനുഭൂതി ഈശ്വരസാക്ഷാൽക്കാരം കൈവരുത്തുന്നതാണെന്ന അഭിപ്രായം അവരെ സംബന്ധിച്ചേടത്തോളം കേവലം അനുമാനമാണ്. പ്രത്യക്ഷജ്ഞാനമല്ല. ജ്ഞാനികൾ പ്രത്യക്ഷത്തെ ഉപേക്ഷിയ്ക്കുകയില്ല. സ്ഥൂലമായ വസ്തു ജഗത്തിൽ സൂക്ഷ്മമായ ഒരു ഭാവജഗത്തും പരിവ്യാപ്തമായിട്ടുണ്ടെന്നു് പറഞ്ഞു് സംതൃപ്തി നേടുകയാണ് അവർ ചെയ്യുന്നതു്. ഉൽകൃഷ്ടനായ ഹിന്ദുദർശനികനും ധർമ്മശാസ്ത്രകാരനുമായ ശങ്കരാചാര്യൻ പറയുന്നതു് രൂപങ്ങളിലെല്ലാം മായ സ്ഥിതി ചെയ്യുന്നുണ്ടെന്നും സത്യം അതിൽനിന്നു് ഭിന്നമാണെന്നും ആണ്. ഉപനിഷത്തുകളും ബുദ്ധനും ശങ്കരാചാര്യനും അനുയായികളും അനേക രൂപയുക്തവും അനിത്യവുമായ ഈ ജഗത്തിൽനിന്നു് വിഭിന്നമായി അവിഭക്തവും അദ്വൈതവും നിർഗ്ഗുണവുമായ ഒരു ആത്മസത്ത ജഗത്തിൽ മുഴവൻ വ്യാപിച്ചുകൊണ്ടു് സ്ഥിതി ചെയ്യുന്നുണ്ടെന്നു പറയുന്നു. തേജോപൂർണ്ണമായ പ്രസ്തുത ആത്മാവിനേക്കുറിച്ചു് സമ്യക്കായ ജ്ഞാനം നേടുന്നതിനോ അതിനെ വർണ്ണിയ്ക്കുന്നതിനൊ സാദ്ധ്യമല്ല. ഈശ്വരസത്ത അജ്ഞേയമാണെന്നു് നിഷേധിയ്ക്കുന്നവർപോലും സമ്മതിക്കേണ്ടിവരുന്നു. മനസ്സിന്നും വാക്കുകൾക്കും അപ്പുറത്താണ് അതു്, സ്ഥിതിചെയ്യുന്നതു്. "അറിയ

പ്പെട്ടതിൽനിന്നു് ഭിന്നവും അറിയപ്പെടാത്തതിൽവെച്ചു് ശ്രേഷ്ഠവും ആണ് അതു്'' എന്നു് കേനോപനിഷത്തിൽ പറയുന്നു. "കണ്ണുകൾകൊണ്ടു് കാണുവാനോ വാക്കുകളേക്കൊണ്ടും മനസ്സുകൊണ്ടും അറിയുവാനോ സാദ്ധ്യമായ ഒന്നല്ല അതു്'' എന്നു് ബൃഹദാരണ്യകോപനിഷത്തിൽ പറയുന്നു. എന്നാൽ ബൌദ്ധികവും ആദ്ധ്യാത്മികവുമായ ഈ തല കനിയ്ക്കലിൽ ആപൽക്കരമായ ഒരു വസ്തുത അടങ്ങീട്ടുണ്ടു്. ബ്രഹ്മത്തേപ്പററി മൌനമവലംബിച്ച ബുദ്ധനെ നാസ്തികനാണെന്നു് ആക്ഷേപിച്ചിട്ടുണ്ടു്. പരമമായ പ്രസ്തുത സത്യം സർവ്വഥാ സംബന്ധരഹിതവും നിർഗ്ഗുണവുമാണെന്നു പറഞ്ഞു് നാം അതിനെ സത്തയില്ലാത്ത ഒന്നാക്കിത്തീർത്തിട്ടുണ്ടു്. അനുഭവമൂലകമായ ഗുണങ്ങളുടെ അഭാവത്തെ സത്തയുടെ അഭാവമാണെന്നുപറയുന്നതു് കേവലംവിഡ്ഢികളാണെന്നു് ശങ്കരാചാര്യർ പറയുന്നു. ജീവൻ ബ്രഹ്മത്തിൻെറ അലൌകികാനുഭവം നേടീട്ടുള്ളതിനെ വ്യക്തമാക്കുന്നതിനുള്ള പ്രവർത്തിയാണ് നിഷേധാത്മകമായ വിവരണം. പൂർണ്ണമായും വിഭിന്നമായിട്ടുള്ള ബ്രഹ്മത്തെപ്പററി പറയണമെങ്കിൽ നിഷേധാത്മകമായ വാക്യങ്ങളല്ലാതെ മറെറാന്നുംതന്നെ ഇല്ലാത്തതുകൊണ്ടാണ് അങ്ങിനെ ചെയ്യുന്നതു്.

ഹിന്ദുമതം നിഷേധാത്മകമായ വിവരണംകൊണ്ടു മാത്രം തൃപ്തിപ്പെടുന്നില്ല. ആദ്ധ്യാത്മികമായ അനുഭൂതിയ്ക്കു് മൂന്നു മുഖ്യ ഗുണങ്ങളാണുള്ളതു്. സത്യം, ജ്ഞാനം, നിരപേക്ഷത എന്നിവയാണ് അവ. നമ്മുടെ

അനുഭൂതിയുടെ ചില ഭാഗങ്ങൾ മേൽപ്രസ്ഥാവിച്ച ഗുണങ്ങളാൽ യുക്തമാണ്. അതിനാൽ അനുഭൂതി വിശേഷത്തിന്റെ സ്വരൂപം മാത്രം ഇപ്രകാരമായിരിപ്പാനും വഴിയുണ്ട്. പ്രത്യക്ഷവും നിരപേക്ഷവുമായ അന്തർജ്ഞാനമുള്ള ചേതന ദിവ്യവും നമ്മുടെ ആദർശവുമാണ്. ബ്രഹ്മമയമായ പ്രസ്തുത സ്ഥിതിവിശേഷത്തിൽ യാഥാത്ഥ്യം സ്വരൂപത്തെ കാണുകയും അറിയുകയും ചെയ്യുന്നു. അതു് പൂർണ്ണമായും സ്വതന്ത്രമായി വത്തിയ്ക്കുന്നു. അങ്ങിനേയിരിയ്ക്കെ അത് സ്വന്താ രൂപത്തോടു് താദാത്മ്യം പ്രാപിയ്ക്കാത്തതോ അഥവാ അതിനെപ്പററി ബോധമില്ലാതിരിയ്ക്കുന്നതൊ ആയ ഒരു സ്ഥിതിവിശേഷം സംജാതമാകുന്നില്ല. അപ്രകാരം എല്ലാ ദ്വന്ദ്വങ്ങളും അവിടെവെച്ചു് അവസാനിയ്ക്കുന്നു. ഇപ്രകാരമുള്ള പൂർണ്ണസത്തയാണു്, പൂർണ്ണചേതനയാണ്, സർവ്വതന്ത്ര സ്വതന്ത്രസ്ഥിതിയായി കരുതപ്പെടുന്നതു്. ഇതുതന്നെയാണ് സത്തും ചിത്തും ആനന്ദവും. വിചാരവും അതിന്റെ വിഭിന്നരൂപങ്ങളും, ഇച്ഛയും ക്രിയയും പ്രേമവും സമത്വവും എല്ലാം ഇതിന്നാധാരമായിട്ടാണ് വത്തിയ്ക്കുന്നതു്. മാനുഷികമായ പ്രസ്തുത അംശങ്ങൾ ക്ലേശം, ക്ഷോഭം, ദ്വന്ദ്വം എന്നിവ നിറഞ്ഞതാണ്. അതുകൊണ്ടാണ് മാനുഷികവും സാന്തവുമായ വസ്തുതകൾ അനന്തവും പൂർണ്ണവുമായ ബ്രഹ്മത്തിന്റെ കാര്യത്തിൽ അപര്യാപ്തമായിത്തീന്നിട്ടുള്ളതു്. പരമാത്മാവ് യാഥാത്ഥ്യമാണ്, സത്യമല്ല; പൂർണ്ണമാണ്, പ്രശസ്തമല്ല; അതിന്റെ സ്വതന്ത്രമായ അസ്തിത്വമാണ് അതിന്റെ ജീവൻ അതുതന്നേയാണ് അതിന്റെ മൌലികമായ സ്വാഭാവികത്വം

ആദ്ധ്യാത്മികതത്വത്തിന്റെ പ്രസ്തുത സമ്പൂർണ്ണത സാംസാരികമായ പദാർത്ഥങ്ങളിൽ നിന്ന് വിഭിന്നമാണെങ്കിലും ഇവിടെ കാണപ്പെടുന്ന ശ്രേഷ്ഠതരമായ പ്രവൃത്തികളോട് അതിന്ന് വളരെയധികം സാദൃശ്യമുണ്ട്. ബ്രഹ്മസ്വരൂപം മനുഷ്യാത്മാവിൽ നിന്ന് തികച്ചും വിഭിന്നമായിരുന്നുവെങ്കിൽ അതിന്റെ അസ്പഷ്ടമായ ഒരു സൂചനപോലും നമുക്ക ലഭിയ്ക്കുമായിരുന്നില്ല. ബ്രഹ്മം സർവ്വഥാ ഭിന്നഗുണയുക്തമാണെന്നും പറയുക സാദ്ധ്യമല്ല. മനുഷ്യന്റെ ആത്മാവിൽ, അവന്റെ ഹൃദയാന്തരാളത്തിൽ, ബുദ്ധിയ്ക്കതീതമായി സ്ഥിതിചെയ്യുന്ന ഒരു തത്വമുണ്ട്. അത് ബ്രഹ്മത്തോട് അത്യന്തം സാദൃശ്യമുള്ളതാണ്. മനുഷ്യഹൃദയത്തിൽ ആണ് ബ്രഹ്മാനുഭൂതിയുടെ ആധാരശില സ്ഥിതിചെയ്യുന്നതു്. ഈശ്വരദർശനവും മനുഷ്യന്റെ ചിന്തനവും ഒരേവസ്തുവിന്റെ രണ്ടു വശങ്ങളാണ്. മനുഷ്യന്റെ ആത്മാവിലും ഈശ്വരനിലും സമാനദൃഷ്ടിപതിപ്പിയ്ക്കുവാൻ കഴിയുക എന്നതാണ് ആദ്ധ്യാത്മികജ്ഞാനത്തിന്റെ ആധാരശില. ഇതു് കേവലം ആനുമാനികമായ ഒരു കാര്യമല്ല. ആദ്ധ്യാത്മികാനുഭൂതിയിൽ ആത്മാവും പരമാത്മാവും തമ്മിലുള്ള വ്യത്യസ്ഥഭാവം ഉണ്ടായിരിയ്ക്കുന്നതല്ല. പരമാത്മാവിന്റെ അംശമാണ് നമ്മൾ. നമ്മളിൽ പ്രതിബിംബിയ്ക്കുന്നതു് അതുതന്നെയാണ്. തത്വമസി (നീ അതുതന്നെയാണ്) എന്ന മഹാവാക്യം അനുഭൂതമായ ഒരു സത്യത്തിന്റെ വിവരണം മാത്രമാണ്. ബൈബിളിൽ പറയുന്നു:- "ഈശ്വരൻ മനുഷ്യനെ

തന്റെ സ്വന്തംരൂപത്തിലാണ് സൃഷ്ടിച്ചിട്ടുള്ളത്. മനുഷ്യന്നു് ഈശ്വരസ്വരൂപം അദ്ദേഹം നൽകിയിട്ടുണ്ട്." "മനുഷ്യാത്മാവിൽ ഈശ്വരന്റെ ദീപം സ്ഥിതിചെയ്യുന്നു" എന്നു് മറെറാരുവാക്യം പറയുന്നു. പ്ലാറേറാവിന്റെ അഭിപ്രായത്തിൽ മനുഷ്യനിൽ സൂക്ഷ്മരൂപത്തിലുള്ള അമരത്വശക്തി സ്ഥിതിചെയ്യുന്നുണ്ട്. ആ ശക്തിയുടെ യജമാനനായിത്തീരുന്നതിന്നു് അവൻ അനിത്യമായ സാംസാരികപദാൎത്ഥങ്ങളിൽ നിന്നു് വിരക്തനായിഭവിയ്ക്കണം. ഇതേ ഗഹനമായ സത്യത്തെ ക്രിസ്തു ഇങ്ങിനെ വ്യാഖ്യാനിയ്ക്കുന്നു:—"ഞാനും എന്റെ പിതാവും ഒന്നുതന്നെയാണു്."

നമ്മുടെ അകത്തും പുറത്തുമുള്ള അനന്തമായ തത്വമാണ് ഈശ്വരൻ. നമ്മുടെ അന്തർഭാഗത്ത് പരമാത്മാവ് ഇല്ലായിരുന്നുവെങ്കിൽ അതിനെക്കുറിച്ച് അറിയണമെന്ന ആഗ്രഹം നമ്മിൽ ഉണ്ടാകുമായിരുന്നില്ല. ബാഹ്യഭാഗത്ത് ഇല്ലായിരുന്നുവെങ്കിൽ ആരാധനാസമ്പ്രദായം ഉണ്ടാകുമായിരുന്നില്ല. പരമാത്മാവ് മനുഷ്യന്റെ ആത്മാവിനേക്കാൾ ശ്രേഷ്ഠതരമായതാണെന്ന് നാം പറയുമ്പോൾ നമ്മുടെ ധൎമ്മം ഭക്തിപൂൎണ്ണമായിത്തീരുന്നു. ഈശ്വരനെക്കുറിച്ചുള്ള നമ്മുടെ ഏററവും ഉയൎന്ന അറിവുപോലും അപൂൎണ്ണമായതാണ്. അജ്ഞാതവും അനുച്ചാരിതവുമായ ചിലത് അവശേഷിയ്ക്കുകതന്നേ ചെയ്യുന്നു. നമുക്ക് താദാത്മ്യം പ്രാപിയ്ക്കുവാൻ സാധിയ്ക്കാത്ത ആ ശ്രേഷ്ഠ തത്വവുമായി സമ്പൎക്കം സാധിയ്ക്കുവാൻ ശ്രമിയ്ക്കണമെന്നാണ് ധൎമ്മത്തിന്റെ ചേതന നമ്മോട് പറയുന്നത്. ഭക്തൻ ഈശ്വരന്റെ അടുത്ത് അത്യന്തം

ദൈന്യനായി പോകുന്നു. മററൊരാൾ തൻെറ പ്രിയതമനോട് സമ്മസല്ലാപം ചെയ്യുവാനാണ് ഇഷ്ടപ്പെടുന്നത്. ഏററവും നിചനായ ഒരു പാപിയ്ക്കുപോലും ഈശ്വരനെക്കുറിച്ച് സ്മരിക്കാം. നമുക്കറിവുള്ള ഏററവും മഹത്തായ ഒരു തത്വത്തെ ഈശ്വരനോട് ഉപമിയ്ക്കുകയാണെങ്കിൽ അത് സത്യാവസ്ഥയോട് അത്യധികം അടുത്തിരിയ്ക്കും, ലോകത്തിൻെറ പഥപ്രദർശകനും ആദിയ്ക്കും അന്തത്തിന്നും കാരണഭൂതനും ആയിട്ടാണ് ഭക്തൻ ഈശ്വരന്ന് സാകാരരൂപം കല്പിച്ചുകൊടുക്കുന്നത്. ബ്രഹ്മത്തേ നിരപേക്ഷമായ ഒരു തത്വമായി കരുതുന്നതും സശരീരനായ ഈശ്വരനായി കരുതുന്നതും തമ്മിൽ മൌലികമായ അന്തരമില്ല. വീക്ഷണത്തിലുള്ള വ്യത്യാസം മാത്രമാണുള്ളത്. ഒന്നു് ഈശ്വരൻെറ യഥാൎത്ഥസ്വരൂപത്തേക്കുറിച്ചും മറേറത് നമ്മുടെ ഇന്ദ്രിയങ്ങൾക്ക് ഗോചരമായി തോന്നുന്ന ഈശ്വരസ്വരൂപത്തെക്കുറിച്ചും അറിവുകൾനൽകുന്നു എന്ന അന്തരം മാത്രമാണുള്ളത്. ഈശ്വരൻെറ വ്യക്തിത്വം ഒരു സൂചനമാത്രമാണ്. പ്രസ്തുത പ്രതീകത്തേ നാം മറക്കുന്നപക്ഷം സത്യത്തിൽ നിന്നു് വളരെയധികം അകന്നുപോകുമെന്നതിന്നു് സംശയമില്ല.

ഹിന്ദുമതം ഭാരതത്തിൻെറ ആദ്ധ്യാത്മിക ജ്ഞാനത്തെ നമുക്കു കാണിച്ചുതരുന്നു. ബ്രഹ്മത്തിൻെറ ഏകത്വവും സമ്പൂൎണ്ണത്വവുമാണ് അതിന്നാധാരമായിസ്ഥിതിചെയ്യുന്നത്. മനുഷ്യജീവിതം എല്ലായിടത്തും എല്ലായ്പോഴും ഈശ്വരാംശമാണെന്ന വിശ്വാസംവെച്ചു

പുലത്തുന്ന ഹിന്ദുമതം ധാൎമ്മികമായി അത്യന്തം ഉദാരമായ ഒരു പരിശീലനമാണ് നേടിട്ടുള്ളത്. അനേകം പ്രകാരത്തിലുള്ള അനുഭവങ്ങൾ ഉണ്ടാവാമെന്ന് അത് സിദ്ധാന്തിയ്ക്കുന്നു. ഗ്രീഷ്മകാലത്തെ സന്ധ്യാസമയത്ത് അസ്തമനസൂൎയ്യന്റെ സുഷമയെ നോക്കിനില്ക്കുന്ന എല്ലാവരുടേയും ഭാവനകൾ ഒരേ പ്രകാരത്തിലായിരിയ്ക്കുകയില്ല. അവരിൽ പലരും വ്യത്യസ്ഥരൂപത്തിൽ അതിനെ വൎണ്ണിച്ചെന്നുവരാം. എന്നാൽ ഇത്തരത്തിലുള്ള വ്യത്യസ്ഥതകളെ കണ്ടിട്ട് നാം സംശയാലുക്കളോ നാസ്തികന്മാരോ ആയിത്തീരുവാൻ പാടില്ലാത്തതാണ്.

—:o:—

# ഇസ്ലാമും ഭാരതീയ ചിന്താഗതിയും.

ഈ യുഗത്തിൽ നിരവധി രംഗങ്ങളിൽ നാം നമ്മുടെ പൂൎവ്വജന്മാരെ അപേക്ഷിച്ച് സമുന്നതമായ ജ്ഞാനത്തേയും വിശാലമായ ദൎശനത്തേയുംപററി പൎയ്യവേഷണം നടത്തുവാൻ തുടങ്ങീട്ടുണ്ട്. ഈനില നമുക്കിതുവരെ വന്നുചേൎന്നിട്ടില്ല. ഇന്ന് ധാൎമ്മികഭാവനകളുടെ പരമ്പരാഗതമായ ബന്ധനം പൊട്ടിക്കൊണ്ടിരിയ്ക്കുകയാണ്. ചിന്താസ്വാതന്ത്ൎയ്യത്തിന്നുവേണ്ടി നിലകൊള്ളുന്ന ആധുനികമനുഷ്യൻ വൎത്തമാനകാലത്തെ ആവശ്യങ്ങളേയും ആകാംക്ഷകളേയും പൂൎത്തിപ്പെടുത്തുന്നതിന്ന് നവീനരൂപത്തിൽ പരിവൎത്തനംചെയ്യുവാൻ പ്രവൎത്തിച്ചുവരുന്നു. ആധുനികത്വം പ്രഭാവിതമാക്കിത്തീൎത്ത മനുഷ്യമസ്തിഷ്കം.

പ്രാചീനജ്ഞാനത്തിൻെറ അച്ചടക്കത്തേയും വിന്രമായ പ്രാചീന വിശ്വാസങ്ങളേയും അത്രകാര്യമായി എടുക്കുന്നില്ല. നവീനത്വത്തിന്നാണ് ഇവിടെ പ്രാധാന്യം കാണപ്പെടുന്നത്. അസ്ഥിരമായ ഇന്നത്തേയുഗം പുരാതന ധർമ്മങ്ങളെ വെല്ലുവിളിയ്ക്കുകയാണ്. അവയുടെ ആവശ്യം അനിവാര്യമാണെങ്കിൽ അത് അവർ തെളിയിയ്ക്കുകതന്നേവേണം. പുരോഗമനോന്മുഖരായ എല്ലാ ധാർമ്മിക നേതാക്കളും ധർമ്മത്തിൻെറ ആദ്ധ്യാത്മികവും പരമ്പരാഗതവുമായ വിചാരങ്ങളേപ്പററി ചിന്തിച്ചുതുടങ്ങിയിരിയ്ക്കുന്നു. വർത്തമാനകാലത്തുണ്ടായ അനുഭവങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ള വിമർശനങ്ങളിൽനിന്ന് ധർമ്മത്തേ രക്ഷിയ്ക്കുവാൻവേണ്ടി അവർ പാടുപെടുകയാണ്. സർ അഹമ്മദ് ഹുസ്സെൻ എഴുതിയ ഒരു പുസ്തകത്തെയാണ് ഞാൻ താഴെ നിരൂപണം ചെയ്യുവാൻപോകുന്നത്. മാന്യനും ധർമ്മനിഷ്ഠനും ഉദാരമതിയും ആയ ഒരു ഇന്ത്യൻ മുസൽമാനാണ് അദ്ദേഹം. ഇസ്ലാമിനേ ആധുനിക പരിതസ്ഥിതികൾക്കനുസരിച്ച് വ്യാഖ്യാനിയ്ക്കുന്നതിന്ന് അദ്ദേഹത്തിൻെറ പുസ്തകം വളരെ സഹായകരമായിത്തീരുമെന്നതിന്ന് സംശയമില്ല. ഇസ്ലാമിനേ പുനർനിർമ്മാണം ചെയ്യുന്നതിന്ന് ഇന്ത്യയ്ക്ക് എന്തു സംഭാവനയാണ് നൽകുവാൻ സാധിയ്ക്കുക എന്നുള്ളതിനെപ്പററി ചില സൂചനകൾ ഈ പുസ്തകത്തിൽ അടങ്ങീട്ടുണ്ട്.

ഒരു മതം ഒരു രാജ്യത്തിൽ എന്തു രൂപമാണ് കൈക്കൊള്ളുക എന്നതു് ആ രാജ്യത്തിൻെറ സാംസ്കാ

രികപാരമ്പര്യത്തേയും രാഷ്ട്രീയ പരിതസ്ഥിതിയേയും ആശ്രയിച്ചുനില്ക്കുന്ന ഒരു സംഗതിയാണ്. അറബി യയിൽ ഇസ്ലാം സരളവും എന്നാൽ അത്യധികം ഈശ്വ രവിശ്വാസനിഷ്ഠവുമായ ഒരു ധമ്മമായിരുന്നു. ഭാവി യിൽ സംഭവിയ്ക്കാവുന്ന മാററങ്ങൾക്ക് അതിൽ സ്ഥാന മുണ്ടായിരുന്നില്ല. പേർസ്യയിൽ പ്രവേശിച്ച ഉടനെ സെമിററിക്ക് ഭാവന മിസ്റ്റിക്ക് (നിഗൂഢാത്മകം) ഭാവ നയുടെ മുമ്പിൽ തല കുനിച്ചു. ആദിമമായ അറബ് പാരമ്പര്യത്തിൻെറ അനുപമസൌന്ദര്യത്തിൻെറ സ്ഥാ നത്തു് ഗഹനമായ ദശ്നവും ആകഷ്ണങ്ങളായ ധമ്മകഥ കളും സ്ഥലം പിടിച്ചു. മുഹമ്മദ് നിഗൂഢാത്മകനായ ഒരു വ്യക്തിയായി ചിത്രീകരിയ്ക്കപ്പെട്ടു. ഈ ലോക ത്തിലോ സ്വഗ്ഗത്തിലോ അദ്ദേഹത്തിന്ന് സ്ഥാനമെന്ന് നിണ്ണയിയ്ക്കുക വിഷമമായിരുന്നു. ഇന്ത്യയിൽ 7 കോ ടിയോളം ആളുകൾ ഇസ്ലാംധമ്മാവലംബികളാണ്. അ വരിൽ മിക്കവരും ഹിന്ദുവംശജന്മാരുമാണ്. ഇന്ത്യ യിലെ ഇസ്ലാമിന്ന് അതിൻേറതായ ചില പ്രത്യേക തകൾ ഉണ്ടു്. അതു് തികച്ചും സ്വാഭാവികമാണുതാ നും. വളരെ കാലത്തോളം ഭാരതീയരായ മുസൽമാന്മാർ ഇസ്ലാമിനെ വ്യാഖ്യാനിച്ചിരുന്നതു് വംശാനുഗതമായി തങ്ങൾക്കു ലഭിച്ചിരുന്ന ആദ്ധ്യാത്മികജ്ഞാനത്തിൻെറ വെളിച്ചത്തിലായിരുന്നു. അങ്ങിനെ ചെയ്യുന്നതു് മാ ന്യതയാണെന്ന് അവർ കരുതുകയും ചെയ്തിരുന്നു. എ ന്നാൽ സുശിക്ഷിതരായ ചില മുസൽമാൻ സഹോദര ന്മാരുടെ മനസ്സിൽ ഒരു ഭ്രാന്തി പിടിപെട്ടതായി നമുക്കു

കാണാം. സ്പെയിനിലെ മൂർവര്ഗ്ഗക്കാരുടേയും ബാഗ്ദാദിലെ ഖലീഫന്മാരുടേയും വംശജരാണ് അവരെന്ന ഒരു ധാരണ അവരിൽ വേരൂന്നീട്ടുണ്ടോ എന്ന് സംശയിയ്ക്കണം. സാംസ്കാരികവും സാമുദായികവും ആയ കാര്യങ്ങളിൽ അവർ തങ്ങളുടെ ഹിന്ദുക്കളായ അയൽവക്കകാരിൽനിന്ന് വ്യത്യസ്ഥരാണെന്ന് വിശ്വസിയ്ക്കുന്നു. ധർമ്മവിശ്വാസവും ബൌദ്ധികപ്രേരണയും മാറുന്നതുകൊണ്ട് മാനസികസ്ഥിതിയ്ക്ക് മാററം സംഭവിയ്ക്കുന്നില്ല. ധർമ്മപരിവർത്തനമെന്നാൽ സ്വന്തം രാജ്യത്തിൻെറ ചരിത്രത്തിൽനിന്നും ആദർശങ്ങളിൽനിന്നും വിട്ടുനില്ക്കുക എന്നതല്ല അർത്ഥം. എന്നാൽ ഇന്ന് ഭാരതീയരായ മുസ്ലീംനേതാക്കന്മാർ ഇന്ത്യയുടെ ആദ്ധ്യാത്മികപാരമ്പര്യത്തിൻെറ ഏകത്വത്തെപ്പററി മനസ്സിലാക്കാൻ തുടങ്ങീട്ടുണ്ടെന്നുള്ളതു് തുലോം ആശാവഹമായ ഒരു സംഗതിയാണ്. കൃത്രിമസൃഷ്ടികളായ വിഷമങ്ങളേയും ഭിന്നിപ്പുകളേയും അവർ സധൈര്യം നേരിടുന്നുണ്ട്. കപടന്മാരായ പുരോഹിതന്മാരുടേയും രാഷ്ട്രീയനേതാക്കളുടേയും സൃഷ്ടിയാണ് അവയെന്ന് അവർക്കറിയാം. നമ്മുടെ മതമെന്തായിരുന്നാലും ശരി ഒരേ രക്തമാണ് നമ്മുടെയെല്ലാം സിരകളിൽ ഒഴുകുന്നതു്. നമ്മുടെ ആദ്ധ്യാത്മികപാരമ്പര്യവും ഒന്നുതന്നെയാണ്, ഗ്രന്ഥകർത്താവ് അയിർലാണ്ടിനേപ്പററി പറയുന്നതു് ഭാരതത്തെ സംബന്ധിച്ചേടത്തോളവും തികച്ചും യഥാർത്ഥമായ ഒരു വസ്തുതയാണ്. ദേവന്മാരോടും ദിവ്യസംഭവങ്ങളോടും ബന്ധപ്പെട്ട പരമ്പരയിലുള്ള ജാതിക

ളിൽപ്പെട്ട ഒരു ജാതിയാണ് നമ്മൾ. ഭാരതത്തിന്റെ ചരിത്രം ഭൂതകാലത്തിന്റെ മങ്ങിയ സ്മരണകൾവരെ പോകുന്നുണ്ട്. തന്നിമിത്തമാണ് നമ്മുടെ മിക്ക ആചാരങ്ങളും നമ്മെ പ്രഭാവിതരാക്കിത്തീർക്കുന്നതു്. ചിലപ്പോൾ ഇസ്ലാമിനു പ്രതികൂലമായിട്ടുപോലും നമ്മുടെ അന്തരാത്മാവിൽനിന്ന് വിസ്മയജനകമായ ഒരു ആഹ്വാനം നാം കേൾക്കുന്നു. അതു് വിസ്മൃതമായ ഭൂതകാലസംഭവങ്ങളുടെ സ്മരണ നമ്മിൽ ഉണ്ടാക്കിത്തീർക്കുന്നു നിഷ്ക്രിയമായ നമ്മുടെ ചിന്തയെ അതു് സക്രിയമാക്കിത്തീർക്കുന്നു. നമ്മേയെല്ലാം ഭാരതീയരാക്കിത്തീർക്കുന്ന ഒരു അത്ഭുതസത്യമാണ് ഭാരതത്തിന്റെ ആത്മാവ്. ഇസ്ലാമിനെ വിശാലമായ ഒരു ആദ്ധ്യാത്മികാടിസ്ഥാനത്തിൽ യഥാർത്ഥമായും സമുന്നതമായും സമുൽകൃഷ്ടമായും വ്യാഖ്യാനിയ്ക്കേണ്ടതു് മുസൽമാന്മാരുടെ ചുമതലയാണ്. അശിക്ഷിതരും യാഥാസ്ഥികരും കുടിലരും ആയ രാഷ്ട്രീയനേതാക്കളിൽനിന്നും അനഭാരരായ മുല്ലമാരിൽനിന്നും അതിനെ രക്ഷിയ്ക്കണം. ഭാരതത്തിലെ മുസൽമാന്മാർ തങ്ങളുടെ പൈതൃകമായ പാരമ്പര്യവും പുതുതായി സ്വീകരിച്ച ധമ്മവും തമ്മിൽ സമന്വയപ്പെടുത്തുവാൻ ശ്രമിച്ചാൽ അവഗണിയ്ക്കപ്പെട്ടു കിടക്കുന്ന ഇസ്ലാമിന്റെ നിരവധി ഭാഗങ്ങൾക്ക് ശക്തി ലഭിയ്ക്കുന്നതായിരിയ്ക്കും. മാത്രമല്ല യഥാർത്ഥ നാഗരീകതത്വത്തേയും സംസ്കാരത്തേയും പുനരുദ്ധരിയ്ക്കുന്നതിലും മൃതപ്രായമായ ഒരു പ്രസ്ഥാനത്തെ പുനർജ്ജീവിപ്പിയ്ക്കുന്നതിലും തങ്ങൾ ഭാഗഭാക്കുകളായെന്ന് അവക്കഭിമാനി

യ്ക്കുകയും ചെയ്യാം. അതിനും പുറമെ ചരിത്രപരമായ ചില സംഭവങ്ങൾ കാരണമായി ആവശ്യത്തിലധികം പ്രാധാന്യം ലഭിച്ചിട്ടുള്ള നിസ്സാരമായ പല കാര്യങ്ങളേയും തിരസ്കരിയ്ക്കുകയും ചെയ്യാവുന്നതാണ്. ജനങ്ങളുടെ ജീവിതത്തെ ആകമാനം മാററിത്തീർത്ത വിശിഷ്ടമായ പ്രസ്തുത ധർമ്മത്തിന്റെ യാഥാസ്ഥിതികതത്തിന്റെ വലയത്തിൽനിന്ന് അവക്ക് രക്ഷ നേടുവാൻ സാധിയ്ക്കുകയും അങ്ങിനെ മുഹമ്മദിന്റെ പ്രവചനങ്ങൾക്ക് ഉത്തമമായ വ്യാഖ്യാനം നൽകുവാൻ കഴിയുകയും ചെയ്യുമെന്നുള്ളതിന്ന് സംശയമില്ല. അടിസ്ഥാനതത്വങ്ങളെ സംബന്ധിച്ചല്ല കുഴപ്പമുള്ളതു്. പിന്നീടുണ്ടായവർ നൽകിയിട്ടുള്ള വ്യാഖ്യാനങ്ങളെ സംബന്ധിച്ചാണ്. 'ഇസ്ലാമിന്റെ അന്തരാത്മാവു'' എന്ന പുസ്തകത്തിൽ അമീർ ആലിയും 'ഇസ്ലാമിനെക്കുറിച്ച് വ്യക്തമായ ചില ചിന്തകൾ' എന്ന പുസ്തകത്തിൽ അഹമ്മദ് ഹുസ്സൈനും ഭാരതത്തിന്റെ ഭാവി മണ്ണിൽ വിളയുന്ന മനോഹരമായ പുഷ്പങ്ങളുടെ ബീജാവാപം ചെയ്തിട്ടുണ്ട് എന്നു കാണുന്നതിൽ നാം അത്യധികം സന്തോഷിയ്ക്കേണ്ടിയിരിയ്ക്കുന്നു.

മുഹമ്മദിന്റെ ജീവിതത്തിലുള്ള ഗഹനമായ ധർമ്മഭാവനയാണ് ഭാരതീയരെ സംബന്ധിച്ചേടത്തോളം ഏററവും ആകർഷണീയമായിട്ടുള്ളതു്. സൃഷ്ടിരഹസ്യത്തെ ഉൽഘാടനം ചെയ്യുന്നതിന്നു വേണ്ടിയുള്ള പരിശ്രമത്തിൽ ഹിറാ പർവ്വതത്തിന്റെ ഒരു ഗുഹയിൽ പ്രാർത്ഥനയും മനനവുമായി മുഹമ്മദ് വളരെ കാലത്തോളം കഴിച്ചുകൂട്ടുന്നു. സത്യത്തെ അറിയലും ജീവിതത്തിൽ

അതിന്നു് മൂൎത്ത രൂപം നൽകലുമാണ് അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ ധൎമ്മമെന്നതിൻെറ താല്പൎയ്യം. ധാൎമ്മിക വിശ്വാസങ്ങളേയും ആചാരങ്ങളേയും പ്രായോഗികമാക്കിയാൽ മാത്രമെ ധൎമ്മവും ജീവിതവും പൂൎണ്ണതയെ പ്രാപിയ്ക്കുകയുള്ളൂ. ജീവിതത്തിലെ സംഭവങ്ങളോടു് പൊരുത്തപ്പെട്ടുനില്ക്കുവാൻ കഴിയുന്നതുവരെ മാത്രമാണ് ധൎമ്മവിശ്വാസങ്ങൾ ആദരണീയങ്ങളായിട്ടുള്ളതു്. ധാൎമ്മിക വിശ്വാസങ്ങളുടെ ഉരക്കല്ലാണ് അനുഭവം. അതിനാൽ അനുഭവങ്ങളുടെ വെളിച്ചത്തിൽ ഓരോ യുഗത്തിലും ധൎമ്മവിശ്വാസങ്ങൾക്ക് നൂതനവ്യാഖ്യാനങ്ങൾ നൽകപ്പെടേണ്ടതാണ്. സർ അഹമ്മദ്ഹുസ്സെൻ ഇസ്ലാമിന്നു്നൽകിയ പുതിയ വ്യാഖ്യാനം പൂൎണ്ണമായും പ്രാചീനമായിട്ടുള്ളതാണെന്നു പറഞ്ഞുകൂടാ. എന്നാൽ അതിന്നു വിരുദ്ധവുമല്ല. ഇതിൻെറ രണ്ടിൻെറയും മദ്ധ്യത്തിലായിട്ടുള്ള ഒന്നാണതു്. കുറാനിലെ വാക്യങ്ങളിലെ ഓരോ വാക്കും ഈശ്വരദത്തമാണെന്നു് വിശ്വസിയ്ക്കുവാൻ ഗ്രന്ഥകാരൻ തെയ്യാറാകുന്നില്ല. അത്തരം വാക്കുകളെ യുക്തിയുടേയും അനുഭവത്തിൻെറയും വെളിച്ചത്തിൽ സ്വതന്ത്രമായി വ്യാഖ്യാനിയ്ക്കണമെന്ന അഭിപ്രായമാണ് അദ്ദേഹത്തിന്നുള്ളതു്. എന്നാൽ യാഥാസ്ഥികരായ മുല്ലമാരും മൌലവിമാരും ഈ സ്വതന്ത്രചിന്താഗതിയ്ക്കെതിരാണ്. യഥാൎത്ഥത്തിൽ മുഹമ്മദിൻെറ ഉപദേശങ്ങളുടെ ജീവനും അതാണ്, ഭാവി മനുഷ്യസമുദായത്തിൻെറ ആത്മാവിനെ ബന്ധനസ്ഥമാക്കിത്തീൎക്കുന്ന യാതൊന്നുംതന്നെ അദ്ദേഹം പറഞ്ഞിട്ടില്ല.

മനുഷ്യാത്മാവ് വഴിയായി മാത്രമേ ഈശ്വരജ്ഞാനം നേടുവാൻ കഴിയൂ. അങ്ങിനെയുള്ള ജ്ഞാനികളിൽ വെച്ച് ഏററവും വലിയ ബുദ്ധിമാന്മാർപോലും കാലത്തിൻെറ തെററുകുററങ്ങളിൽനിന്ന് മുക്തരായിത്തീരുന്നില്ല. കുറാനിൽ അത്തരത്തിലുള്ള പ്രാദേശികവും താല്കാലികവുമായ നിരവധി പാഠങ്ങളുണ്ട്. ധമ്മത്തിൻെറ യഥാത്ഥമായ വ്യാഖ്യാനത്തിന്ന് അവയുടെ ആവശ്യമില്ല. എല്ലാമതങ്ങളുടെയും യാഥാസ്ഥികരും അന്ധരാരരുമായ അനുയായികരം ധമ്മത്തിൻെറ ശ്രേഷ്ഠമായ അന്ധവിശ്വാസം സാരഹീനമാണെന്ന് മനസ്സിലാക്കുന്നില്ല. ജീവപ്രതിഷ്ഠചെയ്യുന്ന ഭാവനയ്ക്കാണ് മഹത്വം നൽകേണ്ടത്. നമ്മുടെ നാട്ടിലെ ചില മൌലവികരം അന്ധമായി പ്രതിപാദിയ്ക്കുന്ന മതവും ഇസ്ലാമും തമ്മിലുള്ള വ്യത്യാസം അാഹമ്മദ് ഹുസ്സൈൻ ചൂണ്ടിക്കാണിച്ചിരിയ്ക്കുന്നു. മുഖവുരയിൽ അദ്ദേഹം പറയുന്നതിപ്രകാരമാണ്:- "ഞാൻ ഇസ്ലാമിനെ മുഹമ്മദീയമതത്തിൽനിന്ന് വ്യത്യസ്ഥമായ ഒന്നായികാണുന്നു. മുഹമ്മദീയമതം യഥാത്ഥവും വിശുദ്ധവുമായ ഇസ്ലാമല്ല. ഇസ്ലാമിൻെറ ആത്മാവിനെ അത് വിസ്മരിച്ചിരിയ്ക്കുന്നു. അതിൻെറ നിയമാവലിയിലെ വാക്കുകളെ അപ്പടി ഹൃദിസ്ഥമാക്കുക മാത്രമാണ് അതു ചെയ്തിട്ടുള്ളത്."

ധമ്മത്തിൻെറ അനുഭൂതികളെപ്പററി ചിന്തിച്ചു നോക്കിയാൽ ഓരോ ധമ്മത്തേയും യഥാത്ഥമായി അനുഷ്ഠിയ്ക്കുന്നവർ തമ്മിൽ അവർ വിചാരിയ്ക്കുന്നതിലധികം അടുപ്പമുണ്ടെന്ന് നമുക്കു കാണുവാൻ കഴിയും. ഹിന്ദുമ

തത്തിൻെറ ഉദാരമായ ആശയത്തോട് സർവ്വഥാ യോജി ക്കുന്ന ഗ്രന്ഥകാരൻ എല്ലാ മതങ്ങളുടെയും മൌലികതത്വം ഒന്നുതന്നെയാണെന്ന് സമർത്ഥിച്ചിരിയ്ക്കുന്നു. തൻെറ അഭിപ്രായത്തിന്ന് ഉപോൽബലമായി അദ്ദേഹം ജലാലു ദ്ദീൻ റൂമിയുടെ "എല്ലാ മതങ്ങളിലും മൌലികമായി ഏ കത്വമുണ്ട്" എന്ന വാക്യത്തെ എടുത്തുദ്ധരിച്ചിട്ടുണ്ട്. ഭാരതീയരായ മുസൽമാൻന്മാരെ സംബന്ധിച്ചേടത്തോ ളം വിശ്ലേഷണ മനസ്ഥിതി അവരിൽ ഉണ്ടാക്കിത്തീ ർക്കുക എന്നത് അസംഭവ്യമായ ഒരു കാര്യമാണ്. എന്നാൽ സെമിററിക്ക് മതങ്ങൾക്കുള്ള ഒരു പ്രത്യേകത യാണത്. ചരിത്രത്തിൻെറ ആരംഭംതൊട്ടുതന്നെ ഭാര തം മതപരമായ സ്വാതന്ത്ര്യത്തിന്നും സൽഭാവത്തിന്നും വേണ്ടി നിലകൊണ്ടിട്ടുള്ള ഒരു രാജ്യമാണ്. ഈ ഭാവ നയാൽ പ്രേരിതനായിട്ടാണ് മഹാനായ അക്ബർ ചക്ര വർത്തി ഭാരതീയരേ മുഴുവൻ ഒരേ ധർമ്മത്തിൻെറ ചരടിൽ കോർത്തിണക്കി, ഹിന്ദുക്കളേയും മുസൽമാന്മാരേയും സഹ കരണത്തിൻെറ അടിസ്ഥാനത്തിൽ സംഘടിപ്പിച്ച്, സുശക്തമായ ഒരു രാഷ്ട്രം കെട്ടിപ്പടുക്കുവാൻവേണ്ടി പ്രയ ത്നിച്ചത്. എന്നാൽ പ്രതികൂലമായ സാഹചര്യങ്ങൾ നിമിത്തം അദ്ദേഹത്തിന്ന് തൻെറ ഉദ്ദേശം നിറവേററു വാൻ സാധിച്ചില്ല. ഉപനിഷത്തിലെ ആദർശങ്ങൾ വിഗ്രഹാരാധനയ്ക്കും അന്ധവിശ്വാസങ്ങൾക്കും എതിരാ യതുകൊണ്ട് ലോകത്തിലെ ഏതു മതസ്ഥർക്കും സ്വീകാ ര്യങ്ങളാണ്. അക്ബറുടെ പൌത്രനായ ഷിക്കോ 'മജ്മുവേബഹറിൻ' (ഇസ്ലാം ഹിന്ദുധർമ്മസാഗരങ്ങളുടെ

സമ്മേളനം) എന്ന ഒരു പുസ്തകമെഴുതി. രണ്ടു മതങ്ങളും സമുന്നതമായ ജീവിതമാർഗ്ഗങ്ങളെ കാണിച്ചുതരുന്നുണ്ടെന്നു് അദ്ദേഹം അതിൽ പറയുന്നു. വിഭിന്നമാർഗ്ഗങ്ങളെ അവലംബിച്ചുകൊണ്ടു് നമുക്കു് മുക്തിപദം പ്രാപിയ്ക്കാമെന്നു് സർ അഹമ്മദ് ഹുസ്സെൻ വിശ്വസിയ്ക്കുന്നു. അദ്ദേഹം തന്റെ പുസ്തകത്തിൽ 24-ാമത്തെ പേജിൽ പറയുന്നു:- "മനുഷ്യർ വളരെയുണ്ടെന്നും അത്രതന്നെ മസ്തിഷ്കങ്ങളും ഉണ്ടെന്നും നാം വിസ്മരിയ്ക്കരുതു്. അതിനാൽ ചിന്താശീലമുള്ള എത്ര മസ്തിഷ്കങ്ങൾ ഉണ്ടോ അത്രയും വിഭിന്ന ധർമ്മങ്ങളും ഉണ്ടായിരിയ്ക്കും. ഈശ്വരനെക്കുറിച്ചുള്ള വ്യത്യസ്തമതങ്ങളും വ്യത്യസ്തഗുണങ്ങളുടെ സങ്കല്പങ്ങളും സൃഷ്ടിയേയും നാശത്തേയും കുറിച്ചുള്ള വ്യത്യസ്ത ധാരണകളും നിലനില്ക്കുക എന്നതു് തികച്ചും സ്വാഭാവികമായ ഒരു കാര്യമാകുന്നു." മുസൽമാൻമാരുടെ ആചരണങ്ങളെപ്പററി അറിയുന്നവർക്കു് മേൽ ചേർത്ത ഉദ്ധരണം കുറാനിലുള്ള തത്വമാണെന്നു് വിശ്വസിയ്ക്കുവാൻ സാധിച്ചെന്നുവരില്ല. എന്നാൽ യാഥാർത്ഥ്യം അതാണു്. ഇസ്ലാമിനെ ഒഴിച്ചു് വേറെ യഥാർത്ഥമതങ്ങളൊന്നുംതന്നേയില്ല എന്നവിശ്വാസം തികച്ചുംതെററിദ്ധാരണയുണ്ടാക്കുന്നതും യാഥാസ്ഥികത്വത്തേയും അസഹിഷ്ണുതയേയും ധർമ്മാന്ധതയേയും സൃഷ്ടിയ്ക്കുന്നതും ആണു്. കുറാനു് വിരുദ്ധവുമാണതു്. ഗ്രന്ഥകാരൻ പറയുന്നു:- "കുറാനിലെ രണ്ടാംഭാഗത്തിലെ ഒന്നാം അദ്ധ്യായം, മുഹമ്മദിന്നു് ദർശനീയമായ കാര്യങ്ങളെ മാത്രമല്ല അദ്ദേഹത്തിന്റെ പൂർവ്വീകരായ മഹാപുരുഷ

ന്മാർക്ക് ദശ്നീയമായ കാര്യങ്ങളെയും വിശ്വസിക്കണമെന്ന് പ്രത്യേകം അനുശാസിച്ചിരിയ്ക്കുന്നു ഇതിൽ നിന്ന് വ്യക്തമായി മനസ്സിലാക്കേണ്ടതെന്തെന്നാൽ ഏതുകാലത്തും യഥാത്ഥ ധമ്മങ്ങൾ ഉണ്ടായിക്കൊണ്ടിരിയ്ക്കുമെന്നാണ്. അതിൽ ഒന്നുമാത്രമാണ് ഇസ്ലാം."

താഴ്ന്നതരം ആരാധനാക്രമങ്ങളോട് സഹാനുഭൂതി വളത്തേണ്ടതിൻേറയും അവയുടെ ആത്മാത്ഥതയിലുള്ള വിശ്വാസത്തിൻേറയും ആവശ്യകതയ്ക്ക ജലാലുദ്ദീൻ റൂമിയുടെ താഴെപറയുന്ന വാക്യങ്ങൾ നമുക്ക് വ്യക്തമാക്കിത്തരുന്നുണ്ട്.

"ഗ്രീഷ്മകാലത്ത് വിക്ഷിപ്തനായ ഒരു ഇടയൻ ഈശ്വരനേ നിന്ദിച്ചുകൊണ്ട് പ്രാത്ഥന നടത്തുന്നതായി മൂസ കാണുകയുണ്ടായി. അദ്ദേഹം അമ്പരന്നു. ഇടയൻ ഇപ്രകാരമായിരുന്നു പ്രാത്ഥിച്ചിരുന്നത്-"പരമാത്മാവേ അങ്ങ് എവിടെയാണെന്ന് എനിയ്ക്കറിവാൻ കഴിഞ്ഞിരുന്നുവെങ്കിൽ എത്ര നന്നായിരുന്നു ! അങ്ങയേ ശുശ്രൂഷിയ്ക്കുവാൻ എനിയ്ക്കു കഴിയുമായിരുന്നു. അങ്ങയുടെ മുടി ചീകിതരുന്നതിനും ചെരുപ്പിലെ പൊടിതുടയ്ക്കുന്നതിനും അങ്ങയുടെ മുറി അടിച്ചുവാരുന്നതിനും ദിനംപ്രതി രാവിലെ അങ്ങയ്ക്ക് പാലും തേനും കൊണ്ടുവന്നുതരുന്നതിനും എനിയ്ക്കു കഴിയുമായിരുന്നു." മൂസ പറഞ്ഞു— "എടാ അധമ്മീ ! സംസാരം നിത്തുക. നീ ആരോടാണ് സംസാരിയ്ക്കുന്നത് ? സവ്വശക്തനും പരമേശ്വരനുമായ അല്ലാഹുവിനോടാണോ നീ സംസാരിയ്ക്കുന്നത് ? വിഡ്ഢിയായ നിൻേറ ശുശ്രൂഷയെ അദ്ദേഹം കാംക്ഷി

യ്യുന്നുണ്ടെന്നാണോ നീ കരുതുന്നത്? എല്ലാപരിധികളേയും ലംഘിയ്ക്കുകയാണല്ലൊ നീ ചെയ്യുന്നത്! നീചനായ നിനക്ക് നല്ലബുദ്ധിയുണ്ടാവട്ടെ. അല്ലെങ്കിൽ ഇടിത്തീ വീണ് എല്ലാവരും നശിച്ചുപോകും. സർവ്വശക്തനായ പരമാത്മാവ് കണ്ണുകളില്ലാതെ കാണുവാനും ചെവികളില്ലാതെ കേൾക്കുവാനും സാധിയ്ക്കുന്ന ആളാണ്. അദ്ദേഹത്തിന്ന് ഭാര്യയോ പുത്രന്മാരോ ഇല്ല. ദേശകാലങ്ങൾക്ക് അതീതനാണ് അദ്ദേഹം. പ്രകാശവും പ്രേമവുമാണ് അദ്ദേഹത്തോട് അല്പമെങ്കിലും സാദൃശ്യംവഹിയ്ക്കുന്നവസ്തുക്കൾ." ഇതുകേട്ട് ലജ്ജിതനായ ഇടയൻ തന്റെ വസ്ത്രംവലിച്ചുകീറി. അവന്റെ ധർമ്മാവേശം നശിച്ചു. അവൻ ഒരു ഭീരുവായ്ത്തീൎന്നു. അപ്പോൾ ഈശ്വരൻ മൂസയോടുപറഞ്ഞു-എന്റെ മഹത്വത്തെ നിലനിർത്തുവാൻ വേണ്ടിയാണെന്ന വ്യാജേന നീ എന്റെ ഒരു സേവകനെ വേദനിപ്പിച്ച് ഓടിച്ചതെന്തിനാണ്? എടാ അസഹിഷ്ണു, ജനങ്ങളെ അകററുവാൻവേണ്ടിയല്ല അടുപ്പിയ്ക്കുവാൻവേണ്ടിയാണ് ഞാൻ നിന്നെ അയച്ചിട്ടുള്ളത്. വിമുഖതയേയും ഉപേക്ഷയേയുമാണ് ഞാൻ ഏററവുമധികം വെറുക്കുന്നത്. നിർബന്ധമുപയോഗിച്ച് ഒരാളെ ഒരു മാർഗ്ഗത്തിൽക്കൂടികൊണ്ടുപോകുന്നതാണ് ഏററവും ചീത്തയായകാര്യം. വ്യക്തിപരമായ നേട്ടങ്ങൾക്കുവേണ്ടിയല്ല ഞാൻ സൃഷ്ടിചെയ്തിട്ടുള്ളത്. എന്നോടുകൂടി ചേരുന്നതിന്റെ പ്രാധാന്യത്തെപ്പററി ജീവികൾ മനസ്സിലാക്കണമെന്നതാണ് എന്റെ ഉദ്ദേശം. ബാലിശമായവിധത്തിൽ ആരെങ്കിലും സംസാരിയ്ക്കുന്ന

വെങ്കിൽ അതുകൊണ്ടെന്താണ്? ഹൃദയത്തേമാത്രമാണ് ഞാൻ പരിശോധിയ്ക്കുന്നത്. അതിൽ എന്നേപ്പററി വിശുദ്ധമായ പ്രേമമുണ്ടോ എന്നു മാത്രമേ എനിയ്ക്കറിയേണ്ടതായിട്ടുള്ളു." (ക്ലാഡ്ഫീൽഡിൻെറ 'ഇസ്ലാം പുരോഹിതന്മാരും സൂഫികളും' എന്ന ഗ്രന്ഥത്തിൽനിന്ന്. പേജ് 145)

മുഹമ്മദിൻെറ ധാമ്മികമായ പ്രതിഭ എന്തെന്ന് ഇതിൽനിന്ന് വ്യക്തമാകുന്നുണ്ടല്ലോ, സിദ്ധാന്തപരമായ ഒരു പര്യവേഷണത്തിന്ന് അദ്ദേഹം ഒരുങ്ങീട്ടില്ല. അദ്ദേഹത്തിൻെറ വാക്യങ്ങളിൽ ഏററവും ആദ്യത്തേത് താഴെപറയുന്നതാണ്— 'അല്ലാഹുവിനേ ഒഴിച്ച് മറെറാരു ദൈവമില്ലെന്ന് പറയുന്നവന്ന് നിശ്ചയമായും മുക്തി ലഭിയ്ക്കുന്നതായിരിയ്ക്കും.' ക്രിസ്തുമതവും യഹൂദമതവും അംഗീകരിച്ചിട്ടുള്ള വിശ്ലേഷണാത്മകമായ നയത്തേ മുഹമ്മദ് എതിക്കുകയും ഈശ്വരവിശ്വാസികളും അദ്ദേഹത്തിൻെറ ആജ്ഞയെ പാലിയ്ക്കുന്നവരും ആയ എല്ലാജനങ്ങളും മോക്ഷത്തിന്ന് അഹ്ഹരാണെന്ന് പറയുകയും ചെയ്തിട്ടുണ്ട്. കുറാൻ അഞ്ചാംഭാഗത്തിൽപറയുന്നു— "യഹൂദികളും കൃസ്ത്യാനികളും പറയുന്നത് അവക്മാത്രമേ സ്വഗ്ഗത്തിൽ പ്രവേശനമുള്ളു എന്നാണ്. ഇതു സത്യമാണെങ്കിൽ ഇതിനുള്ള തെളിവുകഠം നൽകപ്പെടേണ്ടതാണ്. എന്നാൽ ഈശ്വരനിൽ താല്പര്യം കാണിയ്ക്കുന്ന ഏതൊരാളുടെയും പ്രവത്തിയ്ക്ക് ഈശ്വരസഹായമുണ്ടായിരിയ്ക്കുമെന്നതാണ് വാസ്തവം." കുറാൻ അഞ്ചാംഭാഗത്തിൽ മറെറാരുസ്ഥലത്ത് പറയുന്നു—"യഹൂ

ദന്മാരേയും ക്രസ്ത്യാനികളേയുംപോലെത്തന്നെ യഥാൎത്ഥ മുസൽമാനും ഈശ്വരകൃപയ്ക്ക് അഹനാണ്. അന്തിമ കാലത്ത് ഈശ്വരനിൽ വിശ്വാസമപ്പിയ്ക്കുന്ന ഏവരു ടെയും പ്രവൎത്തിശരിയായതായിരിയ്ക്കും. അങ്ങിനെയു ള്ളവൎക്ക് ഈശ്വരകൃപ ലഭിയ്ക്കുന്നതും ഭയരഹിതരായും യാതൊരു ദുഖമില്ലാതേയും ജീവിയ്ക്കുവാൻ സാധിയ്ക്കുന്ന തുമാണ്." നിൎമ്മലമായ അന്തർദൃഷ്ടിയുള്ളതുകൊണ്ടാ ണ് മുഹമ്മദ് ആചാരത്തിന്ന് വിചാരത്തേക്കാൾ മഹ ത്വംകല്പിച്ചുകൊടുത്തത്. നന്മയേവളൎത്തുവാൻ സഹാ യിയ്ക്കുന്ന ഏതുമതവും, അതിന്റെ തത്വങ്ങൾ എന്താ യിരുന്നാലുംശരി, സ്വീകാരയോഗ്യമാണ്. എന്തെ ന്നാൽ ഈശ്വരേച്ഛയ്ക്കനുസരിച്ച് പ്രവൎത്തിയ്ക്കുവാൻ കഴി യുന്നവൎക്ക് ധാൎമ്മികതത്വങ്ങളെ മനസ്സിലാക്കാൻ കഴിയാ തെവരികയില്ല. കുറാനിൽപറയുന്നു— "ഒരോരുത്തൎക്കും ഓരോ നിയമവും മാൎഗ്ഗവുമാണ് നിൎദ്ദേശിയ്ക്കപ്പെട്ടിട്ടുള്ള ത്. ഈശ്വരേച്ഛയുണ്ടെങ്കിൽ എല്ലാവരും ഏകധൎമ്മാ വലംബികളായി തീരുമായിരുന്നു. എന്നാൽ അദ്ദേഹം അങ്ങിനെയല്ലചെയ്തിട്ടുള്ളത്. ഓരോമാൎഗ്ഗത്തേയും അവ ലംബിയ്ക്കുന്നവർ സ്വന്തംമാൎഗ്ഗത്തിൽ എത്രമാത്രം നിഷ്ഠ യുള്ളവരാണെന്ന് പരീക്ഷിക്കുകയാണ് അദ്ദേഹം ചെയ്യു ന്നത്. അതിനാൽ സൽകാൎയ്യങ്ങളിലുള്ള നിഷ്ഠവളൎത്തി ക്കൊണ്ടുവരണം. ഈശ്വരസന്നിധിയിലേയ്ക്ക് നമുക്കെ ല്ലാവൎക്കും മടങ്ങിപ്പോകേണ്ടതുണ്ട്. അഭിപ്രായവ്യത്യാ സങ്ങൾ ഇല്ലാതാവുന്നതിന്ന് പൎയ്യാപ്തമായ ജ്ഞാനം അ പ്പോൾ അദ്ദേഹം നമുക്ക് നൽകിക്കൊള്ളും." നൈതി

കമായ ആചാരങ്ങളിൽ വിശ്വസിയ്ക്കുകയും നിത്യജീവിതത്തിൽ അവയേ അനുഷ്ഠിയ്ക്കുകയും ചെയ്യുന്നവരാണ് മുസൽമാന്മാർ എന്നു കറാൻ പറയുന്നു. യഥാർത്ഥ മുസൽമാൻ ഈശ്വരവിശ്വാസിയും സൽപ്രവൃത്തികൾ ചെയ്യുന്നവനുമായിരിയ്ക്കും. ഈ വീക്ഷണത്തിൽക്കൂടി നോക്കിയിട്ടാണ് ഒരിയ്ക്കൽ ആഗാഖാൻ മഹാത്മാഗാന്ധി ഒരു മുസൽമാനാണെന്ന് പറഞ്ഞത്. ഒരാളെപ്പററി മനസ്സിലാക്കേണ്ടത് ആയാൾവെച്ചുപുലർത്തുന്ന വിശ്വാസങ്ങളിൽക്കൂടിയാണു്. എന്നല്ല ക്രിസ്തുപറഞ്ഞിട്ടുള്ളതു്. നേരേമറിച്ച് ഒരാളുടെ പ്രവൃത്തികൾനോക്കീട്ടാണ് ആയാളെ മനസ്സിലാക്കേണ്ടത് എന്നാണു്. പീററർ പറയുന്നു— "ഈശ്വരന്നു് ഒരു പ്രത്യേകവ്യക്തിയോട് മമതയുണ്ടാവുമെന്ന് ഞാൻ വിശ്വസിയ്ക്കുന്നില്ല. ഓരോരാഷ്ട്രത്തിലും വർഗ്ഗത്തിലുമുള്ളവരിൽ അദ്ദേഹത്തേ മാനിയ്ക്കുന്നവരോടും വിശുദ്ധമായ ആചരണങ്ങൾചെയ്യുന്നവരോടും അദ്ദേഹം കാരുണ്യം കാണിയ്ക്കുന്നു."

ഇസ്ലാംമതമോ ക്രിസ്തുമതമോ മറെറതെങ്കിലും വിശുദ്ധമതങ്ങളോ യാതൊരു തരത്തിലുള്ള കുഴപ്പങ്ങളും ഇല്ലാത്തതാണെന്നു് സർ അഹമ്മദ് ഹുസ്സെൻപറയുന്നു. എന്തെന്നാൽ നാമെല്ലാവരും ഈശ്വരൻെറ പുത്രന്മാരും സഹോദരന്മാരും ആണെന്നാണ് സർവ്വമതങ്ങളും ഉൽഘോഷിയ്ക്കുന്നത്. ആചരണങ്ങളിൽമാത്രം വൈരുദ്ധ്യം കാണാം. ക്രിസ്തുമതവും ഇസ്ലാംമതവുംതമ്മിൽ യാതൊരന്തരവുമില്ല. എന്നാൽ ക്രിസ്തുവിനേ പ്രവാചകന്മാരിലും മനുഷ്യരിലുംവെച്ച് ദിവ്യത്വമുള്ള ഒരാളായി

ക്കരുതന്നും എന്നു് സെൻറ് പാഠ പറയുന്നതിനേ ചി
ന്താശീലരായ എല്ലാ ക്രുസ്തൃാനികളും അപ്പടി ശരിവെ
യ്ക്കുാൻ തെയ്യാറാകുന്നില്ല സെൻറ് പോളിൻെറ അഭി
പ്രായമനുസരിച്ചുനോക്കിയാൽ ക്രിസ്തുമതം ഇസ്ലാംമത
ത്തിന്നെതിരാണു്. ക്രിസ്തുവിനെപ്പററി പറയുന്ന അതേ
വാകൃംതന്നേ മുഹമ്മദിനേപ്പററിപറയണമെന്നു് മുസൽ
മാന്മാൎക്കു് സ്വാഭാവികമായി ആഗ്രഹമുണ്ടാകുന്നു. ഇസ്ലാ
മിൽ മുഹമ്മദിനേക്കുറിച്ചു് പ്രസ്താവിച്ചിട്ടുള്ളതിന്നു് കൂടു
തൽ യുക്തിസംഗതവും ഉണ്ടെന്നു് പറയാതിരിയ്ക്കുവാൻ
നിവ്വാഹമില്ല. അദ്ദേഹം ഈശ്വരൻെറ ദൂതനാണന്നു്
അതു് വിശ്വസിയ്ക്കുന്നു. മനുഷ്യസമുദായത്തിൻെറ
ഒരു വലിയ വിഭാഗം അനുഷ്ഠിയ്ക്കുന്ന ധമ്മത്തെ അദ്ദേഹം
പരിഷ്കരിച്ചു. എങ്കിലും മനുഷ്യരെപ്പോലെ അദ്ദേഹവും
പാപം ചെയ്യുകയും ഈശ്വരകാരുണ്യത്തെ തേടുകയും
ചെയ്യുന്നു. "മുഹമ്മദ് ഈശ്വരനോ ഈശ്വരനു് തുല്യ
നോ ആണെന്നു് കരുതുന്നതു് തനി ഭോഷ്കാണു്. അതു്
ഇസ്ലാമോ ഈമാനോ അല്ല ചില മൌലവികൾ ഇതു
തെളിയിയ്ക്കുവാൻവേണ്ടി ശ്രമിയ്ക്കുകയുണ്ടായിട്ടുണ്ടു്.
അഹമ്മദിൻെറ സ്വത്വത്തിൽ അഹദ് (ഏകം) സ്ഥി
തിചെയ്യുന്നുണ്ടെന്നു് അവർ ചൂണ്ടിക്കാണിയ്ക്കുന്നു. എ
ന്നാൽ നബി തന്നേക്കുറിച്ചു് പ്രസ്താവിച്ചിട്ടുള്ളതിൽ
താൻ മനുഷ്യരിൽവെച്ചു് അതീതനാണെന്നു് ഒരിയ്ക്കലും
പറഞ്ഞിട്ടില്ല". മുഹമ്മദ് പറയുന്നു:- "ഈശ്വരൻ
എന്നേ അയച്ചിട്ടുള്ളതു് ദിവ്യപ്രഭാവം കാണിക്കുന്നതി
ന്നുവേണ്ടിയല്ല. നിങ്ങൾക്കു് ധാമ്മികശിക്ഷനൽകുന്ന

തിന്നുവേണ്ടിയാണ് ഞാൻ അയയ്ക്കപ്പെട്ടിട്ടുള്ളത്. ഈശ്വരൻെറ ഉപഹാരങ്ങൾ ഞാൻ കൊണ്ടുവന്നിട്ടുണ്ടെന്ന് ഒരിയ്ക്കലും പറഞ്ഞിട്ടില്ല. രഹസ്യങ്ങളായ കാര്യങ്ങൾ എനിയ്ക്കറിഞ്ഞുകൂടതാനും. ഞാൻ സ്വർഗ്ഗത്തിലെ ഒരു ദേവതയല്ല. ഈശ്വരേച്ഛയില്ലാതെ സ്വയം സഹായിക്കുവാനോ വിശ്വസിക്കുവാനോ കഴിവില്ലാത്ത ഒരു വ്യക്തിയാണ് ഞാൻ" പക്ഷെ അദ്ദേഹത്തിൻെറ ആദ്യകാലത്തെ അനുയായികൾ അത്യധികം ഉത്സാഹശീലരും ഭക്തപരവശരുമായതുകൊണ്ട് മുഹമ്മദിനെ സംബന്ധിച്ച് അത്ഭുതകരങ്ങളായ പല ദിവ്യകഥകളും അവർ പ്രചരിപ്പിക്കുകയുണ്ടായി. മുഹമ്മദ് ജനിച്ച സമയത്ത് ഭൂകമ്പമുണ്ടായെന്നും തൽഫലമായി ക്രാസ് റോഡ് കെട്ടിടം നിലം പതിച്ചുവെന്നും പറയപ്പെടുന്നു. പാർസികളുടെ വിശുദ്ധാഗ്നി കെട്ടുപോയതായും ലോകത്തിലുള്ള എല്ലാ വിഗ്രഹങ്ങളും നിലംപതിച്ചതായും ഉള്ള കഥകൾ സർവ്വത്ര പ്രചരിക്കുകയുണ്ടായി. ഭാഗ്യവശാൽ ഇത്തരം കഥകൾ പരിശുദ്ധമായ ധർമ്മകഥകളായി രൂപാന്തരപ്പെട്ടിട്ടില്ല. മുഹമ്മതിൻെറ അനുയായികൾ വളരെ വിവേകശാലികളും ചിന്താശീലന്മാരുമായതുകൊണ്ട് ഒരൊററ രാത്രികൊണ്ട് മുഹമ്മദ് യരുശലമിലേക്കു യാത്രചെയ്തതും മക്കക്കെട്ടത്തുവെച്ച് അദ്ദേഹത്തെ ദൈവദൂതനെന്ന് സാമ്പോധനചെയ്തതും മററുമായ കഥകൾക്ക് ഇസ്ലാംമതത്തിൽ പ്രാധാന്യം നൽകുകയുണ്ടായില്ല. എന്നാൽ ക്രിസ്തുമതത്തിലാകട്ടെ ക്രിസ്തുവിൻെറ പുനർജന്മത്തിൻെറയും ആകാശമാർഗ്ഗത്തിൽക്കൂടിയുള്ള സഞ്ചാര

ത്തിൻെറയും കഥകൾക്ക് ധാർമ്മികരൂപം നൽകപ്പെട്ടിട്ടുണ്ട്. മുഹമ്മദിന്ന് ദൈവദൂതൻെറ (പ്രവാചകൻ) സ്ഥാനവും സദാ ലഭിക്കുന്നില്ല. ഇതു സംബന്ധിച്ചുണ്ടായ വഹാബി പ്രക്ഷോഭത്തെ നോക്കുക. ഈശ്വരനമസ്കാരം ചെയ്യുന്നതുതന്നെ ഒരു വലിയ ഉപാസനയാണെന്ന് അവർ സിദ്ധാന്തിക്കുന്നു. ഒരു മദ്ധ്യവർത്തിയെ വിളിച്ചുകൊണ്ടു വരുന്നതും വിഗ്രഹാരാധനയും തമ്മിൽ വ്യത്യാസമില്ലെന്നാണ് അവരുടെ അഭിപ്രായം. മുഹമ്മദിൻെറ ശവകുടീരവും ഇമാമുകളുടെ സ്മാരകങ്ങളും നശിപ്പിച്ചുകളയുന്നതാണ് ഏററവും പുണ്യകരമായ പ്രവർത്തി എന്നവർ പറയുന്നു.

മുഹമ്മതിനേപ്പോലെ ഒരു വിദ്വാൻ നിർബ്ബന്ധ മതപരിവർത്തനം ചെയ്യിക്കുന്നതിനുള്ള ആഹ്വാനം നൽകുമെന്ന് വിശ്വസിക്കുക സാദ്ധ്യമല്ല. മനുഷ്യരായ നമ്മളെ ചിന്താപരിവർത്തനത്തിന്ന് ഒരിക്കലും നിർബ്ബന്ധിക്കുവാൻ പാടില്ല. "മതത്തിൻെറ കാര്യത്തിൽ യാതൊരു നിർബ്ബന്ധവും ചെലുത്തരുത്" എന്ന് കുറാൻ അനുശാസിക്കുന്നു. അമീർ അലിയുടെ ഇസ്ലാമിൻെറ 'അന്തരാത്മാവു" എന്ന പുസ്തകത്തിൽ പറയുന്നു:- "ഈശ്വരകൃപയാൽ ലഭിക്കുന്ന ഒന്നാണ് ധർമ്മവിശ്വാസമെന്ന് അറിഞ്ഞിട്ടുപോലും അതിനെ നിർബ്ബന്ധിച്ച് മാററിത്തീർക്കുവാൻ നിങ്ങൾ തെയ്യാറാവുമോ"? അറബികൾക്കുപുറമെ മററു രാജ്യക്കാരേയും ധർമ്മപരിവർത്തനം ചെയ്യിക്കുവാൻ മുഹമ്മദിന് ഉദ്ദേശമുണ്ടായിരുന്നു എന്നത് സന്ദേഹാസ്പദമായ ഒരു കാര്യമാണ്. മതത്തിൻെറ പേരിൽ നടത്ത

പ്പെട്ടന്ന അക്രമങ്ങളും നിർബ്ബന്ധിച്ച് ഇസ്ലാമതം സ്വീകരിപ്പിക്കലും ഇസ്ലാമിന്റെ സിദ്ധാന്തങ്ങൾക്ക് നിരക്കാത്തവയാണ്. അങ്ങിനെയുള്ള പ്രവൃത്തികൾകൊണ്ട് ഇസ്ലാമിന്റെ മഹത്തായ പ്രശസ്തിക്ക് കളങ്കം തട്ടീട്ടുണ്ട്. ഇസ്ലാമിനെ അക്രമിക്കുകയും എന്നാൽ പിന്നീട് ഖലീഫായിത്തീരുകയുംചെയ്തു ഉമർ മനഃപൂർവ്വമല്ലാതെ ഇസ്ലാമിൽ വിശ്വസിക്കാത്തവരുടെ നേരെ യുദ്ധം ചെയ്യുകയുണ്ടായി. മുഹമ്മദിന്റെ അനുയായികളിൽ ചിലർ ചെയ്ത ദുഷ്കൃത്യങ്ങളുടെ ഫലമായി മതത്തിനുവേണ്ടി യുദ്ധംചെയ്തു മരിക്കുന്നവർ സമുന്നതരായ ധർമ്മഭടന്മാരാണെന്ന ഒരു തെററിദ്ധാരണ സാധാരണക്കാരിൽ ഉണ്ടായി. ഭാരതീയരായ മുസൽമാന്മാർ ഹിന്ദുക്കളായ തങ്ങളുടെ സഹോദരന്മാരെപ്പോലെ ചിന്താസ്വാതന്ത്ര്യത്തിൽ വിശ്വസിക്കുന്നവരാണ്. അടുത്തകാലത്ത് അബ്ദുറഹിം പറയുകയുണ്ടായി:- "ഇസ്ലാം നിർബ്ബന്ധപരിവർത്തനത്തിന് ആഹ്വാനം നൽകുന്നുണ്ടെന്ന ധാരണ തികച്ചും തെററായ ഒന്നാണ്". ഖിലാഫത്ത് പ്രക്ഷോഭത്തിന്റെ രാഷ്ട്രീയമായ പ്രാധാന്യം എന്തുതന്നെ ആയിരുന്നാലും ശരി, അത് മതസ്വാതന്ത്ര്യത്തിന്റെ പ്രശ്നത്തെ വളരെയധികം സഹായിച്ചിട്ടുണ്ട്. കത്-അൽ ഉമാരായുടെ അനുഭാവിയായ ചാർലസ് ടൌൺഷെണ്ട് എഴുതുകയുണ്ടായി:- "ഇന്ത്യയിലെ ഹിന്ദുക്കൾ ലോകത്തിൽ മുഴുവനുമുള്ള മതസ്വാതന്ത്ര്യപ്രശ്നത്തെ സ്വന്തം പ്രശ്നമായി അംഗീകരിച്ചിട്ടുണ്ട്". ഭാരതത്തിന്റെ ആത്മാവ് ഇസ്ലാമിൽ കടന്നുകൂടിയ വിട്ടുവീഴ്ചയില്ലാത്ത മനോഭാവത്തെ

മാററിത്തീക്കവാൻവേണ്ടി പ്രേരണ ചെലുത്തിക്കൊണ്ടിരിക്കുകയാണ്. ഹിന്ദുമതവും ഇസ്ലാമതവും ഇന്ന് അന്യോന്യം സമ്പക്കത്തിൽ പരസ്പരാഭിമുഖമായി വത്തിക്കുകയാണ്. മതങ്ങഠം തമ്മിലുള്ള സമഭാവന ഉണ്ടാക്കിത്തീക്കുന്നതിന്ന് അത് വളരെയധികം സഹായകമാവുന്നുണ്ട്.

ഇസ്ലാമിൽ ഈശ്വരനെക്കുറിച്ചുള്ള സങ്കല്പം ഹിന്ദുക്കളുടെ അഭിപ്രായത്തിൽനിന്ന് വ്യത്യസ്ഥമാണൊ എന്നതാണ് ഇനി നമുക്ക് നോക്കേണ്ടതു്. എല്ലാ ധമ്മങ്ങളും ഈശ്വരനിൽ വിശ്വസിയ്ക്കുന്നുണ്ട്. എന്നാൽ വ്യത്യസ്ഥമായ നിലയിലാണ് അവ ഓരോന്നും ഈശ്വരാരാധന നടത്തുന്നത്. തന്നിമിത്തമാണ് മതങ്ങഠം തമ്മിൽ വ്യത്യാസമുണ്ടായതു്. ഹിന്ദുക്കളെ സംബന്ധിച്ചേടത്തോളം പറയുകയാണെങ്കിൽ ഈശ്വരൻെറ നിഗ്ഗൂഢാത്മകമായ സത്തയെ രണ്ടു വാക്കുകൊണ്ട് വ്യക്തമാക്കുവാൻ കഴിയുമെന്ന് അവർ വിശ്വസിയ്ക്കുന്നില്ല. ബുദ്ധിപരമായി ഈശ്വരനെ വ്യാഖ്യാനിയ്ക്കുക സാദ്ധ്യമല്ല. ആത്മാവുകൊണ്ട് അനുഭവിച്ചറിയുവാൻ മാത്രമെ സാധിയ്ക്കു. വ്യാഖ്യാനം അനിവാര്യമാണെങ്കിൽ നമുക്ക് ലബ്ദമായ ഉപകരണങ്ങളെ അതിന്നുവേണ്ടി ഉപയോഗിയ്ക്കുകതന്നെ വേണം. നമ്മുടെ ചേതനാശക്തിയെപ്പററി നമുക്ക് അറിയാം. അതുകൊണ്ട് ഈശ്വരൻെറ പ്രവത്തികഠം അതിനോടു താരതമ്യപ്പെടുത്തിക്കൊണ്ടുവേണം വിവരിയ്ക്കുവാൻ. ദൈവീകമായ ഒരു സത്തയാണ് ഈശ്വരൻ. സത്യം, സ്നേഹം, സമ്പൂ

ണ്ണത്വം അഥവാ ജ്ഞാനം സൌന്ദര്യം, ശക്തി എന്നിവയുടെ മൂന്നു ഗുണങ്ങളും അതിൽ അടങ്ങിട്ടുണ്ട്. അതായത് ചേതനാജഗത്തിന്റെ ജ്ഞാനം, ഭാവന എന്നിവയും കർമ്മത്തോടു ബന്ധപ്പെട്ട നിസ്സീമത്വവും സൌന്ദര്യം രാജസത്ത എന്നീ ഗുണങ്ങളും അടങ്ങിട്ടുണ്ട്. ഹിന്ദുക്കളുടെ ത്രിമൂർത്തികളെക്കുറിച്ചുള്ള സങ്കല്പം ഈശ്വരന്റെ പ്രസ്തുത മൂന്നു വിധം പ്രവർത്തികളെ വ്യക്തമാക്കുന്നവയാണ്. ബ്രഹ്മാവിന്റെ രൂപത്തിൽ ഈശ്വരൻ സൃഷ്ടി നടത്തുന്നു വിഷ്ണുവിന്റെ സ്വരൂപത്തിൽ രക്ഷ ചെയ്യുന്നു. ശിവന്റെ രൂപത്തിൽ നീതിന്യായങ്ങൾ ചെയ്യുന്നു. സൃഷ്ടി ചെയ്യുന്ന അവസരത്തിൽ ബ്രഹ്മാവ് ഈശ്വരന്റെ ആദർശസ്വരൂപങ്ങളുടെ സഹായം തേടുന്നു ഉണ്ടായിരുന്നതും ഉള്ളതും ഉണ്ടാവുന്നതുമായ അസീമമായ പ്രപഞ്ചത്തിൽ സീമാതീതമായ ഈശ്വരന്റെ ബുദ്ധിശക്തിയെ സൃഷ്ടിയിൽകൂടി അവതരിപ്പിക്കുന്നു. അനന്തമായ ശക്തിയുടേയും വിശ്വത്തെ മുഴുവൻ കീഴടക്കാൻ ശക്തിയുള്ള സ്നേഹത്തിന്റേയും പ്രതീകമായിരിക്കുന്നതു് വിഷ്ണുവാണ്. തിന്മകളോട് എതിരിടുന്നതിന്നു് അതു് നമ്മെ സഹായിക്കുകയും ഉയർച്ചയിലേയ്ക്ക് നമ്മെ നയിക്കുകയും ചെയ്യുന്നു. അസീമമായ ശക്തിയുള്ള ശിവൻ ന്യായാധീശനെപ്പോലെയാണ്. "ചെയ്യാവുന്നതും ചെയ്യാതെ വിട്ടുകളയുന്നതും ആയ സർവ്വ പ്രവർത്തികളും എപ്രകാരം ചെയ്യണമോ അതിൽ നിന്നു് വിഭിന്നമായ രീതിയിൽ ചെയ്യാൻ കഴിയും." ഹിന്ദുക്കൾ ഈശ്വരനെ എന്തു പേര് വിളിച്ചാലും ശരി

ജ്ഞാനം, സ്നേഹം, ജീവൻ എന്നിവയുടെ സാമൂഹ്യമായ സങ്കല്പം അതിൽ അടങ്ങീട്ടുണ്ട്. സർ അഹമ്മദ് ഹുസ്സെൻ എല്ലാ മതങ്ങളും ഒരേ സത്തയായാണ് വിശ്വസിയ്ക്കുന്നതെന്നു് പറയുന്നു:— "സീമാരഹിതനും സർവ്വോച്ചനും അനാദിയും അനന്തനും പൂർണ്ണസ്വതന്ത്രനുമായ ഒരു ഈശ്വരൻ മാത്രമേയുള്ളൂ. സർവ്വോപരിയായ ആ സത്തയെ ഈശ്വരൻ, അല്ലാഹ്, ഗോഡ്, യസ്ദ, ജഹോവ എന്നിങ്ങിനെയുള്ള വിവിധ നാമങ്ങളെക്കൊണ്ട് വിളിയ്ക്കുന്നു."

ഈശ്വരന്റെ സർവ്വോപരിയായ അവസ്ഥയേയും സീമിതമായ മസ്തിഷ്കത്തിന്നു് ആ അവസ്ഥയെ ഗ്രഹിയ്ക്കുവാൻ സാധിയ്ക്കാത്തതിനേയുംപററി കുറാനിൽ പല ഭാഗത്തും പറയുന്നുണ്ട്. ഒന്നാമത്തെ ആയത്തിൽ പറയുന്നു.— "അല്ലാഹു മാത്രമാണ് അനാദിയായ ഈശ്വരൻ. അവനെ ആരും സൃഷ്ടിച്ചതല്ല. അവൻ ആരേയും സൃഷ്ടിയ്ക്കുന്നതുമില്ല. അവനു തുല്യമായി ആരുംതന്നെയില്ല." ലോകത്തിലുള്ള എല്ലാ വസ്തുക്കളും മാറിക്കൊണ്ടിരിയ്ക്കുന്നതും നശിച്ചുപോകുന്നതുമാണ്. ഈശ്വരന്നു് മാത്രം ഇതു ബാധകമല്ല. കാലചക്രത്തിന്റെ തിരിച്ചിലിന്നു്. അതീതനായി വർത്തിയ്ക്കുന്നതു് ഈശ്വരൻ മാത്രമാണ്. ലോകത്തിലെ അന്ധകാരത്തേയും പാപങ്ങളേയും അന്യായങ്ങളേയും ഇല്ലാതാക്കുവാനുള്ള ഒരേ ഒരു ആശാകേന്ദ്രമാണ് അദ്ദേഹം. എന്നാൽ ഭൌതികലോകത്തിൽ ഈശ്വരസത്തയെ വ്യാഖ്യാനിയ്ക്കുന്നതിന്നു പററിയ യാതൊന്നുംതന്നെയില്ല കുറാൻ ആറാംഭാഗ

ത്തിൽ പറയുന്നു:— "മനുഷ്യദൃഷ്ടികൾക്ക് അവൻ ഗോചരമല്ല. എന്നാൽ അവന്നു് മനുഷ്യദൃഷ്ടികളെ നിരീക്ഷണം ചെയ്യാൻ കഴിയും. എന്തെന്നാൽ അവൻ രഹസ്യങ്ങളുടെ ജ്ഞാതാവും ജ്ഞാനിയുമാണ്." ഹസരത്ത് അലി ഈശ്വരനെ ജീവികളോട് താരതമ്യപ്പെടുത്തുന്നതിനെ നിന്ദിച്ചുകൊണ്ടു് പറയുന്നു:— "മനുഷ്യസങ്കല്പത്തിലുള്ള യാതൊരു വസ്തുവെപ്പോലെയുമല്ല ഈശ്വരൻ. മനുഷ്യർ ഐതിഹ്യലോകത്തിൽനിന്നു നേടിയ അനുഭവങ്ങളുടെ വെളിച്ചത്തിൽ ഈശ്വരന്റെ ഗുണങ്ങളെപ്പററി വ്യാഖ്യാനിയ്ക്കുന്നതിൽപരം വിഡ്ഢിത്തം മറെറാന്നില്ല. ധർമ്മത്തിന്റെ പൂർണ്ണത്വം സ്ഥിതിചെയ്യുന്നതു് ഈശ്വരനെ അറിയുന്നതിലാണ്. ജ്ഞാനത്തിന്റെ പൂർണ്ണത്വം സ്ഥിതിചെയ്യുന്നതു് ഈശ്വരന്റെ സത്യസ്ഥിതിയെ അംഗീകരിയ്ക്കുന്നതിലാണ്. സത്യത്തിന്റെ പൂർണ്ണത്വം സ്ഥിതിചെയ്യുന്നതു് അചഞ്ചലമായി അതിന്റെ ഏകത്വത്തിൽ വിശ്വസിയ്ക്കുന്നതിലാണ്. കാലദേശപരിണാമങ്ങളുമായി ഈശ്വരന്നു് യാതൊരു ബന്ധവുമില്ല്" നിഷേധാത്മകമായ ഈ ആദർശം മനുഷ്യനെ തൃപ്തിപ്പെടുത്തുവാൻ പര്യാപ്തമല്ല. അതിനാൽ അവൻ ഈശ്വരനെ മനുഷ്യന്റെ രൂപത്തിൽ കാണുവാനുള്ള ആഗ്രഹം പ്രകടിപ്പിയ്ക്കുവാൻ തുടങ്ങി. കുറാന്റെ ആദ്യത്തെ ഖണ്ഡികയിൽ പറയുന്നു:— "സമസ്തലോകങ്ങളുടേയും രക്ഷകനും കാരുണ്യവാനും ഉദാരനും അവസാനമായി വിധി നിർണ്ണയം ചെയ്യുന്ന ന്യായാധീശനും ആയ ഈശ്വരനെ സ്തുതിയ്ക്കുക."

വൈഷ്ണവധമ്മവും ക്രിസ്തുമതവും ഈശ്വരനെ പ്രേമസ്വരൂപനായിട്ടാണ് സങ്കല്പിയ്ക്കുന്നത്. എന്നാൽ യഹൂദമതവും ഇസ്ലാംമതവും ഈശ്വരൻെറ ശക്തിസ്വരൂപത്തിന്നാണ് കൂടുതൽ പ്രാധാന്യം നൽകീട്ടുള്ളതു്. ഈശ്വരൻ സവ്വേച്ഛമായ ശക്തിയും എല്ലാ കാലത്തേയും ന്യായാധീശനുമാണ്. മുഹമ്മദ് അവസാന ദിവസത്തെ നിണ്ണയത്തെപ്പററി പലപ്പോഴും പറയുന്നുണ്ട്. ആകാശവും ഭൂമിയും ഒന്നായിത്തീരുന്ന പ്രസ്തുത ഘട്ടത്തിൽ ഈശ്വരനല്ലാതെ മററാരും നമ്മുടെ സമീപത്തുണ്ടായിരിയ്ക്കുന്നതല്ല. ഓരോ മനുഷ്യൻെറയും പാപപുണ്യങ്ങളുടെ കണക്കുകഠം ഈശ്വരൻെറ മുമ്പിലുണ്ടായിരിയ്ക്കും. ഈശ്വരൻെറ മററു തരത്തിലുള്ള പ്രത്യേകതകളെപ്പററി ഒരിയ്ക്കലും അവഗണിച്ചിട്ടില്ല. ഈശ്വരൻ ന്യായാധീശൻ മാത്രമല്ല പാപങ്ങളെ പൊറുക്കുന്നവനും പ്രായശ്ചിത്തത്തെ സ്വീകരിയ്ക്കുന്നവനുമാണ്. വഴിതെററിപ്പോകുന്നവക്ക് അവൻ മാഗ്ഗനിർദ്ദേശം ചെയ്യുന്നു. എല്ലാ ദുഖങ്ങളിൽനിന്നും അവൻ നമ്മെ മോചിപ്പിയ്ക്കുന്നു. തള്ളപക്ഷികഠക്ക് അവയുടെ കുഞ്ഞുങ്ങളോടുള്ള സ്നേഹത്തേക്കാഠ പതിന്മടങ്ങ് കോമളമായതാണ് ഈശ്വരൻെറ സ്നേഹം. ഈശ്വരൻെറ സ്നേഹത്തെപ്പററി വ്യക്തമാക്കുന്ന വാക്യങ്ങഠ പലസ്ഥലങ്ങളിലും കാണാവുന്നതാണ്. 22-ാം അദ്ധ്യായത്തിൽ പറയുന്നു— "അല്ലയോ ഈശ്വരാ, എന്നിൽ ദയകാണിയ്ക്കുക. ദയാലുക്കളിൽവെച്ച് ഏററവും ശ്രേഷ്ഠനായിട്ടുള്ളവൻ നീയല്ലാതെ മററാരുമില്ല." ഇരുപത്തേഴാം അദ്ധ്യായത്തിൽപറയുന്നു— "ദുഃഖിതന്മാരുടെ

അപേക്ഷയേ സ്വീകരിയ്ക്കുന്നവനും അവരുടെ ദുഃഖത്തെ ദൂരീകരിയ്ക്കുന്നവനും നിങ്ങളെ നിങ്ങളുടെ പൂർവ്വീകന്മാരുടെ അനുയായികളായിത്തീക്കുന്നവനും അല്ലേ യഥാൎത്ഥ ബഹുമാനത്തിന്നു് അൎഹനായിട്ടുള്ളവൻ ? " പതിനൊന്നാം അദ്ധ്യായത്തിൽപറയുന്നു— "ഈശ്വരനോടു് മാപ്പുചോദിയ്ക്കുകയും അവനിൽ ആകൃഷ്ടചിത്തനായി ഭവിയ്ക്കുകയും ചെയ്യുക. ഈശ്വരൻ യഥാൎത്ഥത്തിൽ ദയാലുവും സ്നേഹശീലനുമാണ്." 39-ാം അദ്ധ്യായത്തിൽ പറയുന്നു— "എന്റെ അനുയായികളേ, നിങ്ങൾ നിയമങ്ങളെ അനുസരിയ്ക്കാതെ നിങ്ങൾക്കുതന്നേയാണ് ദോഷംചെയ്യുന്നത് എന്നും എന്നാൽ നിങ്ങൾ നിരാശപ്പെടേണ്ടതില്ല എന്നും ഈശ്വരൻ കൃപാലുവും ദയാലുവും ആയതുകൊണ്ടു് എല്ലാപാപങ്ങളും പൊറുക്കുന്നവനാണെന്നും പറയുക." കുറാന്റെ ഓരോ അദ്ധ്യായവും റഹ്മാൻ എന്ന പദംകൊണ്ടാണ് ആരംഭിയ്ക്കുന്നത്. ദൈവീകമായ സ്നേഹം ജഗത്തിനേമുഴുവൻ ആവരണംചെയ്തിട്ടുണ്ടെന്നു സൂചനയാണ് അത് നൽകുന്നത്. മനുഷ്യഹൃദയത്തിന്റെ മൂടുപടത്തേ അത് നീക്കുകയും ഈശ്വരനോടു് അവനേ അടുപ്പിയ്ക്കുകയും ചെയ്യുന്നതിന്നു് അത് പ്രേരണനൽകുന്നു. ഈശ്വരൻ ജഗത്തിന്റെ സ്രഷ്ടാവും രക്ഷകനുമാണ്. രാഗദ്വേഷരഹിതനും വിദൂരവൎത്തിയായ ദേവനേക്കാൾ കൂടുതൽ ചരിത്രത്തിലും പ്രകൃതിയിലും വ്യാപിച്ചിട്ടുള്ള സത്തയുംആണ് അവൻ. ഈശ്വരൻ കിഴക്കും പടിഞ്ഞാറുംഉണ്ടു്. അതിനാൽ നിങ്ങൾ ഏതുഭാഗത്തേയ്ക്കുതിരിഞ്ഞുനോക്കിയാലും ഈശ്വരസാന്നി

പത്തേ കാണാതിരിയ്ക്കുകയില്ല. "അവൻ നിങ്ങളുടെ അന്തർഭാഗത്ത് സ്ഥാതിചെയ്തിട്ടപോലും എന്തുകൊണ്ടാണ് കാണപ്പെടാതിരിയ്ക്കുന്നത് ?" "സമസ്തസ്ഥലങ്ങളിലും ആത്മാക്കളിലും പ്രകാശധോരണിയേ പരത്തി അതു യഥാൎത്ഥമാണെന്ന ഒരു പ്രതീതിയുളവാക്കാൻശ്രമിയ്ക്കും" അങ്ങിനെ കൎത്താവിൻെയും രക്ഷകൻെറയും ന്യായാധിപൻെറയും ഗുണങ്ങളെ ഈശ്വരനിൽ ആരോപിയ്ക്കുന്നു. ഈശ്വരൻെറ ഏകത്വത്തേ അചഞ്ചലമായി നിലനിൎത്തണമെന്ന ഉദ്ദേശത്തോടുകൂടിയാണ് ത്രിമൂൎത്തികളുടെ രൂപങ്ങൾനൽകപ്പെടാതിരുന്നത്.

ഈശ്വരൻ ജീവാത്മാവിൻെറ സ്രഷ്ടാവാണ്. ജീവാത്മാവ് ഈശ്വരനുമായിതാദാത്മ്യം പ്രാപിയ്ക്കുന്നതുവരെ വിശ്രമമെന്തെന്നറിയുന്നില്ല. ജടിലമായ പ്രകൃതിയെ ഈശ്വരങ്കൽ അൎപ്പിയ്ക്കണം. എല്ലാവസ്തുക്കളിലും ഈശ്വരസത്ത്നിലനില്ക്കുന്നുണ്ടെന്ന അനുഭവം നമ്മൾക്കുണ്ടാക്കിത്തീൎക്കുന്നവിധത്തിലായിരിയ്ക്കണം നാം നമ്മുടെ ബുദ്ധിയെ ഉപയോഗപ്പെടുത്തുന്നത്. പരമാത്മാവുണ്ടെന്ന ബോധം ഈശ്വരവിശ്വാസത്തിൽ സ്വഭാവികമായും നമ്മേ എത്തിയ്ക്കുന്നു. നാം ഈശ്വരപ്രാൎത്ഥന നടത്തുകയും നമ്രഭാവത്തോടുകൂടി കൃതജ്ഞതയേ രേഖപ്പെടുത്തുകയും ചെയ്യുന്നു. എല്ലാപ്രാൎത്ഥനകളുടേയും വ്യക്തിയുടെയും നിസ്സാരതയും ഈശ്വരൻെറ മഹത്തായ യശസ്സുമാണ് ഭക്തൻെറ ഏകമായ ആലംബം ഈശ്വരകൃപയാണ്. പ്രാൎത്ഥനവഴിയായി നാം ഹൃദയംഗമമായ നന്ദിയെ പ്രകാശിപ്പിയ്ക്കുന്നു. ഭൂമിയുടെ ഏതുഭാഗത്തു

വെച്ചും അതു നമുക്ക നിവ്വഹിയ്ക്കാം. നിത്യജീവിതത്തിൽ ഈശ്വരൻെറ മാൎഗ്ഗനിദ്ദേശം നാം അനുസരിക്കുന്നു. ആദശമനുസരിച്ചു് ജീവിക്കുവാൻ അത്യധികം മനസ്സിരുത്തുന്നു. ജ്ഞാനം, ഭക്തി, കൎമ്മം എന്നീ ഏതുമാൎഗ്ഗത്തെ നാം അവലംബിക്കുകയാണെങ്കിലും ഉദ്ദേശവും പരിണാമവും ഒന്നുതന്നെയാണ്.

ഇസ്ലാമിൽ നൈതികതത്തിന്ന് സമുന്നതമായ സ്ഥാനമാണുള്ളത്. സമുന്നതനായ പിതാവിൻെറ യോഗ്യതയ്ക്കനുസരിച്ചു് നമുക്ക് ജീവിയ്ക്കണമെങ്കിൽ ദൈവസൃഷ്ടിയിൽ മനുഷ്യന്നു് അവിശ്വാസം തോന്നാത്തക്കവിധത്തിലുള്ള യാതൊരു പ്രവൎത്തിയും ചെയ്യരുതു്. യഥാൎത്ഥ ധൎമ്മഭാവനയെ വളൎത്തിക്കൊണ്ടുവരുന്നതിന്നു വേണ്ടിയാണ് മുഹമ്മദ് ഉപവാസം, നമസ്കാരം, ദാനം, തീൎത്ഥയാത്ര എന്നിവയെല്ലാം നിശ്ചയിച്ചിരിക്കുന്നതു്. വിശുദ്ധമായ ആചാരണത്തിന്നു് അതീവപ്രാധാന്യം നൽകപ്പെട്ടിരിക്കുന്നു. ദാനം നൽകൽ സവ്വൎക്കും അനിവാൎയ്യമായ ഒന്നാണ്. അതിഥിസൽക്കാരം ധൎമ്മത്തിൻെറ ഒരു ഭാഗമായിത്തീൎന്നു. വ്യഭിചരിയ്ക്കാതിരിക്കുന്നതു് ഒരു പ്രത്യേക ഗുണമായി കണക്കാക്കപ്പെട്ടു. മദ്യപാനം, ചൂതുകളി, മററു ദൂഷിച്ച പ്രവൎത്തികൾ എന്നിവയെല്ലാം നിന്ദിതമായി കല്പിച്ചു. നൈതികമായ ആചരണമാണ് ധൎമ്മത്തിൻെറ സത്ത. ഇരുപത്തിമൂന്നാം അദ്ധ്യായത്തിൽ പറയുന്നു:— "ഭോഗതൃഷ്ണയിൽനിന്നും പുറംപൂച്ചിൽനിന്നും വിമോചിതനായി ഭവിക്കുകയും ദാനം ചെയ്യുകയും പ്രാൎത്ഥിക്കുകയും

താൻ ചെയ്ത പ്രതിജ്ഞകളേയും തന്റെ ഉത്തരവാദിത്തങ്ങളേയും നിവ്വഹിക്കുകയും ചെയ്യുന്നവൻ ശാശ്വതസുഖത്തിന്ന് അഹനായിത്തീരുന്നു." നഗ്നരായവൎക്ക് വസ്ത്രം നൽകുന്ന മുസൽമാനെ ഈശ്വരൻ സ്വൎഗ്ഗത്തിൽ വെച്ച് പച്ചപ്പട്ട് ധരിപ്പിക്കുന്നതായിരിക്കും എന്നാണ് ഇസ്ലാമിന്റെ അന്തരാത്മാവ് എന്ന ഗ്രന്ഥത്തിൽ പറയുന്നത്. ആദമിന്റെ പുത്രനായ ഇബ്രാഹിന്റെ കഥയെ അധികരിച്ച് ലേഹണ്ട് എന്ന മാന്യൻ 'അബൂബിൻ ആദം' എന്ന ഒരു കവിത എഴുതീട്ടുണ്ട്. അതിൽ മനുഷ്യരുടെ ഹിതകാംക്ഷി ഈശ്വരന്റെയും ഹിതകാംക്ഷിയായിരിക്കുമെന്ന് സമത്ഥിച്ചിരിക്കുന്നു. സാധാരണക്കാരനായ ഒരു മുസൽമാൻ എന്തുതന്നെ പ്രവത്തിച്ചാലും ഇസ്ലാംമതം ജീവജാലങ്ങളെ അവഗണിച്ചിട്ടില്ലെന്നുള്ളതു് ഒരു യഥാത്ഥം മാത്രമാണ്. ജീവന്റെ പരിശുദ്ധിയെപ്പററി അതു് ഉച്ചൈസ്തരം ഘോഷിക്കുകയാണ് ചെയ്തിട്ടുള്ളതു്. ഇസ്ലാമിന്റെ അന്തരാത്മാവ് എന്ന ഗ്രന്ഥത്തിൽ പറയുന്നു:— "ലോകത്തിലുള്ള സൎവ്വ പക്ഷിമൃഗാദികളും നമ്മെപ്പോലെത്തന്നെയാണ്. ഒടുവിൽ അവയും ഈശ്വരനിൽ ലയിക്കുന്നു." മൃഗബലിയുടെ കാര്യത്തിൽ ഇന്ത്യയിലെ മുസൽമാന്മാർ കുറാനിലെ താഴെ പറയുന്ന വാക്യത്തെ ഓക്കുന്നതു് നന്നായിരിക്കും. "നിങ്ങൾ ബലി കഴിക്കുന്ന ജീവിയുടെ മാംസംകൊണ്ടോ രക്തംകൊണ്ടോ ഈശ്വരൻ സന്തുഷ്ടനായിത്തീരുന്നതല്ല. നിങ്ങളുടെ ധമ്മനിഷ്ഠ മാത്രമാണ് ഈശ്വരന്ന് സന്തുഷ്ടി നൽകുന്നതു്. മാപ്പു കൊടു

ക്കലും വെറുക്കാതിരിയ്ക്കലും ഇസ്ലാമിൽ ഇല്ലെന്നു പറയപ്പെടാറുണ്ടു്. എന്നാൽ കുറാനിലെ താഴെ പറയുന്ന വാക്യത്തെ ഓർമ്മവെക്കുന്നതു് നന്നായിരിക്കും:— "തിന്മയ്ക്കു് നന്മകൊണ്ടു് പ്രതികാരം ചെയ്യുക." സ്വർഗ്ഗത്തെപ്പററി മുഹമ്മദ് ഇങ്ങിനെ പറയുന്നു:— "സമ്പൽസ്ഥിതിയിലും ദരിദ്രാവസ്ഥയിലും ദാനം ചെയ്യുകയും ക്രോധത്തെ കീഴടക്കുകയും മനുഷ്യരോട് ക്ഷമാപൂർവ്വം പെരുമാറുകയും ചെയ്യുന്നവനുള്ളതാണ് സ്വർഗ്ഗം, എന്തെന്നാൽ നന്മ ചെയ്യുന്നവരോടു മാത്രമേ ഈശ്വരന്നു് പ്രീതിയുണ്ടായിരിക്കുകയുള്ളു." ഭക്ഷണം, വിവാഹമോചനം തുടങ്ങിയ നിസ്സാരകാര്യങ്ങളുമായി ഇസ്ലാമിന്നു് നേരിട്ടുള്ള ബന്ധമുണ്ടെന്നു് പറയുവാൻ വയ്യ. തന്റെ കാലഘട്ടത്തെ മനസ്സിൽ വെച്ചുകൊണ്ടു് മുഹമ്മദ് അവയെ സംബന്ധിച്ചു് ചില നിർദ്ദേശങ്ങളെല്ലാം നൽകീട്ടുണ്ടെങ്കിലും അവയിലൊന്നുംതന്നെ ധർമ്മത്തിന്റെ അംശം അടങ്ങീട്ടുണ്ടെന്നു് വിശ്വസിക്കുക സാദ്ധ്യമല്ല. അമീർ അലി പറയുന്നതു് നോക്കുക:— "ഭക്ഷണകാര്യത്തിൽ ഇന്നതു് വേണം ഇന്നതു് വേണ്ട എന്നിങ്ങിനെയുള്ള നിർദ്ദേശങ്ങൾ മുഹമ്മദ് നബി നൽകീട്ടുണ്ടെങ്കിലും അതു് അദ്ദേഹത്തിന്റെ കാലഘട്ടത്തിലെ താല്ക്കാലികസ്ഥിതിയെ പരിഗണിച്ചായിരുന്നു. ആ പരിതസ്ഥിതി ഇല്ലാതാവുമ്പോൾ പ്രസ്തുത നിർദ്ദേശങ്ങൾക്കുള്ള പ്രാധാന്യവും സ്വാഭാവികമായി ഇല്ലാതായിത്തീരുന്നതാണ്. അതുകൊണ്ടു് ഇസ്ലാമിലെ ഓരോ ഉപദേശവും ശാശ്വതവും അപരിവർത്തനീയവുമാണെന്നു് വിശ്വസിയ്ക്കു

ന്നത് മനുഷ്യബുദ്ധിയുടെ വികാസത്തോടും ചരിത്രത്തോടും ചെയ്യുന്ന വമ്പിച്ച അനീതിയാണ്." നബി തിരുമേനി മനുഷ്യബുദ്ധിയെ കണ്ണുമൂടി അനുസരിയ്ക്കുന്ന ഒരു ഉപകരണമായി വാർത്തുവിടുന്നതിന്നുള്ള യാതൊരു നിർദ്ദേശവും നൽകീട്ടില്ല. സാധാരണക്കാരുടെ ദൃഷ്ടിയിൽ എല്ലാ രംഗങ്ങളിലും പ്രഭാവിതമായിത്തീർന്ന ഒരു ധർമ്മം ആധുനികലോകത്തിൽ മാനുഷിക കൃത്യങ്ങളെ സമർത്ഥിയ്ക്കുന്ന ഒന്നായിത്തീരുകയില്ലെന്നുള്ളത് വളരെ തീർച്ചയാണ്. ഇസ്ലാമിന്റെ ജീവിതാദർശം പരസ്പരപ്രേമം, അക്രമത്തെ ശാന്തിയോടുകൂടി സഹിയ്ക്കൽ, ആരേയും വേദനിപ്പിയ്ക്കാതിരിയ്ക്കൽ, ലോകശാന്തി, നന്മയെവളർത്തൽ മുതലായവയാണെങ്കിൽ ഇന്ത്യയിലെ മുസൽമാൻ ആചാര്യന്മാർ ഇന്ന് ഏതെല്ലാം സമ്പ്രദായങ്ങളിലാണ് മാററങ്ങൾവരുത്തേണ്ടതെന്ന് കാര്യമായി ചിന്തിയ്ക്കേണ്ടിയിരിയ്ക്കുന്നു.

ഖുറാന്റെ ശിക്ഷണങ്ങൾക്ക് വിരുദ്ധമായി ജീവിയ്ക്കുന്നവർ അന്തിമനിർണ്ണയദിനത്തിൽ വളരെയധികം ക്ലേശങ്ങൾ അനുഭവിയ്ക്കുന്നതായിരിയ്ക്കും. എന്നാൽ ഖുറാന്റെ ശിക്ഷണങ്ങളെ അനുവർത്തിക്കുന്നവരാകട്ടെ ഈശ്വരനിൽ ലയിക്കുകയും ചെയ്യും. സിമീതവും അസീമിതവുമായ സ്ഥിതിവിശേഷങ്ങൾ തമ്മിലുള്ള സംയോഗത്തിന്റെ സംഭാവ്യതയെ സൂചിപ്പിക്കുന്നതാണ് മുഹമ്മദിന്റെ സ്വർഗ്ഗഗമനവാദം. മനുഷ്യജീവിതത്തിന്റെ പരമമായ ഉദ്ദേശം ഈശ്വരനുമായി താദാത്മ്യം പ്രാപിക്കലാണെന്ന് സൂഫിമതം സിദ്ധാന്തിക്കുന്നു. ഇപ്രകാര

ദർശനം ചെയ്യുന്നവൻ ഈശ്വരനുമായി താദാത്മ്യം പ്രാപിക്കുമെന്നാണ് അവരുടെ വിശ്വാസം. ഈശ്വരസാക്ഷാൽക്കാരത്തിനുവേണ്ടി മനുഷ്യന് കടന്നുപോകേണ്ടി വരുന്ന ദശാവിശേഷങ്ങളെപ്പററി ജലാലുദ്ദീൻ റൂമി ഇങ്ങിനെ എഴുതുന്നു:—

"നിർജ്ജീവ വസ്തുവിൽനിന്ന് നാം ആദ്യമായി സസ്യജഗത്തിലേക്കു പ്രവേശിച്ചു. അതിൽനിന്ന് ഉന്നതി പ്രാപിച്ചിട്ടാണ് ജീവധാരികളായിത്തീൎന്നത്. വീണ്ടും ഔന്നത്യം നേടിയതിന്റെ ഫലമായി നാം മനുഷ്യരായിതീൎന്നു. പിന്നെ മരണം നമ്മെ താഴ്ന്ന പടിയിലേക്കു തള്ളിവിടുമെന്ന് എന്തിന്നു ഭയപ്പെടണം? അടുത്തജന്മത്തിൽ നമുക്കു ദേവത്വം ലഭിക്കും. പിന്നീട് നാമരഹിതനായ ഈശ്വരനുമായി നാം താദാത്മ്യം പ്രാപിക്കുന്നതായിരിക്കും. ഈശ്വരസാക്ഷാൽക്കാരത്തിന്നു വേണ്ടിയാണ് സൎവ്വ സൃഷ്ടിവിശേഷങ്ങളും വെമ്പിക്കൊണ്ടിരിക്കുന്നതു"".

ജീവിതത്തിന്റെ ലക്ഷ്യം ഈശ്വരനുമായി താദാത്മ്യം പ്രാപിക്കലല്ലാതെ മറെറാന്നുമല്ല. അൽ ഹജ്‌വീരി എന്നുപേരായ ഒരു സൂഫി പറയുന്നു:- 'ഗുണാതീതനായ മനുഷ്യൻ പൂൎണ്ണതയെ പ്രാപിക്കുന്നു. ആ സ്ഥിതിയിൽ അവൻ ദൂരസ്ഥനോ സമീപസ്ഥനോ അല്ല. ലിപ്തനോ വേർപെട്ടവനോ അല്ല: ഉന്മത്തനോ സുബോധാവസ്ഥയിലുള്ളവനോ അല്ല, ആത്മീയനോ അപരിചിതനോ അല്ല; അപ്പോൾ അവന്നു പേരോ അടയാളമോ ഉണ്ടായിരിക്കുന്നതല്ല". സൂഫികളെ സംബന്ധി

ച്ചേടത്തോളം ജീവിതത്തിന്റെ പരമമായ ഉദ്ദേശം ഈശ്വരനോട് ചേരലാണ്. എന്നാൽ കുറാൻ മുകതന്മാരായിട്ടുള്ളവർക്ക് ലഭ്യമാകുന്ന ജീവിതത്തെ രോചകവും സ്വാഭാവികവുമായ രീതിയിൽ വർണ്ണിക്കുകയാണ് ചെയ്തിട്ടുള്ളതു്. പ്രസ്തുത വർണ്ണന മിക്കവാറും യഥാർത്ഥമായിത്തോന്നും. അല്പം ചില സ്ഥലങ്ങളിൽ ആലങ്കാരികകമായും കാണാവുന്നതാണ്. എന്നാൽ വാക്കുകളുടെ അർത്ഥംമാത്രമെടുത്ത് വ്യാഖ്യാനിയ്ക്കുന്നതു് ശരിയായിരിയ്ക്കുകയില്ല ഒരു സ്ഥലത്ത് പറയുന്നു— "അല്ലയോ ശാന്തനായ ആത്മാവേ, നിന്റെ സ്വാമിയുടെ അടുക്കലേയ്ക്കു് മടങ്ങിപ്പോയി സന്തുഷ്ടിനേടുകയും അദ്ദേഹത്തെ സന്തുഷ്ടനാക്കിത്തീർക്കുകയും ചെയ്യുക. എന്റെ സേവകന്മാരുടെക്കൂട്ടത്തിൽ വന്നുചേർന്ന് ഇവിടത്തെ ആനന്ദവനത്തിൽ യഥേഷ്ടം വിരഹിച്ചാലും !" ഈ രണ്ടഭിപ്രായങ്ങൾ വേദാന്തത്തിലെ അദ്വൈതത്തിന്നും ആസ്തികരായ ഭാഷ്യകാരന്മാരുടെ അഭിപ്രായങ്ങൾക്കും തുല്യമായിട്ടുള്ളതാണ്. വ്യക്തിത്വത്തിന്റെ വികാസം പൂർണ്ണതയെ പ്രാപിച്ചുകഴിഞ്ഞാൽ പിന്നെയും നിഷ്ക്രിയമായിത്തീരുന്നില്ല. ഭാവിചരിത്രത്തെ രൂപപ്പെടുത്തുന്നതിന്ന് അത് അനവരതം പ്രയത്നിച്ചുകൊണ്ടിരിയ്ക്കും.

നമ്മുടെ വർത്തമാനജീവിതത്തെ അവലംബിച്ചാണ് ഭാവി സ്ഥിതിചെയ്യുന്നത്. ഭാവിയിൽ ഓരോജീവനും അതിന്റെ വർത്തമാനകാലത്തെ പ്രവർത്തികളുടെ ഫലം അനുഭവിയ്ക്കേണ്ടിവരുമെന്ന് പത്താം അദ്ധ്യായത്തിൽ പറയുന്നു. സ്വർഗ്ഗവും നരകവും നമ്മുടെ കർമ്മങ്ങളുടെ ഫ

ലമായിട്ടാണ് ഉണ്ടാകുന്നത്. ഈശ്വരന്റെ അജ്ഞേയമായ ഇച്ഛയാണ് സർവ്വകർമ്മം പ്രേരണ നൽകിക്കൊണ്ടിരിയ്ക്കുന്നതെന്ന് പലപ്പോഴും പറയാറുണ്ട്. ഇസ്ലാമിന്റെ ചരിത്രത്തിൽ ഈശ്വരന്റെ സർവ്വോന്നതമായ സത്തയും മനുഷ്യന്റെ കർത്തവ്യവും തമ്മിലുള്ള സാമ്യതയെ വെളിവാക്കുവാൻ പര്യാപ്തമായ പലവസ്തുതകളും കാണാവുന്നതാണ്. "ഈശ്വരന്റെ സ്വേച്ഛാപ്രേമതയെപ്പററി പറയുന്ന ചിലഭാഗങ്ങൾ കുറാനിൽ ഉണ്ട്"– "ഇശ്വരൻ സർവ്വരുടേയും നാഥനാണ്. അദ്ദേഹം തനിയ്ക്കിഷ്ടമുള്ളവക്ക് മാപ്പുനൽകുന്നു. ഇഷ്ടമില്ലാത്തവരേ ശിക്ഷിയ്ക്കുകയും ചെയ്യുന്നു. രണ്ട്, മൂന്ന്, അഞ്ച്. പതിമൂന്ന് എന്നീ അദ്ധ്യായങ്ങളിലും ഇതേപ്രകാരത്തിലുള്ള വാചകങ്ങൾ കാണാവുന്നതാണ്. "ഈശ്വരൻ തനിയ്ക്കുതോന്നുന്ന ചിലരെ മായാജാലത്തിൽ കുടുക്കുന്നു. ചിലരെക്കൊണ്ട് പ്രായശ്ചിത്തംചെയ്യിച്ച് തന്റെപേരിൽ ശ്രദ്ധാലുക്കളാക്കിത്തീർക്കുന്നു." (പതിമൂന്നാംഅദ്ധ്യായം) മനുഷ്യന്റെ കർത്തവ്യത്തെപ്പററി ഊന്നിപറയുന്ന ചിലഭാഗങ്ങളുണ്ട്. രണ്ടാം അദ്ധ്യായത്തിൽപറയുന്നു:- "ഏതൊരുജീവിയും തന്നെഒഴിച്ച് മററാക്കുവേണ്ടിയും പ്രവർത്തിയ്ക്കുകയോ മററുള്ളവരുടെ ചുമതലുകൾ സ്വയം ചുമക്കുകയോചെയ്യുന്നില്ല." മറെറാരുസ്ഥലത്ത് പറയുന്നു:- "പാപത്തിന്ന് പങ്കാളിയായിത്തീരുന്ന ഒരാൾ സ്വന്തം കുററംകൊണ്ടുമാത്രമാണ് അങ്ങിനെയായിത്തീരുന്നത്." പത്താം അദ്ധ്യായത്തിൽ പറയുന്നു:- "വഴിപിഴച്ച ഒരാൾ സ്വന്തം പ്രവർത്തിദോഷംകൊണ്ടാണ് വഴിപിഴച്ചിട്ടുള്ളത്." ഭാ

ഗ്യവും ഭാഗ്യദോഷവും ഇസ്ലാംമതത്തിന്റെ അംശമല്ലെന്ന് അഹമ്മദ് ഹുസ്സെൻ പറയുന്നു:— ഓരോരുത്തരും തന്റെ ശക്തിയ്ക്കൊത്തവണ്ണം പ്രവൎത്തിയ്ക്കണമെന്നും ബാക്കി ദൈവത്തിന്ന് വിട്ടുകൊടുക്കണമെന്നുമാണ് റസൂൽ വ്യക്തമായി ഉപദേശിച്ചിട്ടുള്ളത്. ഈ ഉപദേശത്തിന്റെ പൂൎവ്വാൎദ്ധത്തെ നാം വിസ്മരിയ്ക്കുകയും ഉത്തരാൎദ്ധത്തെ സ്വീകരിയ്ക്കുകയും ചെയ്തിരിയ്ക്കുന്നു. കാരണം അത് ഉഷ്ണമേഖലയിലെ ആലസ്യത്തിന്ന് അനുയോജ്യമായിട്ടുള്ളതാണ്." മനുഷ്യൻ വിധിയുടെ കളിപ്പാവയല്ല. ഉചിതമോ അനുചിതമോ ആയ മാൎഗ്ഗത്തെ അവലംബിയ്ക്കാനുള്ള സ്വാതന്ത്ര്യം അവനുണ്ട്, നന്മയോ തിന്മയോ ചെയ്യണമെന്ന് നമ്മെ ഈശ്വരൻ പ്രേരിപ്പിയ്ക്കുന്നില്ല. അദ്ദേഹം സത്യത്തിന്റെമാൎഗ്ഗം നമ്മുടെ മുമ്പിൽ തുറന്നുവെച്ചിരിയ്ക്കുന്നു. നിയമാനുസൃതം ജീവിയ്ക്കുന്നതിന്ന് നമുക്കുവേണ്ട സഹായങ്ങൾ നൽകുന്നു. എന്നാൽ മാൎഗ്ഗഭ്രംശംസംഭവിച്ചാൽ അതിനുള്ള ശിക്ഷ ലഭിയ്ക്കുമെന്നുള്ളതും തീൎച്ചയാണ്. ഖലീഫ ആലിപറയുന്നു:- "അല്ലയോ ഈശ്വരദാസന്മാരേ! നിങ്ങൾക്ക് ഏല്പിയ്ക്കപ്പെട്ട കൎത്തവ്യത്തെ നിങ്ങൾ നിൎവ്വഹിയ്ക്കുക. അല്ലാത്ത പക്ഷം നിങ്ങൾക്ക് അധഃപതനം നേരിടും. സദാചാരപരമായ ജീവിതം മാത്രമാണ് മുക്തിമാൎഗ്ഗത്തെ സുഗമതരമാക്കിത്തീൎക്കുന്നത്. ഓരോ പാപവും നിങ്ങളുടെ കടത്തെ വൎദ്ധിപ്പിയ്ക്കുകയും നിങ്ങളെ ബന്ധിച്ചപാശത്തെ സുദൃഢമാക്കിത്തീൎക്കുകയും ആണ് ചെയ്യുന്നതെന്ന് ഓൎമ്മയിരിയ്ക്കട്ടെ. കാരുണ്യത്തിന്റെ സന്ദേശം അതാ

മുമ്പിൽവൎത്തിയ്ക്കുന്നു. സത്യത്തിൻെറമാൎഗ്ഗം സുവ്യക്ത മായിട്ടുള്ളതാണ്. നിങ്ങളെ ഏല്പിച്ചപ്രവൎത്തി നിൎവ്വ ഹിയ്ക്കുകയും പരിശുദ്ധിയോടുകൂടി ജീവിയ്ക്കുകയും ധൎമ്മ നിഷ്ഠരായി പ്രവൎത്തിയ്ക്കുകയും ഈശ്വരാരാധന ചെയ്യുക യും ചെയ്യുക. അങ്ങിനെ ഈശ്വരൻ ഓരോകാൎയ്യത്തിലും നിങ്ങളെ തുണയ്ക്കട്ടെ. ചെയ്തുപോയതെററുകൾക്കെല്ലാം മാപ്പുനൽകട്ടെ." ഈശ്വരകല്പനകൾ എന്നത് ആദ്ധ്യാ ത്മികലോകത്തിൻെറ നിയമങ്ങൾ ആണ്. തന്നോപൂജി യ്ക്കുന്നവരേ ഈശ്വരൻ സഹായിയ്ക്കുന്നു. തെററുകൾക്ക് പ്രായശ്ചിത്തം ചെയ്യുകയും അലവിത്രമായ ആഗ്രഹങ്ങ ളിൽനിന്ന് ആത്മാവിനേ മുക്തമാക്കുവാൻ ശ്രമിയ്ക്കുകയും ചെയ്യുന്നവരോട് ഈശ്വരൻ കാരുണ്യം കാണിയ്ക്കുന്നു. ഖലീഫ അലി പറയുന്നു:—"മനുഷ്യനു് സീമകല്പിയ്ക്കു ന്നത് ഈശ്വരനോടുചെയ്യുന്ന ഒരു വമ്പിച്ച അന്യായ മായിരിയ്ക്കും. എന്നാൽ മനുഷ്യൻ സൎവ്വതന്ത്ര സ്വതന്ത്ര നാണെന്നും കരുതരുത്. ഈശ്വരൻെറ കാരുണ്യവും സഹായവുംകൊണ്ടാണ് നമുക്ക് സൽപ്രവൎത്തികൾ ചെ യ്യുവാൻ പ്രേരണ ലഭിയ്ക്കുന്നതെന്ന് പറയുന്നതായിരി യ്ക്കും കൂടുതൽ ഉത്തമമായിട്ടുള്ളത്. അദ്ദേഹത്തിൻെറ നിർദ്ദേശങ്ങളെ അനുസരിയ്ക്കാതിരിയ്ക്കുമ്പോഴാണ് നാം തെററുകൾ ചെയ്യുന്നത്."

• നിഗ്രഢാത്മകത്വംലേശംപോലുമില്ലാതെ ഒരു ധൎമ്മ മാണ് ഇസ്ലാം. അതിൻെറ നിരാഡംബരതയിലാണ് ശക്തിയും സൌന്ദൎയ്യവും കുടികൊള്ളുന്നതു്. മതപണ്ഡി തന്മാർക്ക് രുചിക്കുന്നതരത്തിലുള്ള സവിശേഷതകളൊ

ന്നം അതിലില്ല. ദേവതാത്തെ ദ്യോതിപ്പിക്കുന്ന കാ
ര്യങ്ങൾ അതിലില്ല. ആത്മീയമായ വമ്പുപറയലും
ഇസ്ലാമിൽ കാണുകയില്ല. പ്രകൃതിക്കനുസൃതമായി നി
ലകൊള്ളുന്ന ഒരു ധമ്മമാണ് അതു്. സർവ്വവസ്തുക്കളേയും
സൃഷ്ടിയ്ക്കുകയും രക്ഷിയ്ക്കുകയും നിയന്ത്രിയ്ക്കുകയും പൂണ്ണ
മാക്കിത്തീക്കുകയും ചെയ്യുന്നതു് ഈശ്വരനാണ് എന്നതാ
ണ് അതിൻെറ മൌലികസിദ്ധാന്തം. സമുന്നതമായ
ഈശ്വരവാദത്തെ സമത്ഥിയ്ക്കുന്ന ആ ധമ്മം സരളചിത്ത
ന്മാരും നിഷ്കപട പ്രകൃതിക്കാരുമായ മനുഷ്യരെ സംബ
ന്ധിച്ചേടത്തോളം വളരെ ഉപയുക്തമായ ഒന്നാണ്.
ഇസ്ലാം പ്രായോഗികമായി യുക്തിയുക്തമായ ഒരു ധമ്മ
മാണ്. ജാതിയോ പുരോഹിതനോ അതിലില്ല.
ബലികളുടെ ആവശ്യം അതിനില്ല. ഒരു സവിശേഷ
പദ്ധതിയെ അതു് അംഗീകരിയ്ക്കുന്നില്ല. പരമ്പരാഗ
തമായ ഒരു ഉപാസനാ സമ്പ്രദായമനുവത്തിച്ച് ഈശ്വ
രങ്കൽനിന്ന് മനസ്സിനെ വ്യതിചലിപ്പിയ്ക്കുന്ന ഏപ്പാടും
അതിലില്ല. മക്കയിലേക്കും കാബയിലേയ്ക്കുമുള്ള തീത്ഥ
യാത്രയെക്കുറിച്ചുമാത്രമാണ് മുഹമ്മദ് ബാഹ്യത്രപേണ
ഊന്നിപ്പറഞ്ഞിട്ടുള്ളതു്. അതും ചില പ്രത്യേക സൌ
കര്യങ്ങളെ മുൻനിത്തിയിട്ടാണ്. പ്രാത്ഥനാ സമയത്ത്
മുസൽമാന്മാർ മക്കയുടെനേർക്ക് തിരിഞ്ഞുനില്ക്കുന്നു.
മുഹമ്മദ് തൻെറ ആശയങ്ങളെ ഒന്നാമതായി പ്രചരി
പ്പിച്ച പരിശുദ്ധമായ സ്ഥലമാണതു്. മുഹമ്മദ് ദൈവ
ദൂതനാണെന്ന് വിശ്വസിക്കുന്നതിൽ ഏകാഭിപ്രായമുള്ള
ഒരു ധമ്മസ്ഥാപനത്തിലെ അംഗമാണ് താനെന്നും ആ

സ്ഥാപനത്തിലുള്ള സർവ്വ അംഗങ്ങളും ഒരേ ആകാംക്ഷയോടും വിശ്വാസത്തോടും ആദർശത്തോടുംകൂടിയുള്ളവരാണെന്നും ഉള്ള ബോധം മക്കയ്ക്ക് അഭിമുഖമായി തിരിഞ്ഞുനിന്ന് പ്രാർത്ഥന നടത്തുന്ന ഓരോ മുസൽമാനിലും സംജാതമാകുന്നു. പ്രായോഗികരംഗത്തിൽ ഇസ്ലാമിനുള്ള ഒരു സവിശേഷത അതിൻെറ ജനാധിപത്യപരമായ സമീപനമാണ്; ധർമ്മപരിവർത്തനം ചെയ്യിക്കുന്ന കാര്യത്തിൽ അതിന്ന് വിജയം ലഭിച്ചതു് പ്രസ്തുത ജനാധിപത്യവാദത്തിൽ കൂടിയാണ്. വിശാലമായ അതിൻെറ അങ്കണത്തിൽ എല്ലാവർക്കും സ്ഥാനമുണ്ട്. ജാതിയോ വർണ്ണമോ അവിടെ നോക്കാറില്ല. ഈശ്വരൻെറ സേവകന്മാരായിത്തീരുന്നതിന്ന് എല്ലാവർക്കും കഴിവുണ്ടെന്ന് അത് വിശ്വസിയ്ക്കുന്നു.

'ഇസ്ലാമിലെ സൂഫികളും പുരോഹിതന്മാരും' എന്ന പുസ്തകത്തിൽ ക്ലാഡ്ഫീൽഡ് പറയുന്നു:- "ഓരോ മനുഷ്യൻെറയും ആത്മാവിൽ യേശു ഒളിഞ്ഞിരിക്കുന്നുണ്ട്. നിങ്ങൾക്കദ്ദേഹത്തെ സ്നേഹിയ്ക്കുകയോ വെറുക്കുകയോ കഷ്ടപ്പെടുത്തുകയോ ഉപചരിക്കുകയോ ചെയ്തുകൊള്ളുക. ഒരു മനുഷ്യനെ ആവരണംചെയ്തിരിക്കുന്ന മൂടുപടത്തെ മാററിനോക്കിയാൽ അവിടെ നിങ്ങൾക്ക് യേശുവിനെ കാണാൻ കഴിയും."

'തത്വമസി' എന്ന ഉപനിഷദ്‌വാക്യത്തിൻെറ സാരാംശത്തെ മുസൽമാന്മാർക്ക് നിർഭയം അംഗീകരിയ്ക്കുന്നതിന്ന് മടിയില്ല. പള്ളിയിൽ മനുഷ്യർ തമ്മിൽ യാതൊരുതരത്തിലുള്ള വിവേചനവും കാണിയ്ക്കപ്പെടു

ന്നില്ല. മനുഷ്യർ സമന്മാരെന്നു് ഉച്ചൈസ്തരം ഉൽഘോഷിക്കുന്ന ഹിന്ദുക്കളുടെയും ക്രിസ്ത്യാനികളുടെയും ദേവാലയങ്ങളിൽ ഇത്ര സമത്വം കാണപ്പെടുന്നില്ല. നാം എല്ലാവരും ഈശ്വരൻെറ സന്താനങ്ങളായതുകൊണ്ടു് സഹോദരന്മാരാണെന്ന സിദ്ധാന്തത്തെ മുൻനിൎത്തിക്കൊണ്ടാണു് ഇസ്ലാമിൻെറ സരളമായ ശിക്ഷണം ലോകത്തിലെ അന്ധകാരജടിലമായ പ്രദേശങ്ങളിൽ നടന്നുവന്ന അപരിഷ്കൃതമായ പ്രവൃത്തികളെ നിരോധിക്കുകയും മനുഷ്യർക്കു് സമുന്നതമായ ഒരു ജീവിതചര്യയെ അംഗീകരിക്കുവാൻ പ്രേരണ നൽകുകയും ചെയ്യുന്നതിനുവേണ്ടി പ്രയത്നിച്ചുപോന്നിട്ടുള്ളതു്. പതിതരായ ജാതിക്കാരെ വാസനാജന്യമായ അനേകേശ്വരവാദത്തിൽനിന്നും ചെകുത്താനെ ആരാധിക്കൽ, ബാലഹത്യ, നരബലി, മന്ത്രവാദം തുടങ്ങിയ പൈശാചിക സമ്പ്രദായങ്ങളിൽനിന്നൊന്നും വേർപെടുത്തുവാൻ അതു് പരിശ്രമിച്ചു ആശാവഹമായ ഒരു ഭാവിയാണു് അതിനുള്ളതു്. ജീവിതത്തിൻെറ മൌലികസിദ്ധാന്തങ്ങളെ ആചരിക്കുന്നതിനു് യോഗ്യരായ മനുഷ്യരെ സൃഷ്ടിക്കുന്നതിനുവേണ്ടി വിഷമയമായ സ്വഭാവത്തെ നിർദ്ദയമായും യാതൊരു സങ്കോചവുമില്ലാതേയും അടിച്ചമൎത്തുവാൻ ഇസ്ലാം മടിക്കുകയുണ്ടായില്ല.

ഇസ്ലാമിൻെറ സമ്പൎക്കത്തിൽനിന്നു് ഹിന്ദുമതം സമുചിതമായ നേട്ടങ്ങളൊന്നും നേടുകയുണ്ടായിട്ടില്ല. ചൈതന്യൻ കബീർ നാനക്കു് തുടങ്ങിയ ധൎമ്മപരിഷ്കൎത്താക്കൾ നയിച്ച പ്രസ്ഥാനങ്ങൾക്കു് ഇസ്ലാമിൻെറ അന്തരാത്മാവു്

പ്രേരണ നൽകി എന്നുള്ളതു് ശരിതന്നേ ഹിന്ദുമതത്തിലെ അദ്വൈതസിദ്ധാന്തം ഇസ്ലാമിന്റെ ആഗമനത്തിന്നുശേഷം കൂടുതൽ പരിപുഷ്ടമായി എങ്കിലും വേറേയും പലകാര്യങ്ങളും ഹിന്ദുമതത്തിന്നു് പരിഷ്കൃതമായിരുന്നു. മററുള്ളവരുടെ ധൎമ്മത്തെപ്പററിയുള്ള അജ്ഞതയാണ് അനീതിയും തെററും പ്രവൎത്തിക്കുന്നതിന്നു് പ്രേരണനൽകുന്നതു്. തികച്ചും അപരിഷ്കൃതരായ മുസൽമാന്മാരുടെ പ്രവൎത്തികൾ ഹിന്ദുക്കളുടെ ഇടയിൽ ഇസ്ലാമിന്റെ ആദൎശങ്ങളെ മനസ്സിലാക്കുന്നതിന്നുള്ള പ്രചോദനം നൽകുകയുണ്ടായില്ല. ഇസ്ലാമിന്ന് ഹിന്ദുമതത്തേയും ഹിന്ദുമതത്തിന്നു് ഇസ്ലാമിനേയും സംബന്ധിച്ച് വളരെ അധികം കാര്യങ്ങൾ മനസ്സിലാക്കുവാൻ ഉണ്ടായിരുന്നു. ഈശ്വരനെക്കുറിച്ചുള്ള അപൂൎണ്ണമായ സങ്കല്പങ്ങളേയും താഴ്ന്നതരം ഉപാസനാ മാൎഗ്ഗങ്ങളേയും പരിത്യജിക്കുവാൻ ഹിന്ദുമതത്തിന്നു് ഇസ്ലാം സഹായം നൽകുമായിരുന്നു. സത്യകാലക്രമത്തിൽ മാത്രമെ വെളിപ്പെടുകയുള്ളുവെന്നും അപ്പോൾ മാത്രമേ താഴ്ന്നതരം ശിക്ഷണസമ്പ്രദായങ്ങൾ അവസാനിക്കുകയുള്ളുവെന്നും ഹിന്ദുമതം തെററിദ്ധരിക്കുകയുണ്ടായി. സൂൎയ്യപ്രകാശത്തിന്നുമുമ്പിൽ അന്ധകാരം അപ്രത്യക്ഷമായിത്തീരുന്നതുപോലെ സത്യത്തിന്നുമുമ്പിൽ അസത്യം അദൃശ്യമായിക്കൊള്ളുമെന്നതായിരുന്നു ഹിന്ദുമതത്തിന്റേറ വിശ്വാസം ഇതു് കേവലം ഒരു പ്രതീക്ഷമാത്രമായി നിലകൊള്ളുകയാണ് ചെയ്തതു്. ഈശ്വരനെക്കുറിച്ച് സമുന്നതമായി ചിന്തിക്കുന്നവർപോലും അപരിഷ്കൃതമായി പ്രവൎത്തിച്ചു

വന്ന അഹിംസയെപ്പറ്റി പ്രസംഗിച്ചിരുന്നവർ ബലി കളെ പ്രോത്സാഹിപ്പിച്ചു. ഹിന്ദുമതത്തിന്നു് അതി ന്റെ ഉദാരത നഷ്ടപ്പെടുത്തേണ്ട ആവശ്യമുണ്ടായിരു ന്നില്ല നന്മ തിന്മകളെ വ്യക്തമായി അറിയുകയും ഉത്തരോത്തരം അഭിവൃദ്ധിപ്പെടുകയും മാത്രമേ ചെയ്യേ ണ്ടിയിരുന്നുള്ളു. ഹിന്ദുമതസ്ഥാപനങ്ങൾ കൂടുതൽ പ്രജാധിപത്യപരമാകേണ്ടിയിരിക്കുന്നു. പ്രസ്ഥാനങ്ങൾ തമ്മിലുള്ള വഴക്കുകളെ അവസാനിപ്പിച്ച് ദുരൂഹങ്ങളായ സിദ്ധാന്തങ്ങൾക്കും അനീതിനിറഞ്ഞ പ്രവൎത്തനങ്ങൾ ക്കും പൂൎണ്ണവിരാമമിടേണ്ടതു് അത്യാവശ്യമാണ്. മനു ഷ്യാത്മാവ് ഇന്നു് ശ്വാസംമുട്ടിക്കൊണ്ടിരിക്കുകയാണ് ചെയ്യുന്നതു്. ഈശ്വരനെ സത്യമായും പരിശുദ്ധിയോ ടുകൂടിയും സേവിക്കണമെന്നും ജീവിതത്തിലെ എല്ലാ മണ്ഡലങ്ങളിലും അദ്ദേഹത്തിന്റെ ആജ്ഞയെ പരിപാ ലിക്കണമെന്നും അതാണ് യഥാൎത്ഥമായ ധൎമ്മമെന്നും ആണ് ഹിന്ദുമതവും ഇസ്ലാമും അവയുടെ സമുന്നതമായ നിലപാടിൽ നിന്നുകൊണ്ട് നമ്മോട് ആഹ്വാനം ചെ യ്യുന്നതു്.

———:o:———

## ഹിന്ദുമതവും കൃസ്തുമതവും

ഓക്സ്ഫോർഡ് സൎവ്വകലാശാലയിൽ ശ്രീ: ഗ്രീവ് സ് ഹിന്ദുമതത്തെപ്പററി എഴുതി വായിച്ച ലേഖന ത്തിൽ ഇപ്രകാരം പറയുന്നു:— "ഹിന്ദുക്കൾ സുപ്രസി

ധമായ തങ്ങളുടെ ധമ്മതത്വങ്ങളെ അനുവത്തിയ്ക്കുന്ന തിൽ എത്രമാത്രം മുമ്പോട്ടു പോയിട്ടുണ്ടോ അത്രതന്നെ കൃസ്ത്യാനികളെന്നു പറയപ്പെടുന്നവർ അവരുടെ ധമ്മ തത്വങ്ങളെ അനുവത്തിയ്ക്കുന്നതിൽ പിന്നോക്കംപോയി ട്ടുണ്ടു് എന്നു് പൊതുവിൽ പറയാവുന്നതാണ്." ഹിന്ദു ക്കളുടെ ആചാരണത്തെ സംബന്ധിച്ചുള്ള ഈ അഭി പ്രായം അത്യന്തം ഉദാരമാണെങ്കിലും ഹിന്ദുധമ്മസി ദ്ധാന്തങ്ങളെ എളുപ്പത്തിൽ അനുവത്തിയ്ക്കാമെന്ന അ തിൽ അന്തർഭവിച്ചിട്ടുള്ള സൂചന എത്രത്തോളം ശരിയാ ണെന്നുള്ളതിനെപ്പററി അഭിപ്രായവ്യത്യാസമുണ്ടാവാം. നമുക്കു് മനസ്സിലാക്കാൻ കഴിയാത്തതെല്ലാം ചീത്ത യാണെന്നു മുദ്രയടിയ്ക്കുവാൻ നമ്മാം തെയ്യാറാകുന്നു ഹിന്ദുമതത്തെ ദൂരത്തുനിന്നു് നോക്കിക്കൊണ്ടു് ഒരു തീരു മാനമെടുക്കുവാൻ വെമ്പുന്നവർ അതിന്റെ ഉത്തുംഗ മായ സജീവതത്വത്തേക്കുറിച്ചു് അല്പംപോലും അറിവി ല്ലാത്തവരാണ്. . തികച്ചും സ്വാഭാവികമായ ധമ്മബു ദ്ധി വേണം അതു മനസ്സിലാക്കുവാൻ. വളരെ ആളു കാം ഹിന്ദുധമ്മസിദ്ധാന്തങ്ങാംക്കുവേണ്ടി ജീവിയ്ക്കു കയും മരിയ്ക്കുകയും ചെയ്തിട്ടുണ്ടു്. ഇപ്പോഴും അങ്ങി നെ ചെയ്യുന്നവർ ധാരാളമുണ്ടു്. ഈ ദൃഷ്ടിയോടുകൂടി യാണ് നാം സവ്വ ധമ്മങ്ങളേയും നോക്കുന്നതെങ്കിൽ അവയിലെല്ലാമുള്ള ഒരേ പ്രകാരത്തിലുള്ള മൌലികസി ദ്ധാന്തങ്ങാംക്കാണ് സവ്വ പ്രാധാന്യം നൽകുന്നതെന്നു് വ്യക്തമാവും. അതായതു് ഈശ്വരൻ ഉണ്ടെന്നും മനു ഷ്യനമായി ഈശ്വരനു് ബന്ധമുണ്ടെന്നും ഈശ്വരാനു

ക്ഷല്യം നേടുവാൻ ആഗ്രഹിയ്ക്കുന്ന ആളുകൾക്ക് ഏതെങ്കിലും പ്രകാരത്തിലുള്ള ഈശ്വരാനുഭൂതി ഉണ്ടായിരിയ്ക്കുമെന്നും ഉള്ളതാണ് പ്രസ്തുത സിദ്ധാന്തങ്ങൾ. ലോകത്തിലെ പുരോഗമനോന്മുഖവും സജീവവുമായ ധർമ്മങ്ങൾ തമ്മിലുള്ള അന്തരം അവ ഓരോന്നും ഓരോ ആദർശത്തിൽ അധിഷ്ഠിതമാണ് എന്നുള്ളതാണ്. ഇതിന്നു കാരണം ചരിത്രപരവും സാമൂഹ്യവുമായ സാഹചര്യങ്ങളുടെ വൈവിദ്ധ്യമാണ്. ഉദാരമായ നിരൂപണം, പ്രകൃതിശാസ്ത്രത്തിലുള്ള അഗാധമായ പാണ്ഡിത്യം, അദ്ധ്യാത്മശാസ്ത്രം, ധർമ്മസമന്വയതത്വം എന്നിവയെപ്പററിയുള്ള അറിവ്, ധർമ്മതത്വത്തെ മനശ്ശാസ്ത്രപരമായി അദ്ധ്യയനം ചെയ്യുവാനുള്ള ആ സക്തി, രഹസ്യാനുഭൂതി എന്നിങ്ങിനെയുള്ള വിശിഷ്ടഗുണങ്ങളാൽ യുക്തരായിട്ടുള്ള ക്രൈസ്തവപണ്ഡിതന്മാർ ധർമ്മപുനർനിർമ്മാണത്തിൽ വ്യാപൃതമായതുകൊണ്ടു് ക്രിസ്തുമതം ഹിന്ദുമതത്തിന്റെ ഏററവും സമീപസ്ഥമായി നിലകൊള്ളുവാൻ തുടങ്ങീട്ടുണ്ട് എന്നുള്ളത് തികച്ചും ശുഭോദർക്കമായ ഒരു കാര്യമാണ്. മാത്രമല്ല ക്രിസ്തുമതവും മററുമതങ്ങളും തമ്മിൽ ഉണ്ടെന്ന് പറയപ്പെടുന്ന അഭിപ്രായവ്യത്യാസങ്ങൾ തന്നിമിത്തം തീരുവാനും വഴിയുണ്ട്, ഈ ചെറിയലേഖനത്തിൽ ഹിന്ദുമതത്തിലെ ചില മൌലികസിദ്ധാന്തങ്ങളെ സംക്ഷിപ്തമായി വിവരിയ്ക്കാം. അങ്ങിനെ ക്രിസ്തുമതവും ഹിന്ദുമതവും തമ്മിലുള്ള അടുപ്പത്തെ നമുക്ക് കാണുവാൻകഴിയും ഈശ്വരനേയും മനുഷ്യനേയും അവന്റെ ഭാവിയേയുംകുറിച്ചു് വിഭിന്നരൂപങ്ങ

ളിൽ ഹിന്ദുമതത്തിൻെറ ദീർഘചരിത്രത്തിൽ പ്രത്യ ക്ഷപ്പെട്ട സാമ്യമായ ചിന്താഗതികളെയാണ് ഇവിടെ മൌലിക തത്വങ്ങളെന്നു വിളിയ്ക്കുന്നത്.

ഹിന്ദുമതത്തിൽ പ്രതിപാദിയ്ക്കുന്ന ഈശ്വരൻെറ രഹസ്യം അറിയുന്നതിന്ന് മനുഷ്യബുദ്ധി അക്ഷമ കാണിയ്ക്കുന്നുണ്ട്. മനുഷ്യൻെറ ന്യൂലബുദ്ധിയ്ക്ക് ഈശ്വരൻെറ സൂക്ഷ്മസ്വരൂപം ഗ്രഹിയ്ക്കുക സാദ്ധ്യമല്ലെന്ന് അനേകം ശാസ്ത്രവചനങ്ങൾ സിദ്ധാന്തിയ്ക്കുന്നു. പരമാത്മാവ് അനന്തഗുണവാനും അനന്തസ്വരൂപിയുമാണ്. അവയെന്തെന്ന് മനുഷ്യക്കറിഞ്ഞുകൂടാ. എന്നാൽ നിഷേധാത്മകമായ ഈ നിലപാടിൽ ഹിന്ദുക്കൾ ആരുംതന്നെ സന്തുഷ്ടരല്ല. സ്വന്തം അറിവിന്നും ഭാവനയ്ക്കും ഇച്ഛകൾക്കും അനുഗുണമായി അവൻ തൻെറ സ്വരൂപത്തെ ആധാരമാക്കിക്കൊണ്ട് ഈശ്വരനെ വ്യാഖ്യാനിയ്ക്കുവാൻ ആഗ്രഹിക്കുന്നു. ഈശ്വരനെ ശരീരയുക്തനായി, പുരുഷനായി, അവൻ കാണുന്നു. ചിന്താശക്തി, സ്നേഹം തുടങ്ങിയ ഗുണഗണങ്ങളെ അദ്ദേഹത്തിൽ നിക്ഷേധിയ്ക്കുന്നു. ഈശ്വരസ്വരൂപമെന്നത് കേവലം ഒരു തിരശ്ശീലയാണെന്നും സമുന്നതമായ മററെന്തോ ഒരു വസ്തുവിൻെറ പ്രകാശനമാണ് ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നതെന്നും അവന്ന് നല്ലപോലെ ഗ്രഹിതമായിക്കൊണ്ടിരിയ്ക്കുന്നുണ്ട്. മനുഷ്യൻെറ വ്യക്തിത്വത്തെപ്പോലെത്തന്നെ ഈശ്വരൻെറ വ്യക്തിത്വവും സീമിതവും ബദ്ധവുമല്ല. എന്തെന്നാൽ നമ്മുടെ ചലനവും ജീവിതവുമെല്ലാം ഈശ്വരനിൽക്കൂടി മാത്രമാണ് സംഭവ്യമായിട്ടുള്ളത്.

ഈശ്വരന്റെ വ്യക്തിത്വത്തിൽ ജ്ഞാനം, സ്നേഹം, മഹത്വം എന്നിവ സമന്വയാത്മകമായി സമ്മേളിച്ചിരിയ്ക്കുന്നു. അതുകൊണ്ട് വിശൈ്വകമായ അദ്ദേഹത്തിന്റെ കർമ്മങ്ങൾ സൃഷ്ടി, സ്ഥിതി, നീതിനിർവ്വഹണം എന്നിവയാകുന്നു ബ്രഹ്മാവ് ഈശ്വരന്റെ ജ്ഞാനസ്വരൂപത്തിന്റെ പ്രതീകമാണ്. അദ്ദേഹം സൃഷ്ടിയും നിർമ്മാണവും നടത്തുന്നു. ഈശ്വരന്റെ സ്നേഹത്തിന്റെ പ്രതീകമായ വിഷ്ണു നമ്മെ ഭരിയ്ക്കുകയും രക്ഷിയ്ക്കുകയും ചെയ്യുന്നു സർവ്വശക്തനും പരിപൂർണ്ണനുമായ ശിവൻ നീതിനിർവ്വഹണം നടത്തുന്നു. വിശ്വവ്യവസ്ഥ ഈശ്വരന്റെ മസ്തിഷ്കത്തെയാണ് സൂചിപ്പിയ്ക്കുന്നതു്. ഈശ്വരന്റെ ദൈനം ദിനചിന്തകൾ ദേശകാലങ്ങളുടെ രൂപത്തിൽ അഭിവ്യക്തമായിക്കൊണ്ടിരിയ്ക്കുന്നു. ഓരോ വസ്തുവും സ്വന്തം പൂർണ്ണതയെ ത്യജിച്ച് നിത്യമായ രൂപങ്ങളോട് തുല്യത നേടുവാൻ പ്രയത്നിച്ചുകൊണ്ടിരിയ്ക്കുകയാണ്. അതായത് ഈശ്വരന്റെ ഇച്ഛയെ നിറവേററുവാൻ വേണ്ടി ശ്രമിയ്ക്കുകയാണ് സൃഷ്ടി നിരന്തരമായി ഉണ്ടായിക്കൊണ്ടിരിയ്ക്കുന്ന വികാസമാണ്. അതു വഴിയായി ഓരോ വസ്തുവും സമുന്നതമായ ഗുണങ്ങളെ ആർജ്ജിയ്ക്കുകയും പഴയവയെ പരിത്യജിയ്ക്കുകയും ചെയ്തുകൊണ്ടിരിയ്ക്കുന്നു ഈശ്വരന്റെ അനന്തതയേയും നവം നവങ്ങളായ സൃഷ്ടികളിൽ വ്യാപൃതമായ സ്വഭാവവിശേഷത്തേയും ദ്യോതിപ്പിയ്ക്കുന്നതാണ് ബ്രഹ്മാവിനേക്കുറിച്ചുള്ള സങ്കല്പം. ജീവിതത്തിന്റെ ദിവ്യമായ മൌലികത്വത്തേയും ദിവ്യമായ

പരിണാമങ്ങളേയും അഭിവ്യക്തമാക്കണമെന്നുള്ളതാണ് ഈശ്വരസൃഷ്ടിയുടെ ലക്ഷ്യം. ഈശ്വരസൃഷ്ടിയിൽ മനുഷ്യനു് മാത്രമേ തന്റെ മൌലികതത്വത്തെ പൂർണ്ണമായും പ്രകാശിപ്പിക്കുവാൻ കഴിയൂ. വസ്തുനിഷ്ഠമായ യാഥാർത്ഥ്യത്തെ പ്രദർശിപ്പിക്കുവാൻ കഴിയൂ മനുഷ്യനെ സൃഷ്ടിച്ച ഈശ്വരൻ ലക്ഷ്യപ്രാപ്തിയ്ക്കായി അവശ്യം അനുഷ്ഠിയ്ക്കേണ്ടതായ നിയമങ്ങളെക്കുറിച്ചുള്ള അറിവും അവനു് നൽകീട്ടുണ്ടു്. ഭഗവൽഗീതയിൽ പറയുന്നു:— "ബ്രഹ്മാവ് യജ്ഞസഹിതം പ്രജകളെ സൃഷ്ടിച്ചു." പ്രസ്തുത യജ്ഞം ധാർമ്മികനിയമങ്ങളാണ്. ഈശ്വരൻ നിർദ്ദേശിച്ച ആദർശത്തെ ആർജ്ജിച്ച് ഈശ്വരഭാവത്തെ, ബ്രഹ്മസ്വരൂപത്തെ, അവകൊണ്ടു് നമുക്കു് നേടുവാൻ കഴിയും. എന്നാൽ നാം നമ്മുടെ മൌലികതയേയും സൃഷ്ടിയിൽ നമുക്കുള്ള സ്ഥാനത്തേയും യജ്ഞനിയമങ്ങളേയും വിസ്മരിച്ചു് സ്വാർത്ഥസാധനയിൽ സ്വയം നശിപ്പിയ്ക്കപ്പെടുകയാണ് ചെയ്യുന്നതു്. അപ്പോഴാണ് ഈശ്വരന്റെ സ്നേഹം അഥവാ കാരുണ്യം ആവശ്യമായി വരുന്നതു്. ഏററവും മഹാനായ സ്രഷ്ടാവാണ് ഏററവുമധികം സ്നേഹിക്കുന്ന കർത്താവാകുന്നതു്. ദേശകാലങ്ങൾക്കും ഭൌതികപ്രപഞ്ചത്തിന്നും പ്രാണിവർഗ്ഗത്തിന്നും മാനവചരിത്രത്തിന്നും പശ്ചാത്തലമായി വർത്തിച്ചുകൊണ്ടു് കാരുണ്യത്തേയും സ്നേഹത്തേയും സർവ്വത്ര പരത്തി വിഷ്ണു മനുഷ്യാത്മാവിന്നു് അവിദ്യയേയും പാപത്തേയും അഭിമുഖീകരിയ്ക്കുന്നതിന്നുള്ള പ്രചോദനം നൽകുന്നു. നമ്മുടെ ജീവിതത്തിന്റെ

മൂലാധാരവും അതീവ പരിശുദ്ധമായതുകൊണ്ട് പാപകർമ്മങ്ങളിൽനിന്ന് നമ്മെ വിരമിപ്പിയ്ക്കുന്ന നമ്മുടെ അന്തർജ്ജ്യോതിസ്സും ആണ് വിഷ്ണു ചിരന്തനത്വമുള്ള ആ വിഷ്ണുവിന്ന് ക്ഷണഭംഗുരമായ വസ്തുക്കളിൽ അനുരക്തിയില്ല. സ്നേഹശീലനായ അദ്ദേഹം ആരേയും ആത്മീയനായി കരുതുകയും ചെയ്യില്ല. ലോകം മംഗളമൂർത്തിയായ ശിവനിലേയ്ക്ക് നീങ്ങിക്കൊണ്ടിരിയ്ക്കുകയാണെന്നുള്ളതിന്നുള്ള ഒരു തെളിവാണ് വിഷ്ണുവിന്റെ കല്യാണസ്വരൂപം നമ്മുടെ ആഗ്രഹത്തിന്ന വിരുദ്ധമായി അദ്ദേഹം യാതൊന്നും ചെയ്യുകയില്ല. ബ്രഹ്മാവിന്റെ സൃഷ്ടിവ്യവസ്ഥയ്ക്ക് അനുകൂലമായവിധത്തിലാണ് അദ്ദേഹത്തിന്റെ മംഗളകർമ്മങ്ങൾ. സ്വന്തം സൃഷ്ടികളെ അവഹേളിച്ചുകൊണ്ട് തന്റെ മഹത്വത്തെ പ്രദർശിപ്പിയ്ക്കണമെന്ന് ഈശ്വരന് ആഗ്രഹമില്ല. വിഷ്ണു സർവ്വദാ നമ്മെ സഹായിയ്ക്കുവാൻ ഒരുക്കമാണെങ്കിൽക്കൂടി നമ്മുടെ പാപങ്ങളും അജ്ഞാനവും അതിന്ന തടസ്ഥമുണ്ടാക്കുന്നു. ഈശ്വരനിൽ വിശ്വസിച്ച് പ്രാർത്ഥനചെയ്യുകമാത്രമാണ് നാം ചെയ്യുന്നതെങ്കിൽക്കൂടി ക്ലേശങ്ങളിൽനിന്ന് അദ്ദേഹം നമ്മെ രക്ഷിയ്ക്കുന്നു. കൃഷ്ണൻ ഗീതയിൽ ഇപ്രകാരം പറഞ്ഞിരിയ്ക്കുന്നു:... "ദുരാചാരിയായ ഒരു മനുഷ്യൻപോലും ഏകാഗ്രതയോടുകൂടി എന്നെ ഭജിയ്ക്കുകയാണെങ്കിൽ അവനേ ഒരു സാധകനായി കരുതണം. എന്തെന്നാൽ അവന്റെ ഉദ്ദേശം ശരിയായിട്ടുള്ളതാണ്. അതിവേഗത്തിൽ അവൻ ധർമ്മാത്മാവായിത്തീരുകയും പരമമായ ശാന്തിയെ പ്രാപിയ്ക്കുകയും

ചെയ്യും. എൻെറ ഭക്തന്മാക്ക് ഒരിയ്ക്കലും നാശം സംഭവിയ്ക്കുകയില്ലെന്ന് ഉറപ്പായി വിശ്വസിയ്ക്കാം." അതുകൊണ്ടു് ഒരു വലിയ പാപിഷ്ഠനപോലും നന്നായിത്തീരുവാനുള്ള സാദ്ധ്യതയുണ്ടു്. ഈശ്വരൻ സത്യവും പ്രേമവും മാത്രമല്ല, ന്യായവുംകൂടിയാണ്. ശക്തിയുടെയും പൂർണ്ണത്വത്തിൻേറയും സ്വരൂപമാണ് അദ്ദേഹം. നന്മതിന്മകളുടെ നിയാമകനും കർമ്മത്തിൻെറ സ്വാമിയായ കർമ്മാദ്ധ്യക്ഷനുമാണ് അദ്ദേഹം. പാപംചെയ്യുന്ന നമ്മളെ നിയമകനായ ശിവൻ ശിക്ഷിയ്ക്കുന്നു.

ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നിവർ മൂന്നു വിഭിന്നവ്യക്തികളല്ല. ഏകനും അദ്വിതീയനുമായ ഈശ്വരൻെറ വ്യത്യസ്ഥ കർത്തവ്യങ്ങളുടെ രൂപങ്ങൾ മാത്രമാണ്. ബ്രഹ്മാവ് ചിലശക്തികളോടുകൂടി നമ്മേ സൃഷ്ടിയ്ക്കുന്നു. എതിർപ്പുകളെ തരണംചെയ്തുകൊണ്ടു് പ്രസ്തുത ശക്തികളെ പൂർണ്ണമായി വികസിപ്പിയ്ക്കുന്നതിന്ന് വിഷ്ണു നമ്മേ സഹായിയ്ക്കുന്നു. ശ്രേഷ്ഠമായ വിജയമാകുന്ന ആത്മനിഷ്ഠയുടെ പ്രതീകമാണ് ശിവൻ. തൈത്തിരീയോപനിഷത്തിൽപറയുന്നു;— "സർവ്വപദാർത്ഥങ്ങളുടേയും സ്രഷ്ടാവും രക്ഷാകർത്താവും സംഹാരമൂർത്തിയും ആയത് ഏകശക്തിയാണ്" ഈശ്വരൻതന്നെയാണ് സത്യവും മാർഗ്ഗവും ജീവനും. അദ്ദേഹം ഏകനാണെങ്കിലും ത്രിമൂർത്തിയാണെന്ന് പറയപ്പെടുന്നു. സൃഷ്ടി, പാലനം, നീതിനിർവ്വഹണം എന്നിവ നിർമ്മാണാത്മകമായ പരിണാമത്തിൻെറ മൂന്നു രൂപങ്ങളാണ്.

സൃഷ്ടികർത്താവും രക്ഷാകർത്താവും ന്യായകർത്താവും ആയ പരമാത്മാവ് ഈശ്വരീയമായ ആത്മചൈതന്യ

ത്തിൻെറ മൂന്നു രൂപങ്ങളുടെ സമുച്ചയമാണെന്ന് നാം വിശ്വസിക്കുകയാണെങ്കിൽ മേല്പറഞ്ഞ കർമ്മങ്ങളുമായി ബന്ധപ്പെട്ട വിശ്വം ഈശ്വരനുമായി അഭേദ്യബന്ധത്തിൽ വർത്തിക്കുകയാണെന്ന് നമുക്ക് സമ്മതിയ്ക്കേണ്ടിവരും. ചില ഉപനിഷത്തുകളുടേയും ഭഗവൽഗീതയുടേയും ആസ്തികവേദാന്തത്തിൻേറയും അഭിപ്രായത്തിൽ ഈ ലോകം ഈശ്വര ശരീരമാണ്. ഹിന്ദുശാസ്ത്രങ്ങൾ ഓരോവസ്ഥയിലും ഈശ്വരസത്തയേ ദർശിക്കുന്നു. ലോകത്തിൽനിന്ന് വിട്ടകന്ന ഏകാന്തമൂകമായ ഒരു സ്ഥാനത്ത് സ്ഥിതിചെയ്യുന്ന ഒരു ഈശ്വരനെ അവ വിശ്വസിക്കുന്നില്ല. ലോകത്തിൻെറ മുഴുവൻ സൌകര്യവും സമ്പൂർണ്ണയാഥാർത്ഥ്യവും മംഗളസ്വരൂപനായ ഈശ്വരൻെറ വൈവിദ്ധ്യ സ്വഭാവത്തിലുള്ള രൂപങ്ങളുടെ പ്രകാശനത്തിലാണ് നിലകൊള്ളുന്നതെന്ന് ഗീതയിൽ കൃഷ്ണൻ പറയുന്നു. അദ്ദേഹത്തിൻെറ മഹത്വത്തിൻെറ ആവരണവും വാക്കുകളുടെ വ്യക്തമായ രൂപവും വിചാരങ്ങളുടെ ആകാരവുമാണ് പ്രകൃതി. തരംതാഴ്ന്ന ഒന്നല്ല അത്. യാഥാർത്ഥ്യവും ആദർശവുംതമ്മിലും ഉൽകൃഷ്ടവും നികൃഷ്ടവും തമ്മിലുംഉള്ള ഭേദങ്ങളെ തരംതിരിച്ചിട്ടുണ്ട്. മനുഷ്യൻ അപൌരുഷേയത്വത്തെ പ്രാപിയ്ക്കണമെന്ന് ഹിന്ദുമതം അനുശാസിക്കുന്നു. പദാർത്ഥലോകത്തിന്നപ്പുറത്ത് ചിലതുണ്ടെന്നും അതിനേ കണ്ടുപിടിക്കുവാൻ മനുഷ്യൻ നിരന്തരം പ്രയത്നിച്ചുകൊണ്ടിരിയ്ക്കണമെന്നും ഉള്ളതാണ് അതിൻെറ താല്പര്യം. മോചനം പ്രാപിയ്ക്കേണ്ട ചില കാര്യങ്ങളുണ്ട്. മുക്തി എന്നതിൻെറ

19

സാരം അതാണ്. എല്ലാം ബ്രഹ്മമാണെങ്കിൽപിന്നെ മുക്തിയുടെ അഥവാ ഈശ്വരാനുഗ്രഹത്തിന്റെ ആവശ്യമെന്താണ്? പ്രകൃതിയിലെ ജീവജാലങ്ങൾമാത്രമല്ല ഈശ്വരൻ. അവയ്ക്ക് അതീതനായി, അവയുടെ സ്രഷ്ടാവും രക്ഷിതാവുമായി വർത്തിക്കുന്നതും ഈശ്വരനല്ലാതെ മററാരുമല്ല. ഹെഗൽ പറയുന്നതുപോലെ ലോകകാര്യങ്ങളും പരമാത്മാവുംതമ്മിലുള്ള ഏകഭാവത്തെ ഹിന്ദുമതം അംഗീകരിക്കുന്നില്ല ഈശ്വരൻ ലോകത്തിന്റെ മൌലികസത്തയാണെങ്കിലും ലോകത്തിന്റെ നശ്വരസ്വഭാവത്തിൽനിന്ന് സ്വതന്ത്രനായി വർത്തിക്കുന്നു. അതിൽനിന്നു് അതീതനുമാണ്. ഈശ്വരന്റെ ചലനം സർവ്വത്രയുണ്ട്. എല്ലാവസ്തുക്കളിലും അദ്ദേഹം വ്യാപ്തനാണ്. എല്ലാററിനേയും ഭരിക്കുന്നത് ഈശ്വരനാണ്. പക്ഷേ ഈശ്വരന്ന് യാതൊന്നുമായും ബന്ധമില്ല. എല്ലാററിൽനിന്നും അദ്ദേഹം വിട്ടുനില്ക്കുകയാണ് ചെയ്യുന്നത്.

നദീജലം ഏററവുമധികം നിർമ്മലമായിരിക്കുക ഉൽഗമസ്ഥാനത്താണ് എന്ന ചൊല്ല് ക്രിസ്തുമതത്തെ സംബന്ധിച്ചേടത്തോളം തികച്ചും ശരിയായിട്ടുള്ളതാകുന്നു. യേശുവിന്റെ ജീവിതത്തേയും ശിക്ഷണങ്ങളേയും നാം ക്രലങ്കഷമായി പരിശോധിച്ചിൽ ക്രിസ്തുമത തത്വങ്ങളെപ്പററി വ്യക്തമായ ബോധം നമുക്കുണ്ടായിത്തീരും. 'പ്രാചീനധർമ്മഗ്രന്ഥ'ത്തിലെ ജഹോവ മുഖ്യമായും ജാതീയ ദേവനാണ്, ഹോശാ, ഇശായാ തുടങ്ങിയ ചില മഹാത്മാക്കൾ ആ ദേവനേ വിശേശ്വരനാണെന്ന് പറഞ്ഞിരുന്നു. എന്നാൽ അവരും ഇടുങ്ങിയ പ്രാദേശിക

ചിന്തകളിൽനിന്നു് മുക്തരായിരുന്നില്ല. അവരുടെ അഭിപ്രായത്തിൽ പരമാത്മാവിന്റെ വിശിഷ്ടസന്താനങ്ങൾ യഹൂദികൾ മാത്രമായിരുന്നു. ജഹോവയുടെ മാഹാത്മ്യത്തെ അംഗീകരിയ്ക്കുകയും ജിയാനിൽവന്നു് ഉപാസന നടത്തുകയും ചെയ്തിരുന്ന യഹൂദരല്ലാത്ത ജാതിക്കാർ നീചന്മാരായ കരുതപ്പെട്ടു. യേശു ഈശ്വരനെ പരിച്ഛിന്നനായ ദർശിച്ചിട്ടില്ല. ഈശ്വരന്റെ നിരപേക്ഷിതമായ രൂപത്തേപ്പററി അദ്ദേഹത്തിന്നു് അത്ര മതിപ്പുണ്ടായില്ല. മനുഷ്യരിൽനിന്നും ലോകത്തിൽനിന്നും വാത്തെടുത്ത ഈശ്വരസ്വരൂപത്തേയാണ് അദ്ദേഹം നമുക്കു് കാണിച്ചുതന്നിട്ടുള്ളതു്. ഈശ്വരന്റെ ജ്ഞാനം സ്നേഹം ശക്തി എന്നീ മൂന്നു രൂപങ്ങളെപ്പററി അദ്ദേഹം പ്രതിപാദിച്ചിട്ടുണ്ടെങ്കിലും പരിതസ്ഥിതിയുടെ സമ്മർദ്ദംമൂലം പ്രേമസ്വരൂപത്തിന്നാണ് കൂടുതൽ പ്രാധാന്യം നൽകപ്പെട്ടിട്ടുള്ളതു്. ശ്രേഷ്ഠരായ യഹൂദ ആചാര്യന്മാർ, ഈശ്വരന്റെ ക്രോധം, ന്യായം എന്നിവയ്ക്കു് കൂടുതൽ പ്രാധാന്യം കല്പിയ്ക്കുന്നതായികാണുന്നു. ഇശായ പറയുന്നു:— "ഈശ്വരൻ ഭൂമിയെ ശക്തിയായി പിടിച്ചുകലുക്കവാൻ വേണ്ടി എഴുന്നേല്ക്കുമ്പോൾ അദ്ദേഹത്തിന്റെ ഭയാനകമായ ആക്രോശം കേൾക്കുന്ന മനുഷ്യരെല്ലാം ഗുഹകളിലും ബിലങ്ങളിലും ഓടിയൊളിയ്ക്കുന്നതായിരിയ്ക്കും." ഇതിന്നു് നേരെ വിപരീതമായി കൃസ്തു ഈശ്വരനേവാത്സല്യമസൃണനായ ഒരു പിതാവിന്റെ രൂപത്തിലാണ് നമ്മുടെ മുമ്പിൽ അവതരിപ്പിച്ചിട്ടുള്ളതു്. ഈശ്വരൻ പ്രേമസ്വരൂപനും നമ്മുടെയെല്ലാം രക്ഷകനുമാണ് എന്നു

ദ്ദേഹം പറയുന്നു. ഈശ്വരന്റെ മററു രൂപങ്ങളെക്കുറിച്ചും അദ്ദേഹം പറയുന്നുണ്ട്. സുവ്യവസ്ഥിതമായ ലോകം ഈശ്വരന്റെ ജ്ഞാനത്തിന്റെ പ്രതീകമാണ്. ന്യായിയ്ക്കും അന്യായിയ്ക്കും യാതൊരു പക്ഷഭേദവും കൂടാതെ സൂര്യപ്രകാശം ലഭിയ്ക്കുന്നു. വർഷജലത്തിന്റെ കാര്യവും ഇപ്രകാരംതന്നെയാണ്. ഈശ്വരകൃതമായ വിശിഷ്ടവൈധാനികരീതിയെ യേശു വിശ്വസിയ്ക്കുന്നില്ല. പാപികൾക്ക് കഠിനശിക്ഷ നൽകുന്നതിന്നും പുണ്യാത്മാക്കൾക്ക് നന്മയെ കൈവരുത്തുന്നതിന്നും ഈശ്വരസ്രഷ്ടിയുടെ സ്വാഭാവികനിയമങ്ങളിൽ ഭേദഗതി ചെയ്യാമെന്ന സ്വാർത്ഥപരവും സങ്കുചിതവുമായ ഭാവനയെ അദ്ദേഹം കഠിനമായി എതിർക്കുന്നു. കല്ലുകളെ അപ്പങ്ങളാക്കി മാററുന്ന പ്രലോഭനത്തിൽ അദ്ദേഹം കുടുങ്ങിയില്ല. ശാരീരികമായ രോഗങ്ങളെ അദ്ദേഹം കൈകാര്യം ചെയ്ത വിധം തികച്ചും നിയമവിധേയമായിരുന്നു വിശ്വാസത്തിന്റെ അഭാവമുള്ളേടത്ത് ആരോഗ്യത്തെ പ്രദാനം ചെയ്യാൻ അദ്ദേഹത്തിന്ന് കഴിഞ്ഞില്ല. അചലമായ സത്യമാണ് ഈശ്വരൻ. അദ്ദേഹത്തിന്റെ ലോകം ഒരിയ്ക്കലും അരാജകമായിരിയ്ക്കുന്നതല്ല. ഈശ്വരൻ ന്യായാധിപൻകൂടിയാണ്. ഈശ്വരന്റെ ന്യായത്തെക്കുറിച്ചാണ് ബൈബിളിൽ മുഖ്യമായി പ്രതിപാദിയ്ക്കുന്നതു്. ആദമിന്റെയും ഹൌവ്വയുടേയും ശാപത്തിൽനിന്നും കേനിന്റെ പ്രത്യാഖ്യാനത്തിൽനിന്നും ആരംഭിച്ച് സെൻറ് ജോണിന്റെ സന്നിശ്ചപ്രമാണമായ 'ദർശനം' വരെ ഈശ്വരമഹിമ

യേയും ന്യായത്തേയും മുഖ്യമായി വൎണ്ണിച്ചിരിക്കുന്നു. ഒടുവിൽ ഈശ്വരൻെറ ഉദ്ദേശംതന്നെ ഫലപ്രദമായി ത്തീരുകയും ചെയ്യും. യഹൂദധൎമ്മാചാര്യന്മാരെപ്പോലെ ത്തന്നെ ക്രിസ്ത്യാനികളും കററസമ്മതത്തേയും ഈശ്വര കാരുണ്യത്തേയും അപേക്ഷിച്ച് പരമാത്മാവിൻെറ ന്യായത്തേയും ക്രോധത്തേയുമാണ് കൂടുതൽ പരിഗണി യ്ക്കുന്നതു്.

യേശുവിൻെറ അനുയായികൾ അദ്ദേഹത്തിന്നു് ഈശ്വരപദവി നൽകി. അപ്പോൾ ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നീ മൂന്നു ശക്തിവിശേഷങ്ങളുടേയും അന ന്തത, കാരുണ്യം, പ്രഭുത്വം, ജ്ഞാനം, പ്രേമം എന്നീ ഗുണഗണങ്ങളുടേയും അധിഷ്ഠാനമൂൎത്തിയായി അവർ അദ്ദേഹത്തെ കണ്ടു. ഇബ്രാഹിമിന്നു് മുമ്പുണ്ടായിരുന്ന ഈശ്വരജ്ഞാനവും ഈശ്വരവചനവുമായിരുന്നു അദ്ദേ ഹം. സ്നേഹസിക്തമായ തൻെറ ഹൃദയം ശൂലത്തിന്നു മുമ്പിൽ പിളൎന്നു കാണിച്ച അദ്ദേഹം എല്ലാവരുടേയും രക്ഷകനായിരുന്നു. തന്നെ കോപിപ്പിക്കുന്ന എല്ലാവ രേയും ശിക്ഷിക്കുന്ന അദ്ദേഹം ന്യായകൎത്താവായിരുന്നു. ജോൺ പറയുന്നു:— "എനിക്കു ശേഷമുണ്ടാകുന്ന യേശു ധാന്യത്തെ മുറിയിൽ ഭദ്രമായി അടച്ചു സൂക്ഷിക്കുമെ ങ്കിലും വൈക്കോൽ മുഴുവൻ കത്തിച്ചു ഭസ്മമാക്കും അവൻ ചെമ്മരിയാടുകളേയും കോലാടുകളേയും തരം തിരിച്ചു നിൎത്തുന്നതായിരിക്കും."

ത്രിമൂൎത്തിസിദ്ധാന്തം യേശുവിന്നു് ഈശ്വരത്വം നൽകുക മാത്രമല്ല ചെയ്തതു്. പ്രാചീനധൎമ്മഗ്രന്ഥത്തിൽ

ഈശ്വരന്ന് നൽകപ്പെട്ട ഏകാംഗരൂപത്തെ പരിഷ്കരിക്കുകയുംകൂടി ചെയ്തു സ്വർഗ്ഗസ്ഥിതനും അനന്തശക്തിമാനായ പിതാവും മാത്രമല്ല ഈശ്വരൻ. പ്രേമസമ്പൂർണ്ണമായ ഹൃദയമുള്ള പുത്രനും വിശ്വവ്യാപ്തമായ ദിവ്യതത്വമാകുന്ന പവിത്രമായ ആത്മാവുംകൂടിയാണ്. ലോകത്തിൽനിന്ന് വേർപെട്ടനില്ക്കുന്ന ദിവ്യമായ ഒരു സത്തയൊന്നുമല്ല പരമാത്മാവ്. അനന്തമായ പ്രേമമാണ് അതു്. ലോകകല്യാണത്തിനുവേണ്ടി അതു് അനവരതം പ്രവഹിച്ചുകൊണ്ടിരിയ്ക്കുന്നു അവിലോഡ്യം അകപിനസ്സും ഒരു തരത്തിൽ ഇതേ സിദ്ധാന്തത്തേയാണ് സമർത്ഥിയ്ക്കുന്നതു്. ന്യായനിരതനും വൃദ്ധനുമായ ജഹോവശക്തിയുടെ കേന്ദ്രപിതാവായ ശിവനും പരിശുദ്ധാത്മാവ് വ്യാപകമായ പ്രേമമാകുന്ന വിഷ്ണുവുമാണ്. ഈ സിദ്ധാന്തമനുസരിച്ചു നോക്കിയാൽ പിതാവും പുത്രനും പരിശുദ്ധാത്മാവും വേദാന്തത്തിലെ സത് ചിത് ആനന്ദസ്വരൂപമായ ബ്രഹ്മത്തിന്റെ സത്യം, ജ്ഞാനം, ആനന്ദം എന്നീ മൂന്നു ഗുണങ്ങൾക്ക് തുല്യമാണ്. ത്രിമൂർത്തിസിദ്ധാന്തം ഈശ്വരന്റെ ത്രിവിധിസ്വരൂപത്തെ വ്യക്തമാക്കുന്നതിന്നുള്ള ഒരു ശ്രമമാണ് എന്നുള്ളതിന്ന് യാതൊരു സംശയവുമില്ല. ഈശ്വരന്റെ മൂന്നു രൂപങ്ങളേയും ഒന്നിപ്പിയ്ക്കണമെങ്കിൽ അവയ്ക്ക് മൂന്നു പ്രകാരത്തിലുള്ള ക്രിയകളുടെ രൂപം നൽകപ്പെടണമെന്ന് ആധുനിക ക്രൈസ്തവ ധർമ്മശാസ്ത്രത്തിന്ന് ബോദ്ധ്യം വന്നിരിയ്ക്കുന്നു. മൂന്നു വ്യത്യസ്ഥ ചേതനാകേന്ദ്രങ്ങളായി അംഗീകരിയ്ക്കുന്നതുകൊണ്ടു് അതു സാദ്ധ്യമല്ല

ഹിന്ദുമതത്തിൽ ഈശ്വരൻെറ നീതിനിർവ്വഹണത്തിനും ക്രിസ്തുമതത്തിൽ ഈശ്വരപ്രേമത്തിനും ആണ് മുഖ്യമായും പ്രാധാന്യം നൽകപ്പെട്ടിട്ടുള്ളതെന്ന് പൊതുവിൽ പറയാറുണ്ട്. എന്നാൽ ഇത് മുഴുവൻ ശരിയല്ല. ഈ വിഷയത്തേക്കുറിച്ചുള്ള രണ്ടഭിപ്രായങ്ങൾക്കുതമ്മിൽ വലിയ വ്യത്യാസമൊന്നുമില്ല. പ്രേമദേവനായ വിഷ്ണു നമ്മെ സഹായിയ്ക്കുവാൻ സദാ സന്നദ്ധനായി നില്ക്കുന്നുണ്ട്. നമ്മുടെ പ്രയത്നത്തെ പ്രതീക്ഷിച്ചുകൊണ്ടിരിയ്ക്കുക മാത്രമാണ് അദ്ദേഹം ചെയ്യുന്നതു്. നമ്മുടെ ആഗ്രഹത്തിന്നെതിരായി അദ്ദേഹം നമ്മെ ഒരിയ്ക്കലും സഹായിയ്ക്കുന്നതല്ല. നാം പാപം ചെയ്താൽപോലും പശ്ചാത്താപം പ്രകടിപ്പിയ്ക്കുകയാണെങ്കിൽ അദ്ദേഹം നമ്മെ സമുദ്ധരിയ്ക്കുന്നു. ഈശ്വരൻ നമുക്കവേണ്ടി എന്തുചെയ്യുവാനും സന്നദ്ധനാണ്. പക്ഷെ പാപപങ്കിലവും സ്വാർത്ഥപൂരിതവുമായ ഒരു ജീവിതം നയിയ്ക്കുകയും ഈശ്വരനോട് ദയാഭിക്ഷ ആവശ്യപ്പെടാതിരിയ്ക്കുകയുമാണ് നാം ചെയ്യുന്നതെങ്കിൽ ന്യായമായ ശിക്ഷ നമുക്ക ലഭിയ്ക്കുകതന്നേ ചെയ്യും ഈശ്വരന് സ്വയം അവഗണിയ്ക്കുക സാദ്ധ്യമല്ല. അദ്ദേഹം എല്ലാവർക്കും മാപ്പുനൽകുവാൻ ആഗ്രഹിയ്ക്കുന്നുണ്ട്. പക്ഷെ ഇഹലോകത്തിലും പരലോകത്തിലും മാപ്പുനൽകപ്പെടാൻ കഴിയാത്ത ചില ദുഷ്കർമ്മങ്ങളുണ്ട്. ഈശ്വരപ്രേമം ഒരു നിശ്ചിത പദ്ധതിയ്ക്കനുസരിച്ചാണ് പ്രകാശിതമായിത്തീരുന്നത്. തന്നിമിത്തം അദ്ദേഹത്തിൻെറ സർവ്വശക്തിത്വത്തിന്ന് സീമിതത്വം സംഭവിയ്ക്കുന്നുണ്ടെന്ന്

പറയുന്നത് ശരിയായിരിയ്ക്കുകയില്ല. സർവ്വശക്തിതചമെന്നത് വിവേകരാഹിത്യമല്ല ആദ്ധ്യാത്മിക ലോകത്തിന്നും ചില നിയമങ്ങളെല്ലാമുണ്ടെന്നു് യേശുവും അംഗീകരിയ്ക്കുന്നുണ്ടു്. നിസ്സാരമായ പുല്ല്, കള്ളൻ, രഹസ്യമായ ധനം, മുത്ത്, വഴിതെററിയ ആട്, നാണയം, പത്തു യുവതികൾ, വിവാഹവസ്ത്രം തുടങ്ങിയ ദൃഷ്ടാന്തകഥകൾ സ്വന്തം കർമ്മങ്ങൾ വഴിയായി മാത്രമേ നമുക്ക് മുക്തിനേടുവാൻ കഴിയുകയുള്ള എന്ന തത്വത്തെയാണു് സൂചിപ്പിയ്ക്കുന്നത്. മൂഢകളായ അഞ്ചു യുവതികൾ കിട്ടിയ സന്ദർഭത്തെ ഉപയോഗിയ്ക്കാതിരുന്നതുകൊണ്ടു് അവർക്കു് പരാജയം നേരിട്ടു. ക്ഷമിയ്ക്കപ്പെടുവാൻ നാം ആഗ്രഹിയ്ക്കുന്നുണ്ടെങ്കിൽ നമുക്ക സ്വയം ക്ഷമിയ്ക്കാനുള്ള കഴിവുണ്ടായിരിയ്ക്കണം. ജീവിയ്ക്കുവാൻ നമുക്ക സന്തോഷമാണെങ്കിൽ ത്യാഗസന്നദ്ധരായിത്തീരണം ആദ്ധ്യാത്മീകലോകത്തിൻെറ നിയമങ്ങൾ ഈശ്വരപ്രേമത്തിന്നു പോലും അതിക്രമിയ്ക്കുവാൻ കഴിയാത്തത്ര ദൃഢമാണ്. മുക്തിയെ സ്വയം ആർജ്ജിയ്ക്കേണ്ടിവരും. ഈശ്വരൻ അതു് നമ്മുടെമേൽ ചൊല്ലുകെട്ടുകയൊന്നും ചെയ്യില്ല. മററുള്ളവർ ചെയ്യുന്ന പാപങ്ങൾക്കു് സ്വയം ശിക്ഷ അനുഭവിയ്ക്കുക എന്ന തത്വം സൂചിപ്പിയ്ക്കുന്നതു് ഈശ്വരീയപ്രേമം ന്യായസംഗതമായിട്ടുള്ളതാണെന്നാണ്. മാപ്പു നൽകുന്നതിന്നുമുമ്പ് ശിക്ഷയനുഭവിയ്ക്കുക എന്നത് അനിവാര്യമാണെന്നു് ഇതിൽനിന്നു് സിദ്ധമാകുന്നു.

പാശ്ചാത്യ ക്രസ്തീയധർമ്മം നിരവധി പ്രചോദനങ്ങളുടെ പരിണാമസ്വരൂപമാണു്. ഗ്രീക്കവിരോധി

യായ യഹൂദധർമ്മത്തിൽനിന്നുത്ഭവിച്ചതുനിമിത്തം അതു് ഈശ്വരസ്വരൂപത്തെ ദിവ്യവും അലൌകികവുമായി സങ്കല്പിയ്ക്കുന്നു. അറബികൾക്കും യഹൂദന്മാർക്കും പ്രകൃതി നിരസവും ശുഷ്കവുമായ ഒന്നാണ്. ഗ്രീക്കുകാർക്കും ഭാരതീയർക്കും അതു് ജീവസ്സുള്ളതും ദിവ്യവുമായ ഒന്നാണ്. അതുകൊണ്ടു് ഇവർ ആദ്ധ്യാത്മികം ലൌകികത്തിൽനിന്നും പ്രാകൃതികം പാരലൌകികത്തിൽനിന്നും ആത്മാവ് ശരീരത്തിൽനിന്നും വളരെയധികം വ്യത്യസ്ഥമായിട്ടുള്ളതാണെന്നു് കരുതുന്നില്ല. പ്രകൃതിയുടെ താത്വികമായ ഏകത്വത്തെപ്പററി ഊന്നിപ്പറയുന്ന ശാസ്ത്രങ്ങൾ ഹിന്ദുസങ്കല്പത്തെ അനുകൂലിയ്ക്കുകയാണു് ചെയ്യുന്നത്. സർവ്വവ്യാപിയും നിയമാനുശാസിതവും ആയ അനവസ്ഥയെ മാററിനിർത്തുന്നു. ലോകോത്തരമായ സത്ത ലോകഹൃദയത്തിൽതന്നെയാണു് കുടികൊള്ളുന്നത്. അരിസ്റ്റോട്ടൽ ഇപ്രകാരം പറയുന്നു:— "പ്രകൃതിയുടെ ശരീരമാണു് ആത്മാവു്. ഈശ്വരൻ ലോകത്തിന്റെ പ്രാണനാണു്." ചരിത്രത്തിന്റെ അർത്ഥമോ അഥവാ അതിന്റെ വളർച്ചയുടെ സിദ്ധാന്തത്തെക്കുറിച്ചുള്ള അറിവോ കൂടുതലായി സമ്പാദിയ്ക്കുക എന്നതു് ധാർമ്മിക ചൈതന്യത്തിലും അതിന്റെ പുരോഗതിയുടെ നൂതനവും മനശ്ശാസ്ത്രപരവുമായ വിശ്ലേഷണത്തിലും സാധാരണമായ ദിവ്യത്വത്തെ ദർശിക്കലാണു് അസാധാരണമായ ഒരു നിലപാടു് അംഗീകരിയ്ക്കലല്ല. കുശവൻ മൺകുടം നിർമ്മിയ്ക്കുന്നതുപോലെ ഈശ്വരനെ സൃഷ്ടിയുടെ കർത്താവായി സങ്കല്പിയ്ക്കുവാൻ തുടങ്ങിയതു് ക്രിസ്തുമതത്തിൽ കടന്നുകൂടിയതു് ക്രിസ്തുവിന്റെ അനന്തരഗാമികളായ

അഗസ്റ്റിൻ, ലൂതർ, കോാംവിൻ മുതലായവരുടെ കാലം തൊട്ടുണ്ടു്. യേശു തന്റെ ധാൎമ്മിക സാഹചര്യങ്ങളുമായി അത്യധികം ബന്ധപ്പെട്ടിരുന്നു എന്നാൽ മുൻ പറഞ്ഞ സങ്കല്പം ക്രമേണ ലുപ്തമായി തീരുകയും തൽ സ്ഥാനത്തു് കൂടുതൽ വ്യാപകമായ ഒരു സങ്കല്പം ഉടലെടുത്തുവരികയും ചെയ്യുന്നുണ്ടു് ഇന്നു്. ഈശ്വരന്റെ സൎവ്വവ്യാപകത്വസിദ്ധാന്തത്തെ പൂൎണ്ണമായും അംഗീകരിക്കുന്നതിന്നു് സിദ്ധാന്തപരമായ പുനൎന്നിൎമ്മാണം പര്യാപ്തമായ രീതിയിൽ ചെയ്യപ്പെടേണ്ടതാകുന്നു. അതിന്നു് പ്രാചീന സങ്കല്പങ്ങൾ പതിഞ്ഞിട്ടുള്ള അനേകം ധാൎമ്മിക ഭാവനകളെ പരിത്യജിക്കേണ്ടതായിട്ടും ഉണ്ടു്. ഈശ്വരന്റെ സൎവ്വവ്യാപകത്വത്തെ അംഗീകരിക്കുന്ന നമ്മൾക്കു് അദ്ദേഹത്തെ അത്ഭുതസിദ്ധികളുള്ളവനും വിശിഷ്ടനായ കൃപാനിധിയും ഏക മദ്ധ്യസ്ഥനും ആയി കരുതുക സാദ്ധ്യമല്ല. മുക്തിയുടെ വികാസത്തിന്നുവേണ്ടി പ്രയത്നിക്കുന്നതിന്നു പകരം ഈശ്വരീയമായ കാരുണ്യത്തെ ആശ്രയിച്ചു നിൽക്കുകയും മരണാനന്തരം മിക്കപേരും നരകവാസം ചെയ്യുമെന്നു് സങ്കല്പിച്ചു് കഴിച്ചുകൂട്ടുകയും ചെയ്യുക സാദ്ധ്യമല്ല. ഇന്നു് ക്രൈസ്തവധൎമ്മപുരോഹിതന്മാർ വിവിധ മാൎഗ്ഗങ്ങളിലൂടെ ഈശ്വരന്റെ സൎവ്വവ്യാപകത്വ സിദ്ധാന്തത്തെ അംഗീകരിച്ചുകൊണ്ടിരിക്കുകയാണു്. യഹൂദവംശപാരമ്പര്യം കാരണമായി ക്രിസ്തുവിന്റെ മാൎഗ്ഗത്തിൽ വളരെ തടസ്ഥങ്ങൾ ഉണ്ടായിരുന്നുവെങ്കിലും ഈശ്വരന്റെ സൎവ്വവ്യാപകത്വത്തിൽ അദ്ദേഹത്തിന്നു് അചഞ്ചലമായ വിശ്വാസമുണ്ടാ

യിരുന്നു. ഈശ്വരന്റെ സാമ്രാജ്യം നിങ്ങളുടെ ഹൃദയത്തിലാണ് സ്ഥിതിചെയ്യുന്നതെന്ന ക്രിസ്തുവചനം ഹിന്ദുധമ്മ തത്വങ്ങൾക്ക് സർവ്വഥാ അനുഗുണമായിട്ടുള്ളതാണ്. ലോകത്തിൽ നിത്യം പ്രതിസംഭവിച്ചുകൊണ്ടിരിയ്ക്കുന്ന പരിവത്തനങ്ങൾ ദൂരസ്ഥിതനായിരിയ്ക്കുന്ന പരമാത്മാവിന്റെ ആകസ്മികമായ ഇടപെടൽകൊണ്ടല്ലെന്നും പ്രത്യുത നിയാമകമായ പുരോഗതിയുടെ ഫലമാണ് അവയെന്നും ഹിന്ദുധമ്മത്തേപ്പോലെത്തന്നേ യേശുവും വിശ്വസിച്ചിരുന്നു. ഈശ്വരനേയും മനുഷ്യനേയും വേർതിരിച്ചുനിത്തുന്നതു് നിരത്ഥകവും അസംഗതവുമാകുന്നു തത്വമാണ് ക്രിസ്തുവിന്റെ ഉപദേശങ്ങളിൽനിന്ന് ഹിന്ദുക്കൾക്ക് മനസ്സിലാകുവാനുള്ളതു്. സ്വയം ഈശ്വരനായിത്തീന്ന ഒരു മനുഷ്യന്റെ മാതൃകയാണ് ക്രിസ്തുവിൽ നാം ദശിക്കുന്നത്. അദ്ദേഹത്തിന്റെ മനുഷ്യത്വം എവിടെയാണ് അവസാനിയ്ക്കുന്നതെന്നും ദേവത്വം എവിടെനിന്നാണ് ആരംഭിയ്ക്കുന്നതെന്നും ആക്കും വ്യക്തമായി പ്രതിവചിയ്ക്കുക സാദ്ധ്യമല്ല. ഈശ്വരനും മനുഷ്യനും ഒരേവഗ്ഗത്തിൽ പെട്ടവരാണ്. 'തത്വമസി' നീ അതുതന്നേയാണ്.

ഈശ്വരന്റെ വ്യാപകത്വവും കാലയുഗങ്ങളിലും അതിന്റെ പ്രാദുർഭാവവും ജീവിതത്തിലും ചരിത്രത്തിലും പരസ്പര വിരോധിയായ രണ്ടു സിദ്ധാന്തങ്ങളാണ്. മനുഷ്യന്റെ സമ്പൂണ്ണമായ ആദ്ധ്യാത്മിക വികസനത്തിൽ ഈശ്വരന്റെ വ്യാപകത്വം സ്ഥിതിചെയ്യുന്നുണ്ടെന്ന് ഹിന്ദുമതം വിശ്വസിക്കുന്നു. നിരന്തരമായ

പ്രസ്തുതവികാസത്തിൻെറ മഹത്തായ ചില രൂപങ്ങളെ ഈശ്വരാസ്തികൃത്തിൻെറ തെളിവായി അത് അംഗീകരിയ്ക്കുന്നു. ജീവിതത്തിലെ ഓരോ അവസ്ഥാവിശേഷത്തിലും വ്യാപ്തനായ ഈശ്വരൻ അതിനെ നിയന്ത്രിയ്ക്കുന്നുണ്ടെങ്കിലും സമുന്നതവും ശ്രേഷ്ഠവും പ്രൌഢവുമായ രൂപങ്ങൾ ഉൾക്കൊള്ളുന്ന അവസ്ഥാവിശേഷങ്ങൾ ഈശ്വരൻെറ വ്യാപകത്വത്തെയാണ് വ്യക്തമായി പ്രതിഫലിപ്പിയ്ക്കുന്നത്. സമുന്നതവും ശ്രേഷ്ഠവുമായ രൂപങ്ങളുടെ വികാസം സാധിതമായ പ്രസ്തുത അവസ്ഥകൾ ഈശ്വരൻെറ വ്യാപകത്വത്തെ വ്യക്തമായി പ്രതിഫലിപ്പിയ്ക്കുന്നു. അത്തരം സന്ദർഭത്തിലാണ് മനുഷ്യേതരമായ അവതാരങ്ങൾ ഉണ്ടാകുന്നത്. മനുഷ്യസൃഷ്ടിയ്ക്കു ശേഷം നൈതികതയുടെ പ്രശ്നം ആവിർഭവിയ്ക്കുന്നു. നൈതികമായ വ്യവസ്ഥയിൽ ക്ഷുബ്ധാവസ്ഥ ഉണ്ടാകുമ്പോൾ ഈശ്വരൻെറ നിരന്തരമായ കരുണാവർഷം കൂടുതൽ സുവ്യക്തമായി പ്രത്യക്ഷപ്പെടുന്നു. അപ്പോൾ നീതിയെ പുനസ്ഥാപിയ്ക്കുവാൻവേണ്ടി അസാധാരണശക്തിയുള്ള പുരുഷന്മാരുടെ അവതാരം അത്യന്താപേക്ഷിതമായി ത്തീരുന്നു. ധർമ്മത്തേയും നീതിയേയും അവിചലിതമായ ഭാവത്തോടുകൂടി സമർത്ഥിയ്ക്കുന്ന പ്രസ്തുതമഹാത്മാക്കൾ അനിത്യതയിൽ നിത്യതയേ, (വൈക്കോലിൽഅന്നത്തേ) മററുള്ളവരേ അപേക്ഷിച്ച് കൂടുതൽനന്നായി നമുക്കുകാണിച്ചുതരുവാൻ പ്രാപ്തിയുള്ളവരാണ്. ആദ്ധ്യാത്മിക മഹത്വത്തിൻെറ പ്രസ്തുത മൂർത്തീകരണങ്ങളെ ഈശ്വരാവതാരമെന്നോ മനുഷ്യശക്തിയുടെ പൂർണ്ണവി

കാസംമെന്നോ നമുക്കുവിളിക്കാം. ഒരേവസ്തുതയേ വ്യക്തമാക്കുന്ന രണ്ടു സമ്പ്രദായങ്ങൾ മാത്രമാണിവ. ഈശ്വരമഹാത്മ്യത്തിന്റെ നൂതനമായ അഭിവ്യക്തിയെന്നോ പരിപൂർണ്ണത്വംസിദ്ധിച്ച മനുഷ്യത്വത്തിന്റെ ക്രമികമായ വികാസമെന്നോ അവരെ വിളിയ്ക്കുകയാണെങ്കിൽ അതിൽ തെററില്ല. ധർമ്മവിശ്വാസികൾ ഈശ്വരേച്ഛകൊണ്ടാണ് അവർ ജന്മമെടുത്തിട്ടുള്ളതെന്ന് വിശ്വസിയ്ക്കുന്നു. ഈശ്വരൻ തന്റെ ദിവ്യജ്ഞാനം അവൎക്കുനൽകുകയും തദ്വാരാ തന്റെ ഉദ്ദേശങ്ങളെ പൂൎത്തീകരിയ്ക്കുകയുംചെയ്യുന്നു എന്നതാണ് ധർമ്മവിശ്വാസികളുടെ സങ്കല്പം. എന്നാൽ സമുന്നതമായ ഭാരതീയദർശനം സിദ്ധാന്തിയ്ക്കുന്നതു് പരമാത്മാവ് സദാ കൎമ്മനിരതനായിവൎത്തിയ്ക്കുന്നു വെന്നാണ്. പ്രേമസ്വരൂപനാണ് അദ്ദേഹം. ആകസ്മികമായി പ്രത്യക്ഷപ്പെടുന്ന ഒരു അത്ഭുതവസ്തുവൊന്നുമല്ല.

ഈശ്വരസ്വരൂപത്തിന്റെയും ശക്തിയുടെയും പ്രേമത്തിന്റെയും സത്യത്തിന്റെയും പ്രതിബിംബങ്ങളാണ് മനുഷ്യരെല്ലാം. മാത്രാഭേദങ്ങൾ ഉണ്ടാവുമെന്നുമാത്രം എന്നാൽ അവതാരങ്ങൾ വലിയതോതിൽ ഈശ്വരസ്വരൂപത്തെ പ്രതിബിംബിയ്ക്കുന്നു. രാമനും കൃഷ്ണനും ബുദ്ധനുമെല്ലാം ഈ ഇനത്തിൽപ്പെട്ടവരാണ്. ക്രിസ്തുവും ഒരവതാരമാണ്. കുരിശിൽതറച്ചസമയത്തുപോലും "പിതാവേ, അവൎക്കുമാപ്പുനൽകണം; അവർചെയ്യുന്നതെന്തെന്ന് അവൎക്കുതന്നേ അറിഞ്ഞുകൂടാ" എന്നാണ് അദ്ദേഹം പ്രാൎത്ഥിച്ചതു്. ഈ പ്രാൎത്ഥന ഈശ്വരന് തന്റെ സന്താനങ്ങളോടുള്ള സ്നേഹത്തേയാണ് ദ്യോതി-

പ്പിക്കുന്നത്. എന്നാൽ മററാക്കും ലഭിയ്ക്കാൻകഴിയാത്ത തായ ഒരു ബന്ധം ഈശ്വരനുമായി അദ്ദേഹം സ്ഥാപി ച്ചിട്ടുണ്ട് എന്നും അതിൻെറ സൂചനയാണതെന്നും പറ യുകയാണെങ്കിൽ അതിനേ ഒരിയ്ക്കലും അനുകൂലിയ്ക്കുക സാദ്ധ്യമല്ല. സംക്ഷിപ്ത സുവിശേഷങ്ങളിൽ ഇതിനേ സമർത്ഥിയ്ക്കുന്ന യാതൊന്നുംതന്നേയില്ലെന്ന് ഉറപ്പായിപ്പ റയുവാനുംകഴിയും. ക്രിസ്തുവിന്ന് മുമ്പും പിമ്പും ഉണ്ടായി ട്ടുള്ള യുഗപുരുഷന്മാരേപ്പോലെത്തന്നേ അദ്ദേഹത്തെകുറി ച്ചും ചില കഥകളെല്ലാം ഉണ്ടെന്നുള്ളത് ശരിതന്നേ. പക്ഷേ അവ എത്രത്തോളം വിശ്വസിയ്ക്കാമെന്നാണ് ചി ന്തിപ്പാനുള്ളത്. ക്രിസ്തുവിൻെറ പൂർവ്വപരിചയവും അദ്ദേ ഹം മനുഷ്യരൂപം കൈക്കൊണ്ടവിധവും മററും മനുഷ്യ നും ഈശ്വരനും തമ്മിലുള്ള വ്യത്യാസത്തേക്കുറിച്ചുള്ള അപ്രാമാണികളായ ചില സിദ്ധാന്തങ്ങളെ മാത്രമാണ് വെളിവാക്കുന്നത്. യഹൂദന്മാരുടെ ദ്വൈതവാദത്തെ അത് അനുസ്മരിപ്പിയ്ക്കുന്നു. ക്രിസ്തു തൻെറ ജീവിതത്തേ പൂർണ്ണ മാക്കുന്നതിന്നുവേണ്ടി അപൌരുഷേയങ്ങളായ ചില ഗു ണങ്ങളെ ഉൾക്കൊണ്ടിരുന്നു എന്ന് പറയുകയാണെങ്കിൽ അതിൻെറസാരം അദ്ദേഹത്തിൻെറ ജീവിതം നമ്മേസം ബന്ധിച്ചേടത്തോളം അനുകരണയോഗ്യമല്ലാത്തതായി ത്തീരുന്നു എന്നാണ്. ഈശ്വരൻ എല്ലാവരുടേയും പി താവാണ് എന്ന് നാം ദൃഢമായി വിശ്വസിയ്ക്കുന്നുണ്ടെ ങ്കിൽ ക്രിസ്തുവിന്ന് സാധിച്ചസർവ്വകാര്യങ്ങളും നമുക്കും സാധിയ്ക്കും എന്ന ശുഭപ്രതീക്ഷ നമ്മളിൽ സ്വയം ഉണ്ടാ യിത്തീരുന്നു അദ്ദേഹത്തിന്ന് ആർജ്ജിയ്ക്കാൻകഴിഞ്ഞ

ഈശ്വരശക്തി നമുക്കും ലഭിയ്ക്കുന്നതാണ്. പക്ഷെ അതിന്ന് നാം അദ്ദേഹത്തേപ്പോലെ പ്രയത്നശീലരായിരിയ്ക്കണമെന്നുമാത്രം. അന്തഃസ്ഥിതനായ പരമാത്മാവിനേ ദശിയ്ക്കുന്നതിന്നുള്ള ഏകമാൎഗ്ഗം അതാണ്. ഈശ്വരീയമായ സൽഗുണങ്ങളാലും യുക്തരാണ് നമ്മൾ. ഈശ്വരപ്രേമത്തേ പ്രതിഫലിപ്പിയ്ക്കുവാൻ ക്രിസ്തുവിനേപ്പോലെ നമുക്കും സാധിയ്ക്കും. പക്ഷെ അതിന് അദ്ദേഹത്തേപ്പോലെ ദൃഢമായ ഈശ്വരനിഷ്ഠയുള്ളവരായിരിയ്ക്കണമെന്നുമാത്രം ക്രിസ്തുവിന്ന് ശ്രേഷ്ഠനായ ഒരു ഭ്രാതൃസഹോദരന്റെ സ്ഥാനമാണ് കൽപ്പിച്ചുകൊടുക്കേണ്ടത്. ലോകത്തിലുള്ള മററുമഹാത്മാക്കളിൽ ഉള്ളതുപോലെത്തന്നേയാണ് ക്രിസ്തുവിലും ഈശ്വരീയമായ ഗുണങ്ങൾ ഉള്ളത്. അദ്ദേഹത്തിൽ പ്രത്യക്ഷമായികാണപ്പെടുന്ന ദേവത്വത്തിന്റെ ബീജങ്ങൾ നമ്മളിൽ എല്ലാവരിലും ഉണ്ട്. ക്രിസ്തുവൊഴിച്ച് മററാരുംതന്നേ ഈശ്വരനുമായി താദാത്മ്യം പ്രാപിച്ചില്ലെന്നു ധരിയ്ക്കുന്നത് വെറും ഭ്രാന്തിമാത്രമാണ്. സ്വയം മുക്തിനേടിയവരും 'താനും തന്റെ പിതാവു'മായിട്ടുള്ള ഏകഭാവത്തേ ആസ്വദിച്ചവരും ദിവ്യചക്ഷുസ്സുകളേക്കൊണ്ട് ഈശ്വരദശനം ചെയ്യുവരും ഇന്ദ്രിയജഗത്തിന്റെ കട്ടിയേറിയ അന്ധകാരപടലത്തെ ശാശ്വതമായ ജ്യോതിർരേഖയെ ദശിച്ച് ആനന്ദമഗ്നരായിരുന്നവരും ആയ എത്രയോ സാധകന്മാരെ ഹിന്ദുമതത്തിന്റെ ചരിത്രത്തിൽനമുക്ക് കാണുവാൻകഴിയും നാം ഈശ്വരസന്നിധിയിലേയ്ക്ക് എത്രകണ്ട് അടുക്കുന്നുവോ അത്രയുംകണ്ട് ഈശ്വരനും മനുഷ്യനുംതമ്മിലുള്ള

ഏകരൂപത വർദ്ധിച്ചുവരുന്നതാണ്. സദാബ്രഹ്മനിഷ്ഠിതനായ ഒരു മനുഷ്യന്നു "ഞാൻ അതുതന്നേയാണ്" എന്നു പറയുവാൻ സാധിയ്ക്കുകയും ചെയ്യും. ഋഷികളും ഉപനിഷത്തുകളും ഉൽഘോഷിച്ചിട്ടുള്ള സത്യത്തേ ക്രിസ്തുവും അപ്രകാരമുള്ള മററു പ്രതിഭാസമ്പന്നന്മാരും സ്വന്തം അനുഭവത്തിലൂടെ തെളിയിച്ചിരിയ്ക്കുന്നു. ധർമ്മത്തിന്നുവേണ്ടി സ്വയം ബലിയർപ്പിച്ച അൽഹജാസ് പറയുന്നു:— "ഞാൻതന്നേയാണ് സത്യം. ഞാൻതന്നെയാണ് എൻെറ പ്രിയതമൻ. പ്രേമിയും ഞാൽതന്നേയാണ് ഒരേ ശരീരത്തിൽ നിവസിയ്ക്കുന്ന രണ്ടാത്മാക്കളാണ് ഞങ്ങൾ. നിങ്ങൾ എന്നേ കാണുമ്പോൾ അതിനേയും കാണുന്നുണ്ട്. താദാത്മ്യം പ്രാപിയ്ക്കുമ്പോൾ ഈശ്വരനും മനുഷ്യാത്മാവും തമ്മിൽ യാതൊരു ഭേദവുമില്ല. ജാമിപറയുന്നു:— ഞാനെന്നും നീയെന്നും പറഞ്ഞുകൂടതന്നേ. അത് മിഥ്യവും സാരഹീനവുമായ ഒരു സങ്കല്പം മാത്രമാണ്."

ക്രിസ്തുവിനോടുള്ള വിശ്വാസവും ഭക്തിയും നിമിത്തം നമുക്കിങ്ങിനെ പറയാവുന്നതാണ്:— ക്രിസ്തുവിൽ ഈശ്വരൻ പൂർണ്ണരൂപത്തിൽ പ്രത്യക്ഷമായിട്ടുണ്ട്. ചരിത്രത്തിൽ അദ്ദേഹത്തിന്നുള്ള സ്ഥാനം അദ്വിതീയമാണ്. ചിലപ്പോൾ മററു ചില മഹാത്മാക്കളിലും ഈശ്വരജ്യോതിസ്സ് വിളങ്ങുന്നുണ്ടെന്നു് അനിച്ഛാപൂർവ്വമായിട്ടെങ്കിലും സമ്മതിയ്ക്കേണ്ടിവരുന്നു. എന്നാൽ ക്രിസ്തുവിലുള്ളത്ര തേജസ്സ് ആരിലുമില്ല. ഇത് ഒരു പക്ഷേ ശരിയായിരിയ്ക്കാം. എന്നാൽ ബുദ്ധൻെറയും കൺഫ്യൂഷിയസ്സിൻെറയും അനുയായികൾ ഇതേ പ്രകാരത്തി

ലുള്ള അവകാശവാദം പുറപ്പെട്ടവിയ്ക്കുയാണെങ്കിൽ അതിനെ നിഷേധിയ്ക്കുവാൻ നമുക്ക് ഒരിയ്ക്കലും അഹ്ഹതയില്ല. ക്രിസ്തുവിൻെറ ഈശ്വരത്വത്തേയും മാദ്ധ്യസ്ഥഭാവത്തേയും തെളിയിയ്ക്കുന്നതു് മഹത്തായ ഒരു ആദ്ധ്യാത്മികാനുഭൂതിയാണെന്നു് പറയുകയാണെങ്കിൽ അത്തരം അനുഭൂതിവിശേഷങ്ങൾ മനുഷ്യസേവനതല്പരരായ മറെറല്ലാ മഹാന്മാരിലും കാണപ്പെടുന്നുണ്ടു് എന്നുള്ളതാണ് യാഥാത്ഥ്യം. ഓരോ ഗുരുവും ഉദ്ധാരകനാണെന്നു് ഹിന്ദുക്കൾ വിശ്വസിയ്ക്കുന്നു. ശിഷ്യരിൽ അവർ ഐശ്വരജീവിതത്തിന്നുള്ള താല്പര്യം വളത്തുന്നു. ഭാവിയിൽ വിജയപ്രദമായിത്തീരുന്ന ആദ്ധ്യാത്മിക ബീജത്തെ അവരിൽ വികസിപ്പിയ്ക്കുകയും ചെയ്യുന്നു. മനുഷ്യൻെറ പരിച്ഛിന്നവും ഈശ്വരൻെറ അപരിച്ഛിന്നവുമായ ഇച്ഛകളെ കൂട്ടിയിണക്കാൻ കഴിയുന്ന ഏതു മനുഷ്യനും നമ്മുടെ ഉദ്ധാരകനാണ്. ശൈവസമ്പ്രദായത്തിലും മററും ഗുരുവേ ഈശ്വരനായി കരുതുന്നു. മനുഷ്യനെ ഉന്നതിയുടെ മാഗ്ഗത്തിലേയ്ക്കു് ആനയിയ്ക്കുന്നതിന്നു് ദയാപുരസ്സരം അവതരിയ്ക്കുന്നവരാണ് അവരെന്നു് വിശ്വസിയ്ക്കുന്നു. ക്രിസ്തുവിൻെറ മദ്ധ്യസ്ഥതയില്ലാതെ സ്വഗ്ഗം പൂകുവാൻ സാദ്ധ്യമല്ലെന്നു് കരുതുന്നതു് തെററാണ്. ക്രിസ്തുവിൻെറ ജനനത്തിന്നു് എത്രയോ മമ്പ് ജീവിച്ചിരുന്ന ഇബ്രാഹിം സ്വഗ്ഗം പ്രാപിച്ചതായും കാണുന്നു.

സവ്വകാലത്തിന്നും ദേശത്തിന്നും അനുയോജ്യമായ വിധത്തിൽ പൂണ്ണമായ മനുഷ്യത്വത്തിൻെറ എല്ലാ

വിധ ഗുണങ്ങളും ആദശ്ങ്ങളും ക്രിസ്തുവിൽ നിക്ഷിപ്തമായിട്ടുണ്ടെന്നും അന്തിമാവതാരം അദ്ദേഹമാണെന്നും പറയുന്നത് എളുപ്പത്തിൽ വിശ്വസിയ്ക്കുക സാദ്ധ്യമല്ല. ഭൂമിയിൽ പ്രകടമായിക്കൊണ്ടിരിയ്ക്കുന്ന എന്തിനേയും അന്തിമമായി കരുതുക സാദ്ധ്യമല്ല. ഈശ്വരൻ ഏതു വിഷയത്തിലും തന്റെ അന്തിമമായ തീരുമാനം ഒരിയ്ക്കലും പ്രഖ്യാപിച്ചിട്ടില്ല. നമുക്ക് താങ്ങാൻ സാധിയ്ക്കാത്ത വിധത്തിൽ അത്രയധികം കാര്യങ്ങൾ സദാ അദ്ദേഹത്തിനു് പറഞ്ഞുകൊണ്ടിരിയ്ക്കേണ്ടതുണ്ടു്.

പാശ്ചാത്യ ക്രിസ്തീയധമ്മാചാര്യന്മാരിൽ കൂടുതൽ വിവേചനാത്മകമായ ഒരു വീക്ഷണം ഈയ്യിടെ ഉണ്ടായിത്തുടങ്ങീട്ടുണ്ടു്. ക്രിസ്തുവിന്റെ മനുഷ്യത്വത്തെക്കുറിച്ചു് അവർ കൂടുതൽ ചിന്തിയ്ക്കാൻ തുടങ്ങിയിരിയ്ക്കുന്നു. അദ്ദേഹത്തിന്റെ സവ്വജ്ഞത്വത്തേയും സൃഷ്ടിശക്തിയേയുംപററി അധികമൊന്നും സംസാരിച്ചു കാണുന്നില്ല മാത്രമല്ല 'അദ്ദേഹത്തിന്റെ ജ്ഞാനം വദ്ധിച്ചു' 'ക്ലേശങ്ങൾ സഹിച്ചുകൊണ്ടു് ഈശ്വരകല്പനയെ പാലിയ്ക്കുവാൻ അഭ്യസിച്ചു' 'കഷ്ടപ്പാടുകൾ അനുഭവിച്ചുകൊണ്ടുതന്നെ പൂണ്ണനായി ഭവിച്ചു' 'നമുക്കുള്ളതുപോലെത്തന്നെ അദ്ദേഹത്തിനും പ്രലോഭനങ്ങൾ ഉണ്ടായിരുന്നു' തുടങ്ങിയ വാക്യങ്ങളിൽ കൂടുതൽ ശ്രദ്ധ കേന്ദ്രീകരിച്ചുവരുന്നു വനജീവിതത്തിലെ ഭയങ്കരമായ കഷ്ടപ്പാടുകളാണ് അദ്ദേഹത്തെ നമ്മുടെ കൂട്ടുകാരനാക്കിത്തീത്തതു് അദ്ദേഹം നമ്മെപ്പോലെത്തന്നെ ഈശ്വരസന്നിധിയിൽ തന്റെ ദൈന്യാവസ്ഥയെ പ്രകടിപ്പിച്ചുകൊണ്ടു് പറ

യുന്നു:— "എന്നെ നല്ലവനെന്നു വിളിയ്ക്കുന്നതെന്തിനു്? നല്ലവൻ ഈശ്വരൻ മാത്രമാണു്." "എന്റെ പിതാവു് എന്നേക്കാൾ മഹാനാണു്." ക്രിസ്തുവിന്റെ ദേവത്വത്തെ തെളിയിയ്ക്കുന്നതിന്നു് അത്ഭുതകൃത്യങ്ങളെ എടുത്തു കാണിച്ചിട്ടില്ല. അത്തരം കൃത്യങ്ങളെ ശാസ്ത്രം ഒരിയ്ക്കലും വകവെച്ചുകൊടുക്കുന്നില്ല. മാനസികചികിത്സ ചിലതിനേയെല്ലാം വ്യാഖ്യാനിച്ചിട്ടുണ്ടു്. തന്റെ ദേവത്വത്തെ തെളിയിയ്ക്കുന്നതിന്നായി ക്രിസ്തു ഒരിയ്ക്കലും അത്ഭുതകൃത്യങ്ങൾ പ്രദർശിപ്പിച്ചിട്ടില്ല. മററുള്ളവൎക്കും അത്തരം കൃത്യങ്ങൾ ചെയ്യാൻ കഴിയുമെന്നു് അദ്ദേഹം പറയുന്നുണ്ടു്. "ചെകുത്താന്റെ സഹായത്താൽ പ്രേതബാധയേ ഞാൻ ഒഴിപ്പിയ്ക്കുകയാണെങ്കിൽ അതു് ഭാവിതലമുറകൾ അനുകരിയ്ക്കുകയല്ലേ ചെയ്യുക?" പ്രത്യക്ഷവും ദാർശനികവും സത്യനിഷ്ഠവും ധാൎമ്മികവുമായ ക്രിസ്തുവിന്റെ അനുഭൂതിവിശേഷങ്ങൾ എല്ലാം ഏകസ്വരത്തിൽ നമ്മോടു പറയുന്നതു് മററു ഈശ്വരഭക്തരായ സാധകന്മാരേപ്പോലെത്തന്നേ അദ്ദേഹത്തേയും കരുതണമെന്നും ഓരോ ദേശത്തും കാലത്തും ഈശ്വരൻ തന്റെ പ്രത്യക്ഷ രൂപങ്ങളെ അവതരിപ്പിയ്ക്കുന്നതു് സാധാരണയാണെന്നും ആണു്.

ഈശ്വരന്നു് അനുരൂപനായിട്ടാണു് മനുഷ്യനേ സൃഷ്ടിച്ചിട്ടുള്ളതു്. അതിനാൽ സ്വാഭാവികമായി അവൻ ദുഷ്ടനല്ല. അവന്റെ പുരോഗതിയേ നിരവധി തടസ്ഥങ്ങൾ വലയം ചെയ്തിട്ടുണ്ടു്. അവന്റെ ദൌർബ്ബല്യങ്ങൾ സ്വാഭാവികങ്ങളല്ല. എന്നാൽ സ്വാതന്ത്ര്യത്തേ

ദുരുപയോഗപ്പെടുത്തിയതിന്റെ ഫലമാണു് അവ. മനുഷ്യൻ ഒന്നാമതായി പരമാത്മാവിന്റെ ആജ്ഞയേ ഉല്ലംഘിയ്ക്കുകയും ജ്ഞാനവൃക്ഷത്തിന്റെ ഫലത്തേ രുചിച്ചുനോക്കുകയും തൽഫലമായി ലോകത്തിൽ ക്ലേശവും മരണവും ആവിർഭവിയ്ക്കുകയും ചെയ്യതെങ്ങിനെയാണെന്നു് യഹൂദന്മാരുടെ ഒരു കഥയിൽ വിവരിയ്ക്കുന്നു. ഇതു് അജ്ഞതകൊണ്ടും പാപാചരണം കൊണ്ടു മുണ്ടായിത്തീരുന്ന വിഷമതകളും കഷ്ടപ്പാടുകളും മനുഷ്യന്റെ സ്വന്തം സൃഷ്ടിയാണെന്ന ഹിന്ദുമതതത്വത്തേ സാധൂകരിയ്ക്കുകയാണു് ചെയ്യുന്നതു്. ഈശ്വരൻ നമുക്കു് സ്വാതന്ത്ര്യം നൽകുന്നസമയത്തു് ഇവയെ എല്ലാം നമ്മുടെ മുമ്പിൽ വെച്ചിട്ടുണ്ടു്. കുശവന്നു് മിണ്ണിനോടുള്ള അതേ ബന്ധമല്ല ഈശ്വരന്നു് നമ്മോടുള്ളതു്. സ്വന്തം വിധികർത്താവായിട്ടാണു് മനുഷ്യനേ അദ്ദേഹം സൃഷ്ടിച്ചിട്ടുള്ളതു്. അതിന്നു് അവന്നു് എല്ലാപ്രകാരത്തിലുമുള്ള സ്വാതന്ത്ര്യവും നൽകപ്പെട്ടിട്ടുണ്ടു് എന്നാൽ മനുഷ്യൻ തന്റെ മിഥ്യയായ അനിത്യരൂപത്തേ ഇഷ്ടപ്പെടുകയും യഥാർത്ഥ രൂപത്തേ ഈശ്വരനിൽനിന്നു് അകററിക്കൊണ്ടുപോകയും ചെയ്യുന്നു. തൽഫലമായി പാപം ഉണ്ടായി. എങ്കിലും പ്രസ്തുത പാപാചരണത്തിന്നു് പരമ്പരാഗതമായ നമ്മുടെ വ്യക്തിത്വത്തേ നശിപ്പിയ്ക്കാൻ കഴിഞ്ഞിട്ടില്ല. അല്പനേരത്തേയ്ക്കു് അകററി നിർത്തുവാൻ മാത്രമേ സാധിച്ചിട്ടുള്ളു

മനുഷ്യൻ സ്വാഭാവികമായി പാപനിഷ്ഠനാണെന്ന സിദ്ധാന്തത്തേ ഒരിയ്ക്കലും തെളിയിയ്ക്കുക സാദ്ധ്യമല്ലെ

ന്നാണു് എൻെറ അഭിപ്രായം. ദൈവീകമായ പ്രകൃതിയാണു് നമുക്കുള്ളതു്. ലോകത്തിൽ വരുന്ന ഓരോ മനുഷ്യനും ഈശ്വരജ്യോതിർയുക്തനാണു് ഗെഠേ പറയുന്നു:- "ഞാൻ നിന്നിൽ ഇല്ലായിരുന്നുവെങ്കിൽ നിനക്കു് എന്നെ അന്വേഷിക്കുക സാദ്ധ്യമാകുമായിരുന്നില്ല. കണ്ണുകൾ സൂര്യനല്ലായിരുന്നുവെങ്കിൽ അവയ്ക്കു് സൂര്യപ്രകാശത്തെക്കുറിച്ചു് അറിയുവാൻ കഴിയുമായിരുന്നില്ല. നമ്മുടെ ഹൃദയം ദിവ്യമായിരുന്നില്ലെങ്കിൽ ദിവ്യവസ്തുക്കളിലേയ്ക്കു് അതിൻെറ ശ്രദ്ധ തിരിയുമായിരുന്നില്ല".

അങ്ങിനെ നോക്കിയാൽ പാപത്തെ ത്യജിക്കുക എന്നതിൻെറ സാരം പുതിയ ഒരു പ്രവൃത്തിയിലേയ്ക്കു് പ്രവേശിക്കുക എന്നുള്ളതല്ല. പൂർവ്വജീവിതത്തോടു് അതിന്നു് ബന്ധമുണ്ടെങ്കിലും ആകസ്മികമായ ഒരു വ്യതിയാനമല്ല അതു്. തന്നിലുള്ള ദേവത്വത്തിൻെറ ക്രമാനുഗതമായ വികാസത്തിൻെറ പരിണാമമാണു് മുക്തി ഈശ്വരകാരുണ്യത്തിൻെറ ഫലമല്ല അതു്. മുക്തിയെക്കുറിച്ചു് ആധുനിക മനശ്ശാസ്ത്രം സിദ്ധാന്തിയ്ക്കുന്നതു് ആത്മവികാസം സാധിക്കുന്നതിന്നു് പരമാത്മാവിൻെറ സഹായം ലഭിക്കുന്നതു് ബാഹ്യമായിട്ടല്ല, ആന്തരികമായിട്ടാണു് എന്നാണു്. കാരുണ്യവും വികാസവും ഒരേ ക്രിയയുടെ രണ്ടു ഭേദങ്ങളാണു്. ആദ്യത്തേതിൽ ആദ്ധ്യാത്മികമായ ഒരു വൈചിത്ര്യം അഥവാ ശാന്തി ലഭിയ്ക്കുന്നുണ്ടെങ്കിലും രണ്ടാമത്തേതിൽ ഈശ്വരനും മനുഷ്യനും തമ്മിലുള്ള അവച്ഛിന്നമായ ഐക്യത്തിൻെറ സൂചന അടങ്ങിയിരിയ്ക്കുന്നു.

പൈതൃകമായ ദേവത്വത്തെ പ്രാപിയ്ക്കുവാൻ മനുഷ്യൻ മൂന്നുപ്രകാരത്തിലുള്ള സാധനകൾ ചെയ്യണമെന്ന് നിർദ്ദേശിച്ചിരിയ്ക്കുന്നു. ചേതനായുക്തമായ ജീവിതത്തിൻെറ മൂന്നംശങ്ങൾക്കും അനുരൂപമായിട്ടുള്ളതാണ് അവ. ഉപനിഷൽകാലങ്ങളിൽ ഈശ്വരനെ നിത്യസത്യമായോ പ്രകാശമായോ കരുതിവന്നു. ഈശ്വരസാക്ഷാൽക്കാരത്തിന്ന് ജ്ഞാനവും വിശ്വാസവും അത്യന്താപേക്ഷിതമാണെന്ന് മനുഷ്യരേ ധരിപ്പിയ്ക്കുകയും ചെയ്തു. ഭഗവൽഗീതയുടെകാലത്ത് ഈശ്വരൻെറ പ്രേമസ്വരൂപത്തിനാണ് പ്രാബല്യം സിദ്ധിച്ചത്. മുക്തിയ്ക്ക് ഭക്തി കൂടിയേകഴിയൂ എന്ന് നിർദ്ദേശിയ്ക്കപ്പെട്ടു ബൌദ്ധന്മാരും ശൈവന്മാരും പ്രാചീനരായ യഹൂദന്മാരെപ്പോലെ ഈശ്വരനെ അനശ്വരനായ ന്യായാധീശനായി കരുതി. തപസ്സും നിരാഡംബരതയും ആത്മത്യാഗവും ജീവിതത്തിൻെറ പ്രമുഖമായ ഉദ്ദേശമായിത്തീന്നു. ജ്ഞാനം, ഭക്തി, തപസ്സ് ഇവയിൽ ഏതെങ്കിലും ഒന്നുമതി നമ്മുടെ ജീവിതത്തെമുഴുവൻ വിശുദ്ധമാക്കിത്തീക്കുവാൻ.

അങ്ങിനെ മനസ്സ്, ഹൃദയം, ഇച്ഛ എന്നിവയ്ക്ക് അഭ്യന്തരികമായ നൂതനത്വം നൽകുകയാണെങ്കിൽ, സ്വാത്ഥഭാവനയേ പരിത്യജിയ്ക്കുകയാണെങ്കിൽ, അവൈദികവും സാവ്വഭൌമികവുമായ നന്മയുടെ പ്രതീകമായ ആത്മാവിനേ നമുക്ക് ദശിയ്ക്കുവാൻകഴിയും. ഇതുതന്നേയാണ് മുക്തനായിത്തീരൽ. ധമ്മപരിവത്തനംകൊണ്ടല്ല, ആത്മശുദ്ധികൊണ്ടാണ് മുക്തിലഭിയ്ക്കുന്നത്.

സ്വർഗ്ഗമെന്നത് മനുഷ്യവീക്ഷണത്തിൻെറ പേരാണ്. ആത്മാവിനെ ദിവ്യഗുണങ്ങളാൽ പൂർണ്ണമാക്കുന്ന അടിസ്ഥാനപരമായ മാററത്തിന്നാണ് മുക്തിയെന്നുപറയുന്നത്. അതിൻെറ യഥാർത്ഥരൂപത്തെ വാക്കുകളെക്കൊണ്ട് പരിഭാഷപ്പെടുത്തുക സാദ്ധ്യമല്ല. എന്തെന്നാൽ മാനുഷികമായ അനുഭൂതിയുടെ പശ്ചാത്തലത്തിൽ നിർമ്മിയ്ക്കപ്പെട്ടതാണ് അത്. ഭാവിശ്രേയസ്സിനെപ്പററി നമുക്ക് പൂർണ്ണമായും അറിയുകസാദ്ധ്യമല്ല. അമരമായ പ്രസ്തുത ജീവിതസ്വരൂപത്തെ കാലത്തിൻെറയും ന്യായത്തിൻെറയും ഭാഷയിൽ വിവരിയ്ക്കേണ്ടിവരികയാണെങ്കിൽ ആത്മാവ് പരമാത്മാവിങ്കൽ പര്യവസാനിയ്ക്കലാണ് അതെന്ന് നമുക്കു പറയാവുന്നതാണ്. സ്ഥൂലരൂപത്തിൽ ബ്രഹ്മലോകത്തിലെ നാഗരികത്വമാണത്. അവിടെനിന്ന് ഭൌതികലോകത്തിലേയ്ക്കുള്ള പതനം സംഭാവ്യവുമല്ല. ബ്രഹ്മത്തോട് വ്യക്തിഗതമായ പ്രസ്തുത താദാത്മ്യത്തെ വർണ്ണിയ്ക്കുക എന്നത് അസംഭാവ്യമാണെന്ന് ശങ്കരാചാര്യർ പറയുന്നു. അഥവാ അത് ആവശ്യമാണെങ്കിൽ ബ്രഹ്മനഗരത്തിൽ ജീവൻെറ നിവാസമാണത് എന്നുമാത്രം പറഞ്ഞാൽമതിയെന്ന് അദ്ദേഹം പറയുന്നു. എന്നാൽ രാമാനുജൻെറ അഭിപ്രായത്തിൽ അതിനേക്കാൾ ഉയന്നയാതൊന്നുംതന്നേ ബുദ്ധിയ്ക്ക് ഗ്രഹിയ്ക്കുവാൻ സാധിയ്ക്കാത്തതാണെന്നാണ്.

സ്വർഗ്ഗസ്ഥിതനായ യേശുപറയുന്നു:— "ദേവമന്ദിരത്തിൽ ഞാനതിനെ ഒരു സ്തംഭമായി പ്രതിഷ്ഠിയ്ക്കുകയും അങ്ങിനെ അതിൻെറ പോക്കുവരവ് നിലയ്ക്കുകയും ചെയ്യും." പ്രസ്തുത 'പോക്കുവരവ് നിലയ്ക്കൽ' ഹിന്ദുമത

ത്തിലെ 'മുക്താത്മാവ് ലോകത്തിൽ ക്ലേശസഹനത്തിന്നായി വീണ്ടും വരികയില്ല' എന്ന സിദ്ധാന്തത്തോട് വളരെ അടുത്തതാണ്. മുക്താത്മാവിൻെറ ലക്ഷണങ്ങൾ ഹിന്ദുമതത്തിലും ക്രിസ്തുമതത്തിലും ഒരുപോലെയാണ്. ജ്ഞാനം, പ്രേമം, ആനന്ദംഎന്നിവയാണ് മുക്തിയുടെ ഫലം. മുക്തപുരുഷന്ന് ലോകകല്യാണത്തിൽ ദൃഢവിശ്വാസം ഉണ്ടായിരിക്കും തന്നിമിത്തം ദുരാഗ്രഹങ്ങൾക്കും സിദ്ധാന്തങ്ങൾക്കും ആയാളെ വ്യതിചലിപ്പിയ്ക്കുവാൻ സാദ്ധ്യമല്ല. ശത്രുക്കൾക്ക് മാപ്പുനൽകുവാനും മനുഷ്യത്വത്തെമുഴുവൻസേവിയ്ക്കുവാനും കഴിയുന്ന യഥാൎത്ഥസ്നേഹവും ഭ്രാതൃഭാവവും ഉള്ള ഒരു ഹൃദയം ആയാൾക്കുണ്ടായിരിയ്ക്കും. സ്നേഹത്തിൻെറ മഹിമയേ വാഴ്ത്തിസ്തുതിയ്ക്കാത്ത യാതൊരു ധാൎമ്മികനേതാവും ഇതുവരേ ഉണ്ടായിട്ടില്ല. ഉപനിഷത്തുകളുടെ മുഖ്യതത്വം അഹിംസയാണ്. നിങ്ങളെവെറുക്കുന്നവരുടെ നന്മയ്ക്കുവേണ്ടി നിങ്ങൾ പ്രവൎത്തിയ്ക്കണം എന്ന് ബുദ്ധൻ ഉപദേശിച്ചിരിയ്ക്കുന്നു. ബൈബളിലെ 'ബഹിർഗ്ഗമന'ത്തിൽ എഴുതിയിരിയ്ക്കുന്നു:— "ശത്രുവിൻെറ കാളയേയോ കഴുതയേയോ നിങ്ങൾക്കു കിട്ടുകയാണെങ്കിൽ ഉടൻതന്നേ അതിനേ ഉടമസ്ഥന്ന് ഏല്പിച്ചുകൊടുക്കണം." വംശവൎണ്ണനയിലേ നാല്പത്തഞ്ചാം അദ്ധ്യായത്തിൽനിന്ന് പ്രാചീനന്മാൎക്ക് ഉദാരമതികളോടുള്ള അളവററ വിശ്വാസത്തെപ്പററി നമുക്ക് അറിയുവാൻകഴിയുന്നു. ജോസഫ് തൻെറ സഹോദരന്മാൎക്ക് മാപ്പുനൽകുന്ന പരമോൽകൃഷ്ടമായ ആ സന്ദൎഭത്തേ നോക്കുക. റൊമാൻസിന്ന് കത്തെഴുതുമ്പോൾ പോൾ നീതികഥകളുടെ പുസ്തകത്തേപ്പററി പ്രസ്താവിയ്ക്കുന്നു. "നിൻെറ

ശത്രുവിന്നു വിശപ്പുണ്ടെങ്കിൽ ഭക്ഷണം നൽകണം. ദാഹമുണ്ടെങ്കിൽ വെള്ളം കൊടുക്കണം." ക്രിസ്തുവിനേപ്പററി പറയുന്നു:— "ജനങ്ങൾ അദ്ദേഹത്തേ ശകാരിച്ചുവെങ്കിലും അദ്ദേഹം അവരേ ശകാരിച്ചില്ല അവർ അദ്ദേഹത്തെ ഉപദ്രവിച്ചു പക്ഷേ അദ്ദേഹം പകരംചെയ്തില്ല" മുക്തപുരുഷന്നു ജ്ഞാനവും സ്നേഹവും മാത്രമല്ലുള്ളത്. മനുഷ്യരുടെയും സാഹചര്യങ്ങളുടേയും സമ്മർദ്ദത്തിന്നു അതീതമായിനില്ക്കുന്ന മനഃശാന്തിയും ഉണ്ടായിരിക്കും. ഹിന്ദുക്കൾ അതിനേക്കുറിച്ചു വർണ്ണിയ്ക്കാറുണ്ടു്. "ഞാൻ എൻെറ ആനന്ദത്തേ നിങ്ങൾക്കു നൽകുന്നു. നിങ്ങളുടെ ആനന്ദത്തേ ആൎക്കുംതന്നേ നിങ്ങളിൽനിന്നു് അപഹരിയ്ക്കുക സാദ്ധ്യമല്ല." എന്നു് ക്രിസ്തു പറഞ്ഞ അവസരത്തിൽ അദ്ദേഹം സൂചിപ്പിച്ച ആനന്ദം മേൽപ്പറഞ്ഞ മനശ്ശാന്തിയല്ലാതെ മറെറാന്നുമല്ല.

സ്വന്തം ത്യാഗത്താൽ അന്യരുടെ പാപങ്ങൾക്കു് പ്രായശ്ചിത്തം ചെയ്യാമെന്ന തത്വത്തേ നാം അംഗീകരിക്കുന്നില്ലെങ്കിൽ, ക്രിസ്തുവിൻെറ ആത്മബലികൊണ്ടു് ഈശ്വരൻ മനുഷ്യരേ വീണ്ടും സ്വായത്തമാക്കി എന്ന വസ്തുതയേ നാം വിശ്വസിയ്ക്കുന്നില്ലെങ്കിൽ ഹിന്ദുമതത്തിലും ക്രിസ്തുമതത്തിലും മോക്ഷസ്വരൂപത്തിനും മാൎഗ്ഗത്തിനുമുള്ള പ്രാധാന്യതയ്ക്കു് ഒരിയ്ക്കലും വ്യത്യാസമുണ്ടായിരിക്കുന്നതല്ല. മററു ആത്മജ്ഞാനികളേപ്പോലെ തന്നേ ക്രിസ്തുവും നമ്മേ ഒരു പരിധിവരെ പാപകൎമ്മങ്ങളിൽനിന്നു് വിരമിപ്പിച്ചു് ഈശ്വര സന്നിധിയിലേക്കു് നയിക്കുകയാണു് ചെയ്യുന്നതു്. എന്നാൽ ക്രിസ്തുവിൻെറ

ആത്മബലി ജനങ്ങളുടെ പാപത്തിന്നുള്ള പ്രായശ്ചിത്തമാണെന്ന് കരുതുന്നത് ശരിയല്ല. ക്രിസ്തു നമ്മെ ഉദ്ധരിക്കുന്ന ആളാണ്. സ്വജീവിതത്തിൽനിന്ന് ഈശ്വരഭക്തിയെപ്പററിയുള്ള പാഠങ്ങൾ അദ്ദേഹം നമുക്ക പഠിപ്പിച്ചുതരുന്നു. അത് സർവ്വവിധേനയുള്ള ക്ലേശങ്ങളേയും കഷ്ടപ്പാടുകളേയും നേരിടുവാൻ നമുക്ക് ഉത്തേജനം നൽകുന്നു. ലോകത്തേയും ശാരീരകമായ വാസനകളേയും ദുർവ്വാസനകളേയും കീഴടക്കിയാൽ നമുക്ക് പൂർണ്ണതലഭിക്കുമെന്ന് അത് ഉറപ്പുനൽകുന്നു. റിററ്ഷീ പറയുന്നതു് യഥാർത്ഥമാണ്:— "നാം വ്യക്തമായി ദർശിയ്ക്കുന്ന അദ്ദേഹത്തിൻെറ യഥാർത്ഥജീവിതസത്യം അദ്ദേഹം നിർദ്ദേശിച്ച മാർഗ്ഗങ്ങളിലൂടെ ഉൗർജ്ജസ്വലരായി പ്രവർത്തിക്കുന്നപക്ഷം അദ്ദേഹത്തേപ്പോലെത്തന്നേ ഈശ്വരനോടും ലോകത്തോടും ബന്ധപ്പെടുവാൻ നമുക്കും സാധിക്കുമെന്നുള്ളതാണ്." (Justification and Reconcelation.)

ഹിന്ദുമതത്തിൻെറ ഒരു പ്രത്യേകതയായ കർമ്മത്തേയും പുനർജന്മത്തേയും കുറിച്ചുള്ള സിദ്ധാന്തം മിക്ക ക്രിസ്തീയപണ്ഡിതന്മാർക്കും സ്വീകാര്യമല്ലാത്ത ഒന്നാണ്. എന്നാൽ അവർക്ക് ഈ വിഷയത്തിൽ എന്തോ ഒരു തെററിദ്ധാരണ ഉളവായിട്ടുണ്ട്. എന്നാണ് എൻെറ അഭിപ്രായം. സങ്കുചിതമായ വ്യക്തിത്വത്തോട് ഒട്ടിപ്പിടിച്ചു നില്ക്കുന്നേടത്തോളം കാലം മോക്ഷവും ഏകാഗ്രചിത്തതയും സാദ്ധ്യമല്ല. ഭേദബുദ്ധിയെ ഉന്മൂലനം ചെയ്യാതെല്ലാതെ ആത്മാവും ബ്രഹ്മവും തമ്മിലുള്ള ഐക്യത്തിൻെറ അനുഭൂതിയുണ്ടാകുന്നതല്ല. സമയത്തി

നൊംന്ത് ഉയൻറ് പൂർണ്ണതയെ പ്രാപിക്കുവാൻ നമുക്ക് കഴിയാതിരിയ്ക്കുന്നേടത്തോളം കാലം ജനന മരണങ്ങളുടെ വലയത്തിന്നുള്ളിൽ കഴിച്ചുകൂട്ടേണ്ടതായി വരും. പൊതുവിൽ പറയപ്പെടുന്നതുപോലെ പരിഹാസ്യമായ ഒരഭിപ്രായഗതിയല്ല ഇത്. മോക്ഷമെന്നത് സാംസാരികകാര്യങ്ങളിൽനിന്ന് അതീതമായ ഒരു സ്ഥിതിവിശേഷമാണെങ്കിൽ സംസാരത്തോട് ഒട്ടിനില്ക്കുന്നേടത്തോളംകാലം, കാലപരിധിയ്ക്കുള്ളിൽ ജീവിക്കുന്നേടത്തോളം കാലം, പ്രസ്തുത അമരത്വത്തെ നമുക്ക് പ്രാപിയ്ക്കുക സാദ്ധ്യമല്ല. വ്യക്തിനിഷ്ഠമായ വീക്ഷണത്തിൽനിന്നുയൻറ് സാർവ്വലൌകികവീക്ഷണത്തെ സമാർജ്ജിയ്ക്കാതിരിയ്ക്കുന്നേടത്തോളം കാലം സത്യത്തെ പ്രാപിക്കുക സാദ്ധ്യമല്ല വ്യക്തിനിഷ്ഠമായ വീക്ഷണത്തെ നിലനിർത്തിക്കൊണ്ട് സാർവ്വലൌകികവീക്ഷണത്തെ സമാർജ്ജിയ്ക്കുന്നതിന്ന വേണ്ടിയുള്ള പ്രയത്നങ്ങൾ ഒരിയ്ക്കലും വിജയപ്രദമായിത്തീരുകയില്ല. നൈതികമായ വികാസത്തിൻെറ ലക്ഷണമാണിതു്. സ്വന്തം പദ്ധതികളും ഉദ്ദേശവും രുചിയുമുള്ള വ്യക്തിയാണ് അതിൻെറ ആധാരമായി വർത്തിയ്ക്കുന്നതു്. അപ്രകാരമുള്ള മററു വ്യക്തികളാൽ ചുററപ്പെട്ടവനമാണ് അവൻ. നൈതികപ്രവർത്തനങ്ങളിൽക്കൂടി വ്യക്തിയ്ക്ക് തൻെറ ലക്ഷ്യത്തിൻെറ അടുത്തുവരെ ചെന്നെത്തുവാൻ കഴിയും. പക്ഷെ അതു നേടുക സാദ്ധ്യമല്ല. സംസാരം വ്യക്തിനിഷ്ഠമായ നൈതികതയുടെ ലോകമാണ്. അനന്തമായ വികാസമാണ് അതിൻെറ സിദ്ധാന്തം പൂർണ്ണമായ വിജയത്തിൻെറ

യഥാൎത്ഥമായ അനുഭൂതിയല്ല കാണ്ടിന്റെ നീതി ശാസ്ത്രത്തിൽ മഹത്തായ ഒരു ഉപമ നൽകപ്പെട്ടിട്ടുണ്ടു്. മനുഷ്യപ്രകൃതിയുടെ ഭാവനാമൂലകമായ അംശത്തെ പൂൎണ്ണമായും നിരോധിയ്ക്കുവാനാണ് ധാൎമ്മിക നിയമങ്ങൾ അനുശാസിയ്ക്കുന്നതു്. ആധുനികങ്ങളായ അനുഭവങ്ങൾ വെച്ചു് നോക്കിയാൽ അതു് അസംഭവ്യമായ ഒരു കാൎയ്യമാണ്. അതിനാൽ കാൎയ്യസിദ്ധിയ്ക്കു് അനന്തമായ ഭാവിയെ സങ്കല്പിയ്ക്കുന്നു. എന്നാൽ അസംഭാവ്യത എത്രതന്നെ കാലം കഴിഞ്ഞാലും സംഭാവ്യതയായിത്തീരുകയില്ല എന്ന വസ്തുതയെ കാണ്ടു് വിസ്മരിയ്ക്കുന്നു. പരിച്ഛിന്നതയ്ക്കു് അപരിച്ഛിന്നമായ പൂൎണ്ണതയെ ഒരിയ്ക്കലും നേടുക സാദ്ധ്യമല്ല. എത്ര കാലമെങ്കിലും മരിയ്ക്കുകയും ജനിയ്ക്കുകയും ചെയ്തുകൊള്ളട്ടെ. കാണ്ടിന്റെ അനുരോധം അസംഗതമാണ്. പരിച്ഛിന്നതയെ അഥവാ സീമിതത്വത്തെ ഇല്ലാതാക്കുക എന്ന ഒരു മാൎഗ്ഗമയുള്ളു അതുപ്പോൾ മാത്രമേ യാതൊരു സംതൃപ്തിയും ലഭിയ്ക്കാത്ത പരിച്ഛിന്നതയുടെ അനന്തമായ വികാസത്തിൽനിന്നു് സ്വയം രക്ഷപ്പെടുവാൻ കഴിയൂ. സാംസാരികമായ ദൃഷ്ടിയെ പരിത്യജിയ്ക്കാതിരിയ്ക്കുന്നോടത്തോളം കാലം,ശൃംഖലയെ ഭേദിച്ചു് ഇന്ദ്രിയജഗത്തിൽനിന്നു് അതീതനായി വൎത്തിയ്ക്കാതിരിയ്ക്കുന്നോടത്തോളം കാലം, ദേശകാലങ്ങളുടെ പരിധിയിൽനിന്നു് ഉയരാതിരിയ്ക്കുന്നോടത്തോളം കാലം മുക്തി ലഭിയ്ക്കുക സാദ്ധ്യമല്ല. നൈതികതയുടെ ഭേദബുദ്ധിയ്ക്കതീതരായി ധൎമ്മക്ഷേത്രത്തിൽ പ്രവേശിയ്ക്കുവാൻ നമുക്കു് സാധിയ്ക്കുകയാണെങ്കിൽ ഞൊടി

യിടകൊണ്ടു് അനന്തമായ ജീവിതത്തെ പ്രാപിയ്ക്കു വാൻ കഴിയും.

സംസാരത്തിൽ സൎവ്വത്ര കൎമ്മവ്യവസ്ഥ കാണപ്പെടുന്ന ധൎമ്മത്തിന്നു് ഒരിയ്ക്കലും നാശം വരുത്തിവെയ്ക്കാത്ത ഒരു വ്യവസ്ഥയാണതു്. ബുദ്ധിമുട്ടും ക്ലേശങ്ങളും സഹിച്ചുകൊണ്ടു് നാം കൎമ്മം ചെയ്യുന്നു. അങ്ങിനെ നമുക്ക ലഭിയ്ക്കുന്ന എല്ലാ നേട്ടങ്ങളും സുരക്ഷിതമായി നിലകൊള്ളുകയും ചെയ്യുന്നു. സദാചാരപരമായ ഒരു ജീവിതവ്യവസ്ഥയേ നാം കെട്ടിപ്പടുക്കുന്നു. അപ്രകാരം പഴയ പന്ഥാവിലൂടെ നമുക്കു് സഞ്ചരിയ്ക്കേണ്ടതായി വരുന്നില്ല. ഉത്സാഹമുഖരായി നാം മുന്നോട്ടു് പ്രയാണം ചെയ്യുന്നു. നിശ്ചിത ലക്ഷ്യത്തിൽ എത്തിച്ചേരുന്നതുവരേ ഓരോ വ്യക്തിയ്ക്കും തുല്യമായ അവസരത്തേ പ്രദാനം ചെയ്യുന്ന ഒന്നാണു് കൎമ്മനിയമം. ഈശ്വരപ്രേമമുള്ള ഏതൊരു വ്യക്തിയ്ക്കും സദാ പഥഭ്രഷ്ടനായി കഴിയേണ്ടി വരുന്നതല്ല. ഈശ്വരനാൽ നിൎദ്ദേശിയ്ക്കപ്പെട്ട ഉദ്ദേശം പൂൎത്തിയാക്കപ്പെടുന്നതുവരേ കൎമ്മത്തിന്നു് ഈശ്വരസഹായം ഉണ്ടായിക്കൊണ്ടിരിയ്ക്കും. മനുഷ്യൻ ചെയ്യുന്ന പാപങ്ങൾക്കു് അവന്റെ അമരത്വത്തേ മൂടിവെയ്ക്കുവാൻ മാത്രമേ സാധിയ്ക്കൂ. നശിപ്പിയ്ക്കുക സാദ്ധ്യമല്ല. ഈശ്വരപ്രേമം ഏററവും നീചമായ ഒരു പാപിയേപ്പോലും രക്ഷിയ്ക്കുന്നു. മരണത്തോടുകൂടി എല്ലാം അവസാനിയ്ക്കുകയാണെങ്കിൽ യാതൊരുദ്ദേശത്തിന്നുവേണ്ടിയാണോ ഈശ്വരൻ നമ്മേ സൃഷ്ടിച്ചതു് അതു് വിഫലമായിത്തീരും. എന്തെന്നാൽ നമ്മളിൽ അധികപേരും പാപം ചെയ്തുകൊണ്ടും പശ്ചാ

ത്താപം കൂടാതെയുമാണ് മരിച്ചുപോകുന്നത്. ഈശ്വരന്റെ ഉദ്ദേശം പരാജയപ്പെടുകയാണ് ചെയ്യുന്നതെന്ന് നാം വിശ്വസിയ്ക്കുന്നുവെങ്കിൽ ഈശ്വരന്റെ പരിപൂർണ്ണസ്വഭാവത്തേയും അംഗീകരിയ്ക്കേണ്ടിവരും. അപ്പോൾ മരണാനന്തരം ഓരോ ആത്മാവിന്നും ആത്മവികാസത്തിന്നായി തന്നത്താൻ ഈശ്വരനേ അഭിവ്യക്തമാക്കുന്നതിന്നുള്ള അവസരം ലഭിയ്ക്കേണ്ടതായി വരും. അധികം ജനങ്ങൾക്കു നരകത്തേ സൃഷ്ടിച്ചുവെച്ചിരിയ്ക്കുന്നതും ക്രൈസ്തവലോകത്തിൽ അത്യധികം ബഹുമതി യാജ്ജിച്ചതുമായ മറേറ സിദ്ധാന്തത്തേ അപേക്ഷിച്ച് ഈ അഭിപ്രായം ഈശ്വരന്റെ പ്രേമത്തിന്റെയും ന്യായത്തിന്റെയും വെളിച്ചത്തിൽ പരിശോധിയ്ക്കുന്നതായാൽ കൂടുതൽ സുസംഗതമായി തോന്നുന്നതാണ്. ഈശ്വരന്റെ പ്രേമസ്വരൂപത്തിന്റെ യാഥാർത്ഥ്യത്തെപ്പററി കൂടുതൽ അനുഭവങ്ങൾ നേടുന്ന ക്രിസ്തീയ വിദ്വാന്മാർക്ക് മരണാനന്തരമുണ്ടാകുന്ന വികാസത്തേ നിശ്ചയമായും അംഗീകരിയ്ക്കേണ്ടതായിവരും.

ദുരാചാരികളായ തന്റെ പുത്രന്മാരേ ഈശ്വരൻ നശിപ്പിയ്ക്കുന്നു എന്ന വിശ്വാസം ഈശ്വരന്റെ പേരിലുള്ള അപരിഷ്കൃതമായ ഒരു കുററാരോപണമാണ്. പരിഷ്കൃതരെന്നഭിമാനിയ്ക്കുന്നവർപോലും അതു ചെയ്യുന്നുണ്ട്. യേശു ചെറിയ കുട്ടികളെ മടിയിലിരുത്തി ശ്രോതാക്കളോട് കുട്ടികളെപ്പോലെ നിഷ്കളങ്കരായിത്തീരണമെന്ന് ഉപദേശിയ്ക്കുന്നു. അങ്ങിനെ യിരിയ്ക്കേ, സ്വർഗ്ഗീയരായിത്തീരേണ്ട നാഗരികന്മാരേ നരകത്തി

ൻെറ തീച്ചൂളയിലേയ്ക്കു് നാം വലിച്ചെറിയുന്നത്് എത്ര മാത്രം പൈശാചികമായ ഒരു പ്രവൃത്തിയാണു് !

സെയിൻറ്പാൾ പറയുന്നു:— "ദൈവപുത്രന്മാരുടെ ആഗമനത്തേയും പ്രതീക്ഷിച്ചുകൊണ്ടു് സൃഷ്ടികളഖിലവും പീഡാവിഹ്വലരായി, സന്തപ്തരായി, അശ്രുധാര പൊഴിച്ചുകൊണ്ടിരിയ്ക്കുകയാണ്." ചിലൎക്കു് ഈശ്വരപുത്രന്മാരായി പ്രത്യക്ഷപ്പെടുന്നതിനു് അവസരം സദാ നിഷേധിയ്ക്കപ്പെട്ടിരിക്കാം, ഈശ്വരനാൽ നിൎദ്ധാരിതമായ സംസാരത്തിൻെറ ആദൎശത്തിൻെറ ഖണ്ഡനമാണതു്. അനിശ്ചിതകാലത്തോളം നരകത്തിൽ കിടന്നു് ക്ലേശിക്കേണ്ടവരായി ആരുംതന്നെയില്ല എന്നു് വിശ്വസിയ്ക്കുവാനാണ് ഈശ്വരൻെറ സൎവ്വവ്യാപകത്വം നമ്മോടു് ആഹ്വാനം ചെയ്യുന്നതു്. എത്ര ക്ലേശമനുഭവിയ്ക്കുന്നവനും ട്ടേവിൽ സമുദ്ധരിയ്ക്കപ്പെടും പാപിഷ്ഠനും വിഡ്ഢിയും സ്വാൎത്ഥിയും ആയ ഒരാൾ തൻെറ ദേവത്വത്തെ മൂടിവെയ്ക്കുമായിരിയ്ക്കാം. പക്ഷെ അതിനെ സൎവ്വഥാ ദൂരീകരിയ്ക്കുവാൻ ആയാൾക്കു് സാദ്ധ്യമല്ല ഈശ്വരസൃഷ്ടവും ദിവ്യവുമായ മനുഷ്യരൂപത്തെ ഒരിയ്ക്കലും നരകത്തിൻെറ തീച്ചൂളയിലേയ്ക്കു് എറിയരുതു്. അങ്ങിനെയല്ലാതെ വല്ലതുമുണ്ടെങ്കിൽ നരകത്തിലിടുകയും ചെയ്യാം ജീവിതത്തിൽ എത്ര ഭയങ്കരമായ പാപകൎമ്മം ചെയ്യുന്നവനും അവൻെറ അമരത്വം നഷ്ടപ്പെടുന്നില്ല. ജൂഡാസിൻെറ വെറുക്കപ്പെട്ട രൂപത്തിനുള്ളിൽ ക്രിസ്തുവിൻെറ ദിവ്യമായ ശക്തിവിശേഷം ബീജരൂപത്തിൽ കുടികൊണ്ടിരുന്നു. സെയിൻറ്പാൾ പറ

യുന്നു:— "ജനഹൃദയങ്ങളെ ഒരു മൂടുപടം ആവരണം ചെയ്തിരിയ്ക്കുകയാണ്. എന്നാൽ ഈശ്വരനെ ലക്ഷ്യം വെച്ചു് പോകുന്ന വ്യക്തിയുടെ ആവരണം അകററപ്പെടുന്നു" 'ഈശ്വരനെ ലക്ഷ്യംവെച്ചു പോകുന്ന വ്യക്തി" എന്ന വാക്യം പ്രത്യേക ശ്രദ്ധയഹിയ്ക്കുന്നു. ഇഹത്തിലോ പരത്തിലോ ഏതെങ്കിലും സമയത്ത് ആത്മഗ്ലാനിയനുഭവിയ്ക്കുന്ന പ്രസ്തുത വ്യക്തിയ്ക്ക് സമുദ്ധരിയ്ക്കപ്പെടാനുള്ള അവസരം ലഭിയ്ക്കുന്നു. 'ഡൈവസ്സി'ന്റെ കഥ ഹിന്ദുക്കളെ സംബന്ധിച്ചേടത്തോളം അത്യന്തം മമ്മഭേദകമായ ഒന്നാണ്. ആത്മഗ്ലാനിയനുഭവിയ്ക്കുന്ന ആയാഠം ഒരു ചെറിയ അനുഗ്രഹത്തിന്നുവേണ്ടിയാചിയ്ക്കുന്നു അതും തനിയ്ക്കു വേണ്ടിയല്ല എന്നാൽ ഈശ്വരൻ ആയാളുടെ പ്രാത്ഥന ചെവിക്കൊള്ളുന്നില്ല. കാരണം നരകത്തിൽ കിടക്കുന്ന ഒരു വ്യക്തിയ്ക്ക് മുക്തി ലഭിയ്ക്കുന്നതല്ല. മരണാനന്തരമാണ് മനുഷ്യന്റെ വിധി എന്നെന്നേയ്ക്കുമായി നിണ്ണയിയ്ക്കപ്പെടുക എന്നു കരുതേണ്ടിയിരിയ്ക്കുന്നു ഈശ്വരൻ പ്രേമസ്വരൂപനല്ലെന്നും കഠിനഹൃദയനായ ന്യായകത്താവാണെന്നും അന്യായത്തെ മുഴുവനും ഒരിയ്ക്കലും പൊറുക്കുകയില്ലെന്നും നാം വിശ്വസിയ്ക്കുകയാണെങ്കിൽപോലും ഡൈവസ്സിനോടു ചെയ്തതു് ഒട്ടുംതന്നെ ന്യായസംഗതമായിട്ടുണ്ടെന്ന് പറയാൻ വയ്യ ഈ ജീവിതത്തിൽ ഒരാഠം തന്റെ തെററുകഠംക്കുവേണ്ടി പശ്ചാത്തപിച്ചിട്ടില്ലെങ്കിൽതന്നെ ആയാളെ അനിശ്ചിതകാലത്തേയ്ക്ക് ശിക്ഷയ്ക്കുന്നത് വിഹിതമല്ല. പുരാതന ധമ്മഗ്രന്ഥാഠപോലും ഈശ്വരനെ

'കേവലന്യായസ്വരൂപ' ത്തിൽനിന്ന് കുറെക്കൂടി ഉയൎന്ന നിലയിലാണ് കാണുന്നത്. ചില മഹാത്മാക്കളും ഭക്തകവികളും കൂടുതൽ വിശാലമായ ഒരു വീക്ഷണമാണ് കൈക്കൊണ്ടിട്ടുള്ളത്. അവർപറയുന്നു:— "പരമാത്മാവ് ദയാലുവും ക്ഷമാശീലനുമാണ്. അദ്ദേഹം ദുർല്ലഭമായേ കോപിക്കാറുള്ളു. എന്നാൽ മാപ്പുനൽകുന്ന കാര്യത്തിൽ അത്യന്തം ഉദാരനാണ്." അങ്ങിനെ മാപ്പുനൽകുവാൻ സദാസന്നദ്ധനും പാപികൾക്കുപോലും ആശ്രയംനൽകുന്നവനുമായ ഈശ്വരനിൽനിന്നു് ഡൈവസ്സിന്ന് നന്മ പ്രതീക്ഷിക്കാമായിരുന്നു. ദുർവൃത്തനായ പുത്രനെ സ്വാഗതംചെയ്യുവാൻ ഒരുങ്ങിയിരിയ്ക്കുന്ന പിതാവും മലകളിൽമേയുന്ന ആടുകളെ തിരഞ്ഞുനടക്കുന്ന ഇടയനും ആയ യേശുവിൻെറ ഈശ്വരനിൽനിന്ന് ആയാൾക്ക് വളരെയധികം ഗുണങ്ങൾ പ്രതീക്ഷിക്കാമായിരുന്നു. പാപികളെതിരഞ്ഞുപിടിച്ച് അവരെ നേർമാൎഗ്ഗത്തിലൂടെ നയിയ്ക്കുകയാണ് ഈശ്വരൻെറ പ്രവൎത്തിയെങ്കിൽ ഡൈവസ്സിൻെറ പശ്ചാത്താപം അദ്ദേഹത്തിന്ന് അത്യന്തം സംതൃപ്തിനൽകുമായിരുന്നു. ഈശ്വരനിൽ അവൎണ്ണനീയമായ ദയാവായ്പുണ്ടായിരുന്നുവെങ്കിൽ, നമ്മുടെ ചിന്തകൾക്കും ആഗ്രഹങ്ങൾക്കും അതീതമായ കാരുണ്യം അദ്ദേഹത്തിൽ ഉണ്ടായിരുന്നുവെങ്കിൽ, ഡൈവസ്സിനേപ്പോലുള്ള ആത്മാക്കൾ ഒരു നല്ല ഭാവിയ്ക്കുവേണ്ടി ആശിയ്ക്കുന്നത് നിഷേധിയ്ക്കുവാൻ പാടുണ്ടോ ? അതൊരു ദുരാശയാണെന്ന് കരുതുന്നതു് ശരിയാണോ ? പാപിയായാൽപോലും സ്വന്തംകുട്ടികൾ

ക്ക് മനോഹരമായ സമ്മാനങ്ങൾ നൽകുവാൻ നിങ്ങൾ ക്കറിയുന്നു. അപ്പോൾ സ്വർഗ്ഗസ്ഥനായ പിതാവ് നിങ്ങൾ ആവശ്യപ്പെടുകയാണെങ്കിൽ എന്തുതന്നേ നൽകുവാൻ സന്നദ്ധനാവുകയില്ല ! നമുക്ക് ലഭിച്ചേടത്തോളം മാപ്പ് അന്യർക്ക് നൽകുവാൻ നാം തെയ്യാറാവുകയില്ല എന്നത് ഒരു യാഥാർത്ഥ്യമാണെങ്കിൽതന്നേ പരമാത്മാവ് പകരത്തിനുപകരം പ്രവർത്തിയ്ക്കുന്ന ഒരാളാണെന്ന് കരുതുന്നത് ശരിയാണോ ? അനന്തമായഭാവി യാതൊരുതടസ്ഥവുംകൂടാതെ വികാസത്തിന്നനുയോജ്യമായ വിധത്തിൽ സ്ഥിതിചെയ്യുന്നു.

ഈശ്വരൻ ജീവിച്ചിരിപ്പുള്ളവർക്കാണ്, ശവങ്ങൾക്കല്ല എന്നുമാണ് ക്രിസ്തുപറഞ്ഞിട്ടുള്ളത്. ഭാവിജീവിതത്തെക്കുറിച്ച് അദ്ദേഹം യാതൊന്നും പ്രതിപാദിച്ചിട്ടില്ല. ചെമ്മരിയാടുകളേയും കോലാടുകളേയുംപററിയും ഡൈവസ്, ലാസറസ്സ് എന്നിവരേപ്പററിയും മററുമുള്ള ദൃഷ്ടാന്തകഥകളിൽ കാണപ്പെടുന്ന സൂചനകൾ അക്കാലത്തേ സ്വർഗ്ഗത്തേയും നരകത്തേയും സംബന്ധിച്ചുള്ള ജനങ്ങളുടെ വിശ്വാസത്തേയാണ് കുറിയ്ക്കുന്നതു്. സ്വർഗ്ഗനരകാദികളെ ആനന്ദമായും ദുഖമായും കരുതേണ്ടതാണ്. അതിനാൽ ആധുനിക പ്രശ്നങ്ങളുമായി പ്രസ്തുതകഥകളെ ഒരിയ്ക്കലും ബന്ധപ്പെടുത്തിക്കൂടാ. മരണത്തിനും ന്യായനിർവ്വഹണത്തിനുമിടയിൽ കാലവിളംബമുണ്ടായിരുന്നില്ല. ധനികനായ അതിഭക്ഷകനും ലാസറസ്സിന്നും മരിച്ചഉടൻതന്നെ ശിക്ഷലഭിച്ചു. പശ്ചാത്തപിച്ച കള്ളനേ ക്രിസ്തു ഒരിയ്ക്കലും വഞ്ചിച്ചിട്ടില്ല. "ഇന്ന് ഞങ്ങളൊ

ന്നിച്ച് നിനക്ക് സ്വൎഗ്ഗത്തിലേയ്ക്കുവരാം" എന്നു പറ ഞ്ഞിരിയ്ക്കുന്നു. മരണാനന്തരം മൃതപുരുഷൻ തൻെറ ഭൌതിക ശരീരത്തോടുകൂടി ന്യായാസനത്തിനു മുമ്പി ലേയ്ക്കു പോകുമെന്ന ശാസ്ത്രമതത്തേ ക്രിസ്തുവിൻെറ മേൽ ചേൎത്തവചനം ഒരിയ്ക്കലും സാധൂകരിയ്ക്കുന്നില്ല. വൎഗ്ഗീയമായ ഈ അഭിപ്രായത്തെ സ്വീകരിയ്ക്കുകയാണെങ്കിൽ മരണത്തിനുശേഷവും ന്യായനിൎവ്വഹണത്തിനുമുമ്പും അസംഖ്യം മൃതശരീരങ്ങൾക്ക് എന്തുസംഭവിയ്ക്കുമെന്ന് അറിയാതെ കുഴങ്ങേണ്ടിവരും. ക്രിസ്തുവിൻെറ ജീവിതത്തിൽനിന്നും ഉപദേശങ്ങളിൽനിന്നും മനസ്സിലാക്കേണ്ടത് സ്വൎഗ്ഗനരകങ്ങളെ അദ്ദേഹം വിഭാവനംചെയ്തത് മാനസികപരിവൎത്തനത്തിൻെറ രൂപത്തിലാണെന്നാണ്. സ്വൎഗ്ഗം ആത്മാവിൻെറ ഉയൎച്ചയുടെ പ്രതീകമാണ്. നരകം അതിനു വിപരീതവും. സ്വൎഗ്ഗത്തിൽ നരകത്തിലെന്നപോലെത്തന്നെ നിരവധിതലങ്ങളുണ്ട്. ഭഗവാൻെറ രാജ്യത്തിൽ അനേകം കൊട്ടാരങ്ങളുണ്ട്. ഓരോവ്യക്തിയും തൻെറ വിശ്വാസദാൎഢ്യത്തിനും സഞ്ചിതമായ പുണ്യങ്ങൾക്കും അനുഗുണമായ സ്ഥാനത്തേ പ്രാപിയ്ക്കുന്നു. ഭഗവാൻ ന്യായനിൎവ്വഹണം നടത്തുന്ന പദ്ധതി ഇതുതന്നേയാണ്. കൎമ്മനിയമസിദ്ധാന്തവും ഇതുതന്നെ. കിട്ടിയസന്ദർഭത്തെ ഒരു വ്യക്തി എപ്രകാരം ഉപയോഗപ്പെടുത്തുന്നുവോ തദനുസൃതമായിരിയ്ക്കും ആയാൾക്കലഭിയ്ക്കുന്ന ഫലം. ഉപയോഗത്തിൻെറ തരത്തേയും വിസ്തൃതിയേയും ആസ്പദിച്ചാണ് ഔന്നത്യത്തിൻെറ ഏററക്കുറച്ചിൽ ഉണ്ടാവുന്നത്. ആദ്ധ്യാത്മി

കജീവിതത്തിന്റെ അനശ്വരതയേയും മരണാനന്തരം പോലും നിലകൊള്ളുന്ന അതിന്റെ സത്തയേയുംപററി ക്രിസ്തുവിന്നു് ജ്ഞാനമുണ്ടായിരുന്നുവെന്നു് അദ്ദേഹത്തിന്റെ വചനങ്ങളിൽനിന്നു് സ്പഷ്ടമാകുന്നുണ്ടു്. ന്യായനിർവ്വഹണദിവസം അശ്രദ്ധയോടും അലംഭാവത്തോടും കൂടി പറഞ്ഞ എല്ലാവാക്കുകൾക്കും ജനങ്ങൾക്ക ഉത്തരം നൽകേണ്ടതായിവരുമെന്നു് തീർച്ചയാണ്. സ്നേഹത്തോടും കാരുണ്യത്തോടുംകൂടിചെയ്ത നിസ്സാര കർമ്മങ്ങൾക്ക പോലും മഹത്തായപ്രതിഫലം ലഭിയ്ക്കുകയുംചെയ്യും. 'എനിയ്ക്കു വിശപ്പുള്ളപ്പോൾ നിങ്ങളെനിയ്ക്കുഭക്ഷണം നൽകി' എന്നവാക്യംനോക്കുക.

മനുഷ്യന്റെ വ്യക്തിത്വവികാസത്തെപ്പററി അറിയാൻ കഴിഞ്ഞേടത്തോളം ഈ സിദ്ധാന്തം അതിനനുകൂലമായിട്ടുള്ളതാണ്. പൂർണ്ണതയേയോ പരിശുദ്ധിയേയോ നേടുന്നത് ക്രമികമായ ഒരു നൈതിക ക്രിയയുടെ പരിണാമമായിട്ടാണ്. ആകസ്മികമായ ഒരു സംഭവമായിട്ടല്ല. മിക്കവാറും ആത്മവികാസക്രിയ തുടർന്നുകൊണ്ടു ഇരിയ്ക്കുന്ന ഒന്നാണ്. എവിടെയാണ് അതിന്റെ പരിധിയെന്നു് സങ്കല്പിയ്ക്കുകപോലും സാദ്ധ്യമല്ല. പുരോഗതിയും വികാസവുമാണ് വ്യക്തിത്വത്തിന്റെ നിയമം. ഇതിന്നു് സമയവും സന്ദർഭവും ആവശ്യമാണുതാനും. കർമ്മനിയമത്തിന്റെ രംഗം വിശാലമായതാണ്. അതിൽ ആത്മവികാസത്തിന്നു് സർവ്വവിധസാദ്ധ്യതകളുമുണ്ടു്.

നാം ചെയ്യുന്നസമസ്തകർമ്മങ്ങളും നമ്മുടെ ഭാവിയെ നിർണ്ണയിയ്ക്കുന്നു എന്നതത്വത്തേ പ്രസ്തുതനിയമംതികച്ചും

ശരിവെയ്ക്കുന്നു. ക്രിസ്ത്യാനിയാക്കുന്ന കർമ്മംകഴിച്ചതുകൊണ്ടുമാത്രം മനുഷ്യൻെറ ഭാവിയെ നിർണ്ണയിക്കുക സാദ്ധ്യമല്ല. മററുപരിതസ്ഥിതികളെല്ലാം ഒരുപോലെയാണെങ്കിൽ ക്രിസ്ത്യാനിയാകുന്ന കർമ്മം കഴിഞ്ഞ ഉടനെ മരിച്ചുപോകുന്ന ഒരു ശിശുവും അതില്ലാതെമരിയ്ക്കുന്ന ശിശുവും ഭാവിയെ സംബന്ധിച്ചേടത്തോളം സമാനാധികാരികളാണ്. ക്രിസ്തുവിൻെറ പ്രേമസന്ദേശമനുസരിച്ച് വിശ്വാസത്തിൽവരുന്ന അബന്ധംകൊണ്ടോ മററുമതക്കാരനായി ജനിച്ചു എന്ന തകരാറുകൊണ്ടോ വിചിത്രമായ ഒരു സംസ്കാരവിശേഷത്തിൻെറ അഭാവംകൊണ്ടോ ഒരാൾക്ക് അനന്തകാലത്തോളം നരകയാതന അനുഭവിയ്ക്കേണ്ടിവരുന്നുണ്ടെന്ന് അദ്ദേഹം അറിയുകയാണെങ്കിൽ അദ്ദേഹത്തിന്ന് വളരെയധികം മനോവേദന ഉണ്ടായിരിയ്ക്കുന്നതാണ്. ആദ്ധ്യാത്മിക വികാസത്തിന്നുവേണ്ടിയുള്ള ഒരാളുടെപ്രയത്നം വിജയത്തിലോ പരാജയത്തിലോ കലാശിയ്ക്കുന്നതിനെ ആസ്പദിച്ചാണ് ആയാളുടെ ഭാഗ്യവും നിർഭാഗ്യവും സ്ഥിതിചെയ്യുന്നത്.

അചേതനമായ ഒരു യന്ത്രത്തോട് സാദൃശ്യമുള്ളതാണ് കർമ്മനിയമമെന്ന് ഒരാക്ഷേപമുണ്ട്. ഈശ്വരപ്രേമത്തോട് അതിന് കിടപിടിയ്ക്കുക സാദ്ധ്യമല്ലെന്നുപറയുന്നു. ഈശ്വരനെ നിരങ്കുശനായും ഇഷ്ടമുള്ളപ്പോഴെല്ലാം ചിലരെ പാപികളും മററുചിലരെ ജ്ഞാനികളും ആക്കിത്തീർത്ത് നൈസർഗ്ഗിക നിയമങ്ങളിൽ കൈകടത്തുന്നവനായും സങ്കല്പിയ്ക്കുന്നതിനേ ഹിന്ദുശാസ്ത്രംഅംഗീകരിയ്ക്കുന്നില്ല. നൈതികമായ ആചരണംകൊണ്ട് ഈശ്വരപ്രേമം വിശുദ്ധമാകുന്നില്ലെന്നു പറയ്

ന്നത് കോംവിന്റെ സിദ്ധാന്തത്തേ അംഗീകരിയ്ക്കലാണ്. യാതൊരു വീണ്ടുവിചാരവുമില്ലാതെ തനിയ്ക്കു തോന്നിയ ധമ്മതത്വങ്ങളെ ഉപദേശിച്ചിരുന്ന ഒരാളായിരുന്നു ആയാൾ. ക്രിസ്തുവിന്റെ ഭക്തന്മാർ എന്തുതിന്മ ചെയ്താലും സൽഗതിയെ പ്രാപിയ്ക്കുമെന്നും അന്യർ എത്രനന്മചെയ്താലും നരകത്തിൽ പതിയ്ക്കുമെന്നും ആയാൾ പറഞ്ഞു. ജനങ്ങളുടെ ആചരണങ്ങളെ അവഗണിയ്ക്കുവാൻ ഈശ്വരന് സാദ്ധ്യമല്ല. നേർമാഗ്ഗത്തിൽ കൂടി ചരിയ്ക്കുന്നവനെ ഈശ്വരൻ നിശ്ചയമായും സഹായിയ്ക്കുന്നു. അത്യുച്ചവിശാലമായ പ്രേമസാമ്രാജ്യം അദ്ദേഹത്തിനുണ്ട്. പശ്ചാത്താപമാണ് പാപങ്ങൾക്കുള്ള പ്രായശ്ചിത്തമെന്നും പൂണ്ണമായ ആത്മസമപ്പണം സാധിച്ചവന് ഈശ്വരകാരുണ്യം ലഭിയ്ക്കുമെന്നും ആദ്ധ്യാത്മിക ജഗത്തിലെ നിയമങ്ങൾ അനുശാസിയ്ക്കുന്നു ഈശ്വരന്റെ പ്രാണനാണ് ധമ്മനിയമങ്ങൾ. അതിനാൽ നമ്മുടെ ഭാവിയിലെ അനുഭവങ്ങൾ നമ്മുടെ കമ്മങ്ങളുടെ നൈതികത്വത്തേ ആസ്പദിച്ചിരിയ്ക്കേണ്ടവയാണ്. ഈശ്വരന്റെ സ്ഥൈര്യവും പ്രേമവും പരസ്പരവിരുദ്ധങ്ങളല്ല സവ്വവ്യാപകത്വ സിദ്ധാന്തത്തിൽനിന്ന് മനസ്സിലാക്കേണ്ടതു് ഈശ്വരന്റെ ന്യായനിവ്വഹണം പുറമേനിന്നുള്ള പ്രേരണകൊണ്ട് നടത്തപ്പെടുന്നൊന്നല്ല എന്നാണ്. ആന്തരിക പ്രേരണയാണത്. സ്വന്തം കമ്മങ്ങൾക്കനുസരിച്ചാണ് നാം ഉയരുന്നതും താഴുന്നതും. ഈശ്വരനിയമങ്ങളിൽനിന്ന് ഒഴിഞ്ഞുമാറുക സാദ്ധ്യമല്ല. ഈശ്വരന്ന് നമ്മോട് സ്വന്തം

കൈകാലുകളേക്കാരം അടപ്പമുണ്ട് എല്ലാററിൻെറയും മൂലവസ്തുവാണ് ഈശ്വരൻ. ഈശ്വരദത്തമായ നിയമങ്ങളെ ലംഘിയ്ക്കുന്നവർക്ക് നിശ്ചയമായും ദുഖമനുഭവിയ്ക്കേണ്ടിവരുമെന്നും എന്നാൽ പശ്ചാത്താപംകൊണ്ട് നന്നായിത്തീരുവാനുള്ള സാദ്ധ്യത സന്ദർഭമുണ്ടെന്നും ആണ് കർമ്മനിയമത്തിൻെറ താല്പര്യം.

ഓരോ വ്യക്തിയ്ക്കും അവൻ ചെയ്യുന്ന കർമ്മങ്ങളുടെ ഫലം അനുഭവിയ്ക്കേണ്ടിവരുമെന്ന് അനുശാസിയ്ക്കുന്ന ഹിന്തുക്കളുടെ കർമ്മനിയമം യാന്ത്രികമാണെന്ന് വിശ്വസിച്ച് അതിനെ നിന്ദിയ്ക്കുന്നവർ വിചിത്രമായ ഒരു രീതിയിൽ അതിനേക്കാരം ചീത്തയായ 'ഒരാരം പാപം ചെയ്യുന്നതിന്ന് മറെറാരാരം പ്രതിശാന്തിചെയ്താൽ മതി' എന്ന സിദ്ധാന്തത്തെ അംഗീകരിയ്ക്കുന്നു. ശരിയായാലും തെററായാലും ഒരു കാര്യം മനസ്സിലാക്കേണ്ടതുണ്ട്. ഒരാരം ചെയ്യുന്ന പാപത്തിന്ന് മറെറാരാരം ശിക്ഷയനുഭവിയ്ക്കുക എന്ന ഒരു നിലവന്നാൽ ലോകത്തിൽ എന്തെല്ലാം സംഭവിയ്ക്കും? പാപം ചെയ്യുന്നവൾക്ക് തന്നിമിത്തം ഉത്തേജനം ലഭിയ്ക്കുകയല്ലേ ചെയ്യുന്നതു്? തനിയ്ക്കെന്തും ചെയ്യാമെന്നും ശിക്ഷയനുഭവിയ്ക്കുന്നത് അന്യനാണെന്നും ഉള്ള വിചാരം ബുദ്ധിഹീനക്ക് ഉണ്ടായിക്കഴിഞ്ഞാൽ അത് അപൽക്കരമായ എന്തെല്ലാം പ്രത്യാഘാതങ്ങളാണ് സൃഷ്ടിയ്ക്കുക? അവർ എന്തു കഠിന കർമ്മവും ചെയ്യും. യാഥാസ്ഥികരായ ക്രൈസ്തവന്മാർ ക്രിസ്തുവിൻെറ കഷ്ടപ്പാടുകളേയും മരണത്തെയും വീക്ഷിയ്ക്കുന്നത് ഒരു പ്രത്യേകതരത്തിലാണ്. അവ

രുടെ അഭിപ്രായത്തെ ശരിവെയ്ക്കണമെങ്കിൽ ഈശ്വരനേ ഒരു തുലാസായി കരുതേണ്ടിവരും. ഹിന്ദുമതത്തിൽ ഈശ്വരഭക്തിയും മനുഷ്യപ്രയത്നവും ഉണ്ടെങ്കിൽ മാത്രമേ ആദ്ധ്യാത്മികമായ ഉയൎച്ച കൈവരികയുള്ളുവെന്ന് സിദ്ധാന്തിയ്ക്കുന്നു.

കൎമ്മനിയമം മനുഷ്യരുടെ വിഷമതകളെ വ്യക്തമാക്കുവാൻ വേണ്ടി ആവിഷ്ക്കരിയ്ക്കപ്പെട്ടിട്ടുള്ളതാണെന്ന് പറയുന്നു. എല്ലാ മനുഷ്യരും ഒരുപോലെ ബുദ്ധിമാന്മാരും ബാഹ്യപരിതസ്ഥിതികളുള്ളവരും അല്ല എന്ന് അനുഭവത്തിൽ നിന്ന് മനസ്സിലാക്കുവാൻ കഴിയുന്നുണ്ട്. മനുഷ്യാത്മാവിന്റെ നിൎമ്മാണത്തിൽ വംശപാരമ്പര്യവും പരിതസ്ഥിതിയും പ്രേരണചെലുത്തുന്നുണ്ട്. കോംവിനേപ്പോലെ നമ്മളും സ്നേഹശീലനും ചിന്തകനും ആയ ഒരാളാണ് ലോകനിയന്താവെന്ന് വിശ്വസിയ്ക്കുകയാണെങ്കിൽ ലോകത്തിലുള്ള വിഷമതകൾ ആകസ്മികങ്ങളും സംഭവങ്ങളെ തുടൎന്നുണ്ടാകുന്നവയും ആണെന്ന് വിശ്വസിയ്ക്കുക സാദ്ധ്യമല്ല. ഹിന്ദുക്കൾക്ക് അതറിയാം. എന്നാൽ ഈശ്വരന്റെ സ്വാതന്ത്ര്യമായ ആഗ്രഹമാണ് ചിലരേ സ്വൎഗ്ഗത്തിലേയ്ക്കും ചിലരെ നരകത്തിലേയ്ക്കും അയയ്ക്കുന്നതെന്ന കോംവിന്റെ സിദ്ധാന്തത്തെ ഹിന്ദുക്കൾ സംശയാസ്പദമായ നിലയിൽ വീക്ഷിയ്ക്കുകയും കൂടുതൽ യുക്തിയുക്തമായ ഒരു വിശദീകരണം ലഭിയ്ക്കുവാൻ ആവശ്യപ്പെടുകയും ചെയ്യുന്നതാണ്. ഈശ്വരനും മനുഷ്യനും തമ്മിൽ ഇത്തരമൊരു ജഡബന്ധമുണ്ടെന്നു സ്ഥാപിയ്ക്കേണ്ട യാതൊരാവശ്യവുമില്ല. കൎമ്മസിദ്ധാ

ന്തം പറയുന്നത് ഗുണവൈചിത്ര്യങ്ങൾ പരമാത്മാവിൻെറ നിയന്ത്രിതമായ ഇച്ഛയേ ആധാരമാക്കിയാണ് നിലകൊള്ളുന്നതെന്നാണ് ഈശ്വരസ്വരൂപത്തെ സംബന്ധിച്ചേടത്തോളം വിചാരശൂന്യമായ ഏതു തത്വത്തേയും സ്വീകരിയ്ക്കുവാൻ ഹിന്ദുക്കൾ തെയ്യാറില്ല. വർദ്ധമാനമായ ഏക ഉദ്ദേശമാണ് വിശ്വവികാസത്തിൽ അഭിവ്യക്തമായിക്കൊണ്ടിരിയ്ക്കുന്നതെന്ന് അവർ വിശ്വസിയ്ക്കുന്നു. ചിലൎക്ക് മററുള്ളവരെ അപേക്ഷിച്ച് കൂടുതൽ സുഗമമായി ഈശ്വരസാമീപ്യം പ്രാപിയ്ക്കുവാൻ കഴിയുന്നുണ്ടെങ്കിൽ അതിനു കാരണം കഴിഞ്ഞജന്മത്തിൽ അവർ ചെയ്ത കഠിന പ്രയത്നമാണെന്നും ഹിന്ദുക്കൾ വിശ്വസിയ്ക്കുന്നു. സെയിൻറ് പാൾ പറയുന്നു:- "മനുഷ്യൻ വിതയ്ക്കുന്നതെന്തോ അത് അവൻ കൊയ്തെടുക്കുകയും ചെയ്യും" കൎമ്മനിയമം ഇതിനേ അനുകൂലിയ്ക്കുന്നു. മാത്രമല്ല അല്പംകൂടി മുമ്പോട്ടുപോകുന്നു:- "മനുഷ്യൻ എന്തു കൊയ്യുന്നുവോ അത് അവനാൽ വിതയ്ക്കപ്പെട്ടതായിരിയ്ക്കും." ക്രിസ്തുവിന്നു് വിപുലമായ ഇതിൻെറ സൂചനയേപ്പററി അറിവുണ്ടായിരുന്നു എന്നാണ് എൻെറ വിശ്വാസം. അദ്ദേഹം പറയുന്നു:- "പുത്രാ, ധൈര്യമായിരിയ്ക്കൂ. നിൻെറ പാപങ്ങൾക്ക് മാപ്പുനൽകപ്പെട്ടിരിയ്ക്കുന്നു." ഇതു പറയുമ്പോൾ അദ്ദേഹത്തിൻെറ ഉദ്ദേശം അവൻെറ കഷ്ടപ്പാടു് മുമ്പുചെയ്ത പാപങ്ങളുടെ ഫലമാണു് എന്നായിരിയ്ക്കണം. പാപി അവയെ വിസ്മരിച്ചിട്ടുണ്ടാകാം. എന്നാൽ ഈശ്വരൻ മറക്കുന്നതല്ല. അവൻെറ പാപഫലങ്ങൾ വ്യക്തിത്വത്തിൻെറ ഗാംഭീ

24

ര്യത്തിൽ ഒതുങ്ങിനില്ക്കുകയായിരുന്നു. നമ്മുടെ പൂർവ്വകർമ്മങ്ങൾ അചേതന മനസ്സിൽ സംഗ്രഹീതമായിരിയ്ക്കുമെന്ന് ആധുനിക മനഃശാസ്ത്രം സിദ്ധാന്തിയ്ക്കുന്നു. കർമ്മനിയമസിദ്ധാന്തത്തെ മനസ്സിൽ വെച്ചുകൊണ്ടായിരിയ്ക്കണം ക്രിസ്തു രോഗിയോട് ഇപ്രകാരം പറയുന്നത്:- "ഇനി പാപം ചെയ്യരുത്. അല്ലാത്തപക്ഷം നിന്റെ സ്ഥിതി കൂടുതൽ വഷളായിത്തീരും." നമുക്കുണ്ടാകുന്ന ആപത്തുകൾ ഒരു ന്യായാധീശന്റെ സ്വേച്ഛാപ്രമത്തമായ ആജ്ഞകൾ കൊണ്ടുണ്ടാവുന്നതല്ല. അർഹിയ്ക്കാത്ത ഒന്നിനെ നമ്മുടെ മേൽ വെച്ചുകെട്ടലുമല്ല. നമ്മുടെ ഇച്ഛയ്ക്ക് വിരുദ്ധമായിട്ടും പല ആപത്തുകളും നമുക്ക് നേരിടാറുണ്ട്. അവയെല്ലാം പൂർവ്വകർമ്മങ്ങളുടെ ഫലങ്ങളാണ്. അവയെപ്പററി അഭിമാനംകൊള്ളുകയല്ല നാം ചെയ്യേണ്ടത്. അങ്ങിനെയാണെങ്കിൽ നരകയാതന അനുഭവിയ്ക്കുന്നവർക്ക് ലജ്ജിക്കത്തക്ക യാതൊന്നുംതന്നേ ഉണ്ടായിരിയ്ക്കുകയില്ല. ആപത്തുകൾ മനുഷ്യനേ പാപംചെയ്യാൻ പ്രേരിപ്പിയ്ക്കാതിരിയ്ക്കുകയും ധർമ്മമാർഗ്ഗത്തിലൂടെ ചരിപ്പിയ്ക്കുകയും ചെയ്യുന്നു. ക്രിസ്തുവിനേ സംബന്ധിച്ചേടത്തോളം അവയ്ക്ക് അത്രമാത്രമേ പ്രാധാന്യമുള്ളതാനും.

കഷ്ടപ്പാടുകളെ സ്വയം വരിയ്ക്കുക എന്നത് മേൽ പ്രസ്താവിച്ച കാര്യവുമായി ബന്ധപ്പെടുന്നില്ല. അനശ്വരമായ ജീവിതത്തേ നേടുന്നതിന്ന് ആവശ്യമായ ആത്മശുദ്ധി ലഭിയ്ക്കുന്നേതുവരേ കഷ്ടപ്പാടുകൾ സഹിയ്ക്കുന്നു. നാം പൂർണ്ണരായിത്തീരുമ്പോൾ ഈശ്വരന്റെ നിരപേക്ഷമായ ഭാവങ്ങളുടെ സൃഷ്ടിയ്ക്കും രക്ഷയ്ക്കും നാം സഹായക

രായി ഭവിയ്ക്കുന്നു. പിന്നീട് കഷ്ടപ്പാടുകളെയെല്ലാം സ്വേച്ഛാപൂർവ്വം സ്വീകരിയ്ക്കുന്നു. സാധാരണ കഷ്ടതകളിൽനിന്ന് വിഭിന്നമായിരിയ്ക്കും അവ. മനുഷ്യസമുദായത്തിന്റെ രക്ഷയ്ക്കായി ശിവൻ വിഷപാനം ചെയ്തു. മഹായാനപദ്ധതിയനുസരിച്ച് ബുദ്ധൻ മനുഷ്യരുടെ ക്ഷേമത്തിന്നായി നിർവ്വാണപദത്തെ ത്യാഗംചെയ്തു. പൂർവ്വപാപത്തിന്നുള്ള ശിക്ഷയും അപ്രകാരം തോന്നുന്നവ മഹാത്മാക്കൾ സ്വയം വരിയ്ക്കുന്നവയും ആയ കഷ്ടതകൾക്കുപുറമേ മററൊരുവിധം കഷ്ടതയേപ്പററിയും ഹിന്ദുമതം ഉൽഘോഷിയ്ക്കുന്നുണ്ടു്. തപമാണത്. മുക്തിമാർഗ്ഗത്തിൽ ക്കൂടി സഞ്ചരിയ്ക്കുന്നവൻ ആത്മവികാസത്തിന്നോ വിശ്വകല്യാണത്തിന്നോ വേണ്ടി സ്വയം ഏറെറടുക്കുന്ന കഷ്ടതയേയാണ് തപമെന്നു പറയുന്നത്. വളരെ പ്രയാസമേറിയ ഒരു പ്രവൃത്തിയാണത്. ലോകത്തിലുണ്ടായ ഏററവും വലിയ മഹാത്മാക്കളെപ്പോലും പരിഭ്രാന്തരാക്കീട്ടുണ്ടു് അത് ലോകകല്യാണത്തിന്നുവേണ്ടി കഷ്ടതയേ സ്വയം വരിയ്ക്കുക എന്നതാണ് മുക്തി ലഭിയ്ക്കുന്നതിന്നുള്ള ഏററവും മഹത്തായ മാർഗ്ഗം. സന്യാസിമാരുടെ സാമ്രാട്ടായ ശിവൻ തന്റെ ഭക്തന്മാർ യഥാർത്ഥ സന്യാസിമാരും ആത്മത്യാഗികളും ആയിത്തീരുവാൻ ആഗ്രഹിയ്ക്കുന്നു. ബ്രഹ്മാവ് ശ്രദ്ധയേയും വിഷ്ണുഭക്തിയേയും ആഗ്രഹിയ്ക്കുന്നതുപോലെത്തന്നേ. ഒരാൾ പാപമുക്തനും ഈശ്വരപുത്രനും ആയിത്തീരുവാൻ ആഗ്രഹിയ്ക്കുന്നുണ്ടെങ്കിൽ സ്നേഹപൂർവ്വം ലോകക്ഷേമത്തിന്നുവേണ്ടി കഷ്ടപ്പാടുകൾ അനുഭവിയ്ക്കുവാൻ തെയ്യാറാകണം. ക്രൂസ്തുവാ

നികഠം സ്വസ്തികചിഹ്നത്തിന്ന് വളരെ പ്രാധാന്യം നൽകുന്നുണ്ട്. അതുകൊണ്ട് ഹിന്ദുക്കൾക്ക് ക്ഷോഭമില്ല. അവരെ അങ്ങിനെ ചെയ്യുന്നതിന്ന് തടസ്ഥപ്പെടുത്തുന്നു മില്ല. യഥാൎത്ഥ ഈശ്വരകാരുണ്യത്തിന്റെ പ്രതീകമാണത്. സ്നേഹത്തിന്റെ അടിസ്ഥാനം ആത്മബലിയാണെന്ന് അത് തെളിയിയ്ക്കുന്നു. ലോകക്ഷേമത്തിന്നു വേണ്ടി അത്യധികം കഷ്ടപ്പാടുകൾ സഹിച്ചവരും പരിശുദ്ധമായ തപോവൃത്തിയിൽ ഏൎപ്പെട്ടവരും ആയ അനേകം ഋഷിമാരേയും ബൌദ്ധന്മാരേയും പററി ഹിന്ദുമതത്തിൽ പറയുന്നുണ്ട്. അങ്ങിനെ സ്വയം വരിക്കപ്പെട്ട കഷ്ടപ്പാടുകൾ പൂൎവ്വപാപ ഫലങ്ങളല്ല.

അനന്തമായ ശിക്ഷാവിധിയുടെ പ്രശ്നത്തെ സംബന്ധിച്ചേടത്തോളം ക്രസ്തീയ ധൎമ്മാചാര്യന്മാരിൽ വളരെ കാലത്തോളം ചിന്താകുഴപ്പം നേരിട്ടിട്ടുണ്ട്. ഭാവിയെ നന്നാക്കിത്തീൎക്കുന്നതിന്നുള്ള പല പദ്ധതികളും അവർ ആവിഷ്കരിച്ചിട്ടുമുണ്ട്. 1429-ൽ ഫ്ലോറൻസിൽ ചേൎന്ന സമ്മേളനത്തിൽവെച്ച് മരണാനന്തര ശുദ്ധീകരണസ്ഥാനത്തെപ്പററി ഒരു തീരുമാനമുണ്ടായി. മരണാനന്തര ശുദ്ധീകരണസ്ഥാനം സ്വൎഗ്ഗമോ നരകമോ അല്ല. ഫെരോർ എന്ന ആചാര്യൻ മദ്ധ്യസ്ഥിതമായ ഒരു പരീക്ഷണമാൎഗ്ഗത്തെ നിൎദ്ദേശിച്ചു. അതനുസരിച്ച് ജീവന് പശ്ചാത്താപം ചെയ്യുന്നതിന്നുള്ള അവസരം ലഭിയ്ക്കുന്നു. ചില ധൎമ്മാചാര്യന്മാർ പീററരുടെ അവ്യക്തമായ ചില വചനങ്ങളുടെ അടിസ്ഥാനത്തിൽ മരണത്തിന്റെയും അവസാനത്തെ ന്യായദിവസത്തിന്റെയും ഇടയിൽ

ഒരു മദ്ധ്യസ്ഥിതി ഉണ്ടെന്ന് വിശ്വസിക്കുന്നു. വർത്തമാനജീവിതവും ഭാവിജീവിതവും തമ്മിൽ അവിച്ഛിന്നമായ ബന്ധമുണ്ടെന്ന് വിശ്വസിയ്ക്കുന്നവർ വളരെയുണ്ടെങ്കിലും പൂർവ്വജന്മത്തെ സമർത്ഥിക്കുന്നവർ ഇല്ലെന്നു തന്നേ പറയാം. കുറേ കാലത്തിനു ശേഷമെങ്കിലും പാശ്ചാത്യ വിദ്വാന്മാർ ഹിന്ദുമതത്തിലെ അനേകം പൌരാണിക കഥകളിൽ ഒളിഞ്ഞുകിടക്കുന്ന അമൂല്യഭാഗത്തേ കണ്ടറിയുമെന്ന് നമുക്കു പ്രതീക്ഷിക്കാം. ഹിന്ദുക്കളെ സംബന്ധിച്ചേടത്തോളം അതിൻെറ യാഥാർത്ഥ്യത്തേക്കുറിച്ച് അല്പമെങ്കിലും സംശയമില്ല.

ഹിന്ദുക്കൾ ജീവിയ്ക്കുന്ന അന്തരീക്ഷത്തിൽ ജീവിയ്ക്കുകയും ഇന്ത്യയുടെ ഭൂതകാലത്തേക്കുറിച്ച് അറിവുസമ്പാദിക്കുകയും ചെയ്തിട്ടുള്ള ഇന്ത്യയിലെ ക്രിസ്ത്യാനികൾ ഈശ്വരൻെറ സർവ്വവ്യാപകത്വ സിദ്ധാന്തത്തേ പരോക്ഷമായി ഉൾക്കൊള്ളുന്നവരാണ്. ഈശ്വരൻ കഠിനചിത്തനും തന്നേ അവഗണിയ്ക്കുന്നവരെ കഠിനമായി ശിക്ഷിയ്ക്കുവാനുള്ള കരുത്തുള്ളവനും മനുഷ്യസമുദായത്തിൻെറ പാപശാന്തിക്കുവേണ്ടി കുരിശിന്മേൽ കയറിയ യേശുപരമാത്മാവിൻെറ പരമാത്മാവായവനും മരിച്ചിട്ടും ജീവിച്ചെഴുന്നേററ് അത്ഭുതകൃത്യങ്ങൾ ചെയ്യുന്നവനും മററുമാണെന്നുള്ള സംശയാസ്പദമായ സിദ്ധാന്തങ്ങളെ അംഗീകരിക്കുവാൻ അവർക്ക് വളരെ വിഷമം തോന്നുന്നുണ്ട്. ചിന്താശീലരും പ്രത്യേകിച്ച് പുതിയ തലമുറക്കാരും ആയ ഇന്ത്യയിലെ ക്രിസ്ത്യാനികൾ ഈശ്വരൻ എല്ലാ മനുഷ്യരിലും എല്ലാ ലോകത്തിലും കുടികൊ

ളളുന്നുണ്ടെന്നു് വിശ്വസിക്കുന്നു. മററുള്ളവരേ അപേക്ഷിച്ചു് തന്നിൽ ഈശ്വരത്വം കൂടുതലുണ്ടെന്നു് തെളിയിക്കത്തക്ക പൂർണ്ണത്വം യേശു നേടിയിട്ടുണ്ടായിരുന്നുവെങ്കിലും പുരാതന ധമ്മഗ്രന്ഥത്തിൽ അവഗണിക്കപ്പെട്ടതും ഇശായ തുടങ്ങിയ ചില ആചാര്യന്മാർ അനുവത്തിച്ചിരുന്നതും ആധുനിക ലോകസ്ഥിതിക്കു് അത്യന്തം ഉപയോഗപ്രദമായിട്ടുള്ളതും ആയ അദ്ദേഹത്തിൻെറ ജീവിതം മഹത്തായ സ്നേഹസിദ്ധാന്തത്തേ പ്രകടിപ്പിക്കുന്ന ഒന്നാണെന്നു് അവർ അഭിപ്രായപ്പെടുകയും ചെയ്യുന്നു. ക്രിസ്തുമതസമ്മതമായ സ്നേഹവും രക്ഷാബോധവും വളത്തുന്നതുകൊണ്ടുമാത്രമേ ഈ ലോകത്തിൽ സത്യയുഗം ആവിർഭവിക്കുകയുള്ളുവെന്നു് അവർ വിശ്വസിക്കുന്നു. പാരമ്പരാഗതമായ ധമ്മനിയമങ്ങളിൽ വന്നുചേരുന്ന ശൈഥില്യത്തേ അറിയുവാൻ കഴിയാത്ത വിദേശീയരായ അവരുടെ സഹയാത്രികർ ഹിന്ദുമതത്തിലെ അമൂല്യ സിദ്ധാന്തങ്ങളായ ഈശ്വരൻെറ സവ്വവ്യാപകത്വം, അഹിംസ, കമ്മം, പുനർജ്ജന്മം തുടങ്ങിയവയേ പരിഹസിക്കുകയും നിന്ദിക്കുകയും ചെയ്യുന്നതു് അവർക്കു് പൊറുക്കവാൻ കഴിയുന്നില്ല ഇന്നു് ഇന്ത്യയിലുള്ള ക്രിസ്തുമതം ഹിന്ദുമതസിദ്ധാന്തങ്ങളാൽ പ്രഭാവിതമായിക്കൊണ്ടിരിക്കുകയാണു്. ഹൈന്ദവസിദ്ധാന്തങ്ങളെ കേട്ടു മനസ്സിലാക്കി തദനുസൃതമായി പ്രവത്തിക്കുകയോ അഥവാ കേട്ടില്ലെന്നു നടിച്ചു് വിട്ടുനില്ക്കുകയോ ചെയ്യുന്നതിനു് അവർക്കു സ്വാതന്ത്ര്യമുണ്ടു്. എന്നാൽ ശരിയായ മാർഗ്ഗമാണു് അവർ തിരഞ്ഞെടുത്തിട്ടുള്ളതു് എന്നു കാണുന്നു. ഹിന്ദു

മതത്തിലെ ഉത്തമ സിദ്ധാന്തങ്ങളേയും ക്രസ്തുമതത്തിലെ വിശിഷ്ട തത്വങ്ങളേയും കൂട്ടിയിണക്കികൊണ്ടുപോകുന്നതിനാണ് അവർ ശ്രമിയ്ക്കുന്നത്. അതിൽ അവർക്ക് വിജയംനേടുവാൻ കഴിയുകയാണെങ്കിൽ ഹൈന്ദവസിദ്ധാന്തങ്ങളാൽ പ്രഭാവിതമായ പ്രസ്തുത ക്രൈസ്തവധർമ്മം ഇന്ത്യയ്ക്കു മാത്രമല്ല ലോകത്തിനാകമാനം സമൃദ്ധമായ ഒരദ്ധ്യാത്മിക ജീവിതത്തെ പ്രദാനം ചെയ്യുന്നതിന്ന് സമർത്ഥമായിത്തീരും.

——— :o: ———

## ബുദ്ധമതം.

ബുദ്ധമതസ്ഥാപകനായ ഗൌതമബുദ്ധനെ ലോകത്തിലെ മഹാപുരുഷന്മാരിൽ ഒരാളായി എണ്ണുന്നു. അദ്ദേഹത്തേസംബന്ധിച്ച് സാധാരണപോലെ വളരെയധികം കെട്ടുകഥകൾ പ്രചരിച്ചിട്ടുണ്ട്. ജനനംമുതൽ മരണം വരേയുള്ള അദ്ദേഹത്തിൻെറ ജീവചരിത്രം കേവലം സാങ്കല്പികമാണെന്ന് വാദിയ്ക്കുന്നവരും അപൂർവ്വമല്ല. എന്നാൽ ബുദ്ധൻ സുഖലോലുപതത്വത്തിൻെറ മടിത്തട്ടിൽ ജനിച്ച ഒരു രാജകുമാരനായിരുന്നുവെന്നും യൌവ്വനാവസ്ഥയിൽതന്നെ ലോകസുഖമുപേക്ഷിച്ച് ഏകാന്തവാസം സ്വീകരിയ്ക്കുകയും ധ്യാനം, ചിന്തനം എന്നിവയിൽ കൂടി ജ്ഞാനംനേടുവാൻവേണ്ടി പ്രയത്നിയ്ക്കുകയും ചെയ്ത ഒരാളായിരുന്നുവെന്നും സമ്മതിയ്ക്കാതിരിപ്പാൻ നിവ്വാഹമില്ല.

ബുദ്ധിപരമായ വളച്ചയുടെ കാലമായിരുന്നു അത്. ധർമ്മപ്രചാരകന്മാർ ബുദ്ധിയുക്തമല്ലാതെ ചിന്തിയ്ക്കുകയും പ്രവർത്തിയ്ക്കുകയും ചെയ്യുതിന്റെ ഫലമായി ഉണ്ടായ അനേകം സിദ്ധാന്തങ്ങളും സല്പങ്ങളും അക്കാലത്ത് എങ്ങും നിലകൊണ്ടിരുന്നു. ചിലർ അവയെ അംഗീകരിച്ചു. മററുചിലർ എതിർത്തു. സംഘർഷാത്മകമായ പ്രസ്തുതഉത്സാഹത്തേയും പരസ്പരവിരുദ്ധമായ ദർശനങ്ങളേയും കണ്ട ബുദ്ധൻ ദാർശനികമായ ഗവേഷണം നടത്തുന്നത് വ്യർത്ഥമാണെന്ന് മനസ്സിലാക്കി. ആചരണരംഗത്തിൽ കർമ്മകാണ്ഡത്തിന്റെ സംസ്കാരപദ്ധതി നൈതികമായ കർത്തവ്യപാലനത്തിന്റെസ്ഥാനം ഏററെടുത്തിട്ടുള്ളതായി അദ്ദേഹംകണ്ടു. ധർമ്മക്ഷേത്രത്തിലാകട്ടെ അപരിഷ്കൃതയുഗത്തിലെ അന്ധവിശ്വാസങ്ങൾ തലപൊക്കുകയും സ്വാർത്ഥപരായണരായ വ്യക്തികൾ സ്വന്തം താല്പര്യത്തിന്നുവേണ്ടി അവയെ ഉപയോഗിയ്ക്കുകയും ചെയ്തിരുന്നു. പുരോഹിതന്മാരുടെ ഇടപെടൽകൂടാതേയും ഈശ്വരനെപ്പററിയുള്ള വാദപ്രതിവാദം നടത്താതേയും മുക്തിപ്രാപിയ്ക്കുവാൻ സാധിയ്ക്കുമെന്ന് ബുദ്ധൻ കണ്ടു. ലോകകല്യാണത്തിന്ന് വിശുദ്ധാചരണം ആവശ്യമാണ്. അതിൽനിന്ന് മുക്തിലഭിയ്ക്കുകയുംചെയ്യും. അനിശ്ചിത ഫലങ്ങളുണ്ടാക്കിത്തീർക്കുന്ന ദുരാഗ്രഹങ്ങൾകൊണ്ടും ക്രുദ്ധരായ ദേവന്മാരെ പ്രീതിപ്പെടുത്തുവാൻ വേണ്ടി നിഗൂഢമായ ക്രിയകൾചെയ്യുന്നതുകൊണ്ടും അതു സാദ്ധ്യമല്ല. ദാർശനികചിന്തയിൽനിന്നുള്ള വിരക്തി, ധർമ്മശാസ്ത്രങ്ങളിലുള്ള അനാസ്ഥ, നൈതികാചരണത്തി

ലുള്ള അന്തരക്തി എന്നിവയാണ് ബുദ്ധന്റെ ഉപദേശങ്ങളുടെ സവിശേഷതകൾ.

ദർശനം:— നാലു ആര്യസത്യങ്ങളെപ്പററി ബുദ്ധൻ പ്രതിപാദിച്ചിട്ടുണ്ട്. ദുഖം ഉണ്ട്, ദുഖകാരണമുണ്ട്, ദുഖത്തെനിരോധനംചെയ്യാം, ദുഖനിവൎത്തിയ്ക്കുള്ള മാൎഗ്ഗമുണ്ട് എന്നിവയാണ് അവ. ലോകം ക്ഷണഭംഗുരമായതാണ് ദുഖത്തിന്നുള്ള കാരണം. സൎവ്വപദാൎത്ഥങ്ങളും സ്വന്തം അഭിവ്യക്തിയ്ക്കവേണ്ടിയുള്ള ശ്രമത്തിൽ സദാ ഏൎപ്പെട്ടുകൊണ്ടിയ്ക്കുന്നു. പ്രസ്തുത ഉല്പത്തിക്ഷയങ്ങൾക്കാണ് സംസാരമെന്ന പേർ പറയുന്നത്. ഒരു നിമഷത്തേയ്ക്കായാലുംശരി ആയിരംവൎഷത്തേയ്ക്കായാലുംശരി പദാൎത്ഥങ്ങൾ നിലനില്ക്കുന്ന ആ പ്രത്യേകസ്ഥിതിവിശേഷത്തിന്നാണ് ഉല്പത്തി എന്നുപറയുന്നത്. ബുദ്ധൻ മനോവ്യാപാരത്തെ ക്ഷണികമായും മനസ്സിൽനിന്ന് ഭിന്നമായവസ്തു ജഗത്തിനെ അനിത്യമായും തരംതിരിച്ചിട്ടുണ്ട്. എന്നാൽ പിന്നീടുണ്ടായ ബൌദ്ധദാൎശനികന്മാർ സൃഷ്ടിമുഴുവൻ ക്ഷണഭംഗുരമാണെന്ന് സിദ്ധാന്തിയ്ക്കുന്നു. ഓരോ കൎമ്മശൃംഖലയ്ക്കും ഒരു കണ്ണിയുണ്ട്. വികാസപ്രവാഹത്തിന്ന് ക്ഷണികമായദശയുണ്ട്. അങ്ങിനെയുള്ള എല്ലാകണ്ണികളും ചേൎന്നിട്ടാണ് ജഗത്ത് ഉണ്ടാകുന്നത്. വസ്തുക്കളും ആത്മാക്കളും പരിണാമവും പ്രവൎത്തനവുമാണ്.

പ്രവൎത്തനത്തിന്റെ അഥവാ വ്യാപാരത്തിന്റെ സ്ഥാനത്ത് വസ്തുക്കളേയോ പദാൎത്ഥങ്ങളേയോപററി പറയുന്നതായാൽ അസ്തിത്വവിഹീനങ്ങളായ പദാൎത്ഥങ്ങളെ

പ്പുററിയുള്ള ഛായയായിരിയ്ക്കും അത്. ദ്രവ്യം ഗുണം, സമ്പൂർണ്ണം, അവയവം, കാരണം പരിണാമം മുതലായ ന്യായ സംബന്ധങ്ങളെക്കൊണ്ടാണ് സ്ഥിരമെന്ന് തോന്നപ്പെടുന്ന വിശ്വത്തെ സൃഷ്ടിയ്ക്കുന്നത്. പ്രസ്തുത ബന്ധങ്ങൾ ചിന്താജഗത്തിനെ സംബന്ധിച്ചേടത്തോളം യഥാർത്ഥമാണ്. വസ്തു ജഗത്തിന്റെ കാര്യത്തിൽ അങ്ങിനെയല്ലതാനും. സ്വാഭാവികമായി വസ്തുക്കളുടെ ആധാരരൂപമായി ഒരു നിത്യദ്രവത്തെ നാം സങ്കല്പിയ്ക്കുന്നു. എന്നാൽ ആ നിത്യമായ ആധാരം കേവലം സങ്കല്പസൃഷ്ടിമാത്രമാണ്. മഴപെയ്തുകൊണ്ടിരിയ്ക്കുന്നുണ്ടെന്ന് നാം പറയാറുണ്ട്. പക്ഷേ മഴ എന്ന വസ്തുവിന്റെ സത്ത എവിടെയാണ്? ചലനമല്ലാതെ മറെറാന്നും തന്നെയില്ല. ക്രിയ ഉണ്ടെങ്കിലും കർത്താവ് എവിടെയുമില്ല. നിരന്തരമായ പ്രവാഹത്തെ വസ്തുക്കളുടെ പരിവർത്തനരഹിതമായ ഏക രൂപതയാണെന്ന് നാം മനസ്സിലാക്കുന്നു. ശിശു, ബാലകൻ, യുവാവ്, പ്രൌഢൻ, വൃദ്ധൻ എന്നിവരെല്ലാം ഒന്നുതന്നേയാണ്. ബീജവും വൃക്ഷവും ഏകമാണ്. ഒന്നിനുപിന്നിൽ മറെറാന്ന് അതിശീഘ്രംവന്നുചേരുന്നു. അതിന്റെ വേഗനിമിത്തമാണ് അതിനെ അഖണ്ഡമായ ഏകതയാണെന്ന് നാം കരുതുന്നത്. കത്തിച്ചപന്തത്തേ വട്ടത്തിൽവീശിയാൽ അഖണ്ഡമായ ഒരു ജ്യോതിർവലയം നമുക്ക് അനുഭവപ്പെടുന്നതുപോലെയാണിത്. അത്യന്തം ഉപയോഗപ്രദമായ ഒരു സമ്പ്രദായത്തിന്റെ പ്രേരണയെന്നോണമാണ് വിഭിന്ന സമുദായങ്ങൾക്ക് വിശിഷ്ടനാമങ്ങൾ നൽകപ്പെട്ടി

രിയ്ക്കുന്നത്. പേരിന്റെ അഖണ്ഡതകാരണമായി പ്രസ്തുതപേർ നൽകപ്പെട്ട പദാർത്ഥം അഖണ്ഡവും ഏകവുമാണെന്ന് നാം കരുതുന്നു. അഥവാ അങ്ങിനെതെററിദ്ധരിയ്ക്കുന്നു.

ശാശ്വതമായ ദ്രവ്യത്തിന്റെ അഭാവത്തിൽ സംസാരത്തിന്റെ നിരന്തരതയേ സാർവ്വഭൌമികമായ കാരണവാദസിദ്ധാന്തത്തിൽക്കൂടി വ്യാഖ്യാനിയ്ക്കപ്പെട്ടിരിയ്ക്കുന്നു. വസ്തു എന്നതു് ഒരു ധർമ്മവിശേഷത്തിന്റെ നാമമാണ്. ഒരു കാരണത്തിന്റെ അഥവാ ദശാവിശേഷത്തിന്റെ സംജ്ഞയാണ്. "അതിന്റെ ഉപസ്ഥിതിയിൽ ഇതുണ്ടാകുന്നു. അത് ഉണ്ടായതിനുശേഷമാണ് ഇതിന്റെ ഉല്പത്തി. അതിന്റെ അഭാവത്തിൽ ഇതുണ്ടാകുന്നില്ല. അതിന്റെ അന്ത്യം ഇതിന്റെയും അന്ത്യമാണ്". (മദ്ധ്യമനികായ്) 'പ്രതീത്യസമുല്പാദ'ത്തിന്റെ സിദ്ധാന്തമെന്നോ സാപേക്ഷമായ കാരണവാദമെന്നോ ഇതിനേ വിളിയ്ക്കാം. പരിവർത്തനയുക്തമായ ഒരു വസ്തു സത്താരഹിതമാണ്. പരിവർത്തനം മാത്രമാണ് സ്വയമേവ ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നത്. വിനാശവും പിന്നീട് നൂതനസൃഷ്ടിയും സംഭവിച്ചുകൊണ്ടിരിയ്ക്കുന്ന ഒരു ശൃംഖലയല്ല വിശ്വശൃംഖല. ഒരു ദശാവിശേഷം സ്വന്തം സൃജനാശക്തിയെ പിന്നീടുണ്ടാകുന്നദശാവിശേഷത്തിന്ന് ഏല്പിച്ചുകൊടുത്തുകൊണ്ടാണ് പോകുന്നത്. ഭൂതവും വർത്തമാനവും ഒരു സന്ധിയിൽ ആബദ്ധമാണ്. പ്രകൃതിയെ ബഹുമുഖമായി വ്യാഖ്യാനിയ്ക്കുന്ന നാം അതിന്റെ മുമ്പും പിമ്പുമുള്ള വിഭിന്ന അവസ്ഥകളുടെ നിരന്തര പരമ്പരയുടെ നാമത്തിനാലാണ് അതിനേ സൂചിപ്പിയ്ക്കുന്നത്.

പ്രാണനും ചലനവുമുള്ള ജീവലോകം ഒരു നിയമത്തിന്നധീനമായാണ് വർത്തിയ്ക്കുന്നതു്. സാംസാരികകാര്യങ്ങളിൽ വിഷമതനേരിടുന്ന സമയത്ത് മനുഷ്യനേ ആശാനിർഭരനാക്കിത്തീർക്കുന്നത് പ്രസ്തുത നിയമമാണ്. സാംസാരിക കാര്യങ്ങളുടെ വിശിഷ്ടമായ രൂപമെന്തെന്നതിനേക്കുറിച്ച് പല അഭിപ്രായങ്ങളും ഉണ്ട്. മിക്ക ആളുകളും അതിൻെറ സത്തയേ നിഷേധിയ്ക്കുന്നില്ലെങ്കിലും ഒരു ശക്തിയായിട്ടാണ് അതിനേ കരുതുന്നത്. വസ്തു ജഗത്ത് ചിത്തത്തിൻെറ വികാരം മാത്രമാണെന്ന് ദ്യോതിപ്പിയ്ക്കുന്ന സൂചനകളും ചിലപ്പോഴെല്ലാം കാണപ്പെടുന്നുണ്ട്. "ചേതന നശിപ്പിയ്ക്കപ്പെട്ടാൽ ബാക്കിയുള്ള വിശ്വവും നശിയ്ക്കും" ഈ ജഗത്ത് അവിദ്യയിൽനിന്നുണ്ടായതാണ്. ജ്ഞാനികൾ അതിനൊരു സത്തയുണ്ടെന്ന് കരുതുന്നില്ല. സംസാരത്തിലെ നാനാപദാർത്ഥങ്ങളും നിർഗ്ഗുണത്തിൻെറ അഭിവ്യക്തിയായി പലപ്പോഴും കരുതപ്പെടാറുണ്ട്. യഥാർത്ഥജ്ഞാനം ഉല്പന്നമായാൽ സംശ്ലിഷ്ടപദാർത്ഥം ഇല്ലാതായിത്തീരുന്നു മൂലതത്വം മാത്രം അവശേഷിയ്ക്കുന്നു. പ്രസ്തുത അഭിവ്യക്തിയുടെ ലോകത്തേ വിശ്ലേഷണം ചെയ്യുവാൻ ബുദ്ധൻ ഇഷ്ടപ്പെട്ടില്ല. അതിൻെറ വലയിൽനിന്നു് രക്ഷപ്പെടുന്നതിന്നു് സഹായം നൽകലായിരുന്നു അദ്ദേഹത്തിൻെറ ഉദ്ദേശം. "ജ്വലിയ്ക്കുന്ന തീയ്യിൽകിടന്ന് പൊരിയുന്നവർക്ക് തീയ്യിനേപ്പററി ഒരു ഗവേഷണം നടത്തേണ്ടതിൻെറ ആവശ്യമില്ല. ഏതെങ്കിലും പ്രകാരത്തിൽ അതിൽനിന്നു് രക്ഷപ്പെടുവാനാണ് അവർ ശ്രമിക്കേണ്ടതു്."

ഓരോ ജീവിയും മിശ്രിതമായ ഒരു ദ്രവ്യമാണ്. അതിൻെറ അവയവങ്ങളും ഭേദവും രൂപവും നിത്യം പ്രതിമാറിക്കൊണ്ടിരിയ്ക്കുന്നു. വേദന, സംജ്ഞ, സംസ്കാരം, വിജ്ഞാനം എന്നിവയാണ് മനസ്സിൻെറ അംഗങ്ങൾ. രാഗാത്മകമായ അംശമാണ് വേദന. സംജ്ഞയും ബുദ്ധിയും ജ്ഞാനത്തോട് ബന്ധപ്പെട്ടതാണ്. സംസ്കാരം ചേഷ്ടയോടും. ബുദ്ധി പലപ്പോഴും ജീവൻെറ പ്രവൃത്തി ചെയ്യുന്നു. നിത്യമായ ജീവനോ ആത്മാവോ ഉണ്ടെന്നുള്ളതിന്ന് യാതൊരു തെളിവുമില്ല. "ഒരു മനുഷ്യൻ 'ഞാൻ' എന്നു പറയുമ്പോൾ ആയാൾ അവയവസമഷ്ടിയേയോ അവയിൽ ഏതെങ്കിലും ഒന്നിനേയോ ആണ് സൂചിപ്പിയ്ക്കുന്നത്. അങ്ങിനെ അതിനേ 'ഞാനാണെന്നു ഭാവിച്ച് ആയാൾ തന്നത്താൻ വഞ്ചിയ്ക്കപ്പെടുന്നു." (സംയുക്തനികായ) ബുദ്ധൻ വ്യവഹാരികമായ ആത്മാവിൻെറ അംഗോപാംഗങ്ങളെപ്പററി മാത്രമേ പറയുന്നുള്ളു. എന്നാൽ നിത്യമായ ആത്മാവിനേ അദ്ദേഹം പരസ്യമായി നിഷേധിയ്ക്കുന്നില്ല. നാഗസേനൻ നിത്യാത്മാവ് എന്നത് ന്യായവിരുദ്ധമായ ഒരു സങ്കല്പമാണെന്നും മനസ്സിൻെറ ഏകീകരണശക്തി വഴിയായിട്ടുള്ള സങ്കല്പവും ജടിലഭാവവും ആണ് മനുഷ്യാത്മാവ് എന്നും സിദ്ധാന്തിയ്ക്കുന്നു. അനേകം ഗുണങ്ങളുടെ സംഗ്രഹമാണ് ശരീരം. അപ്രകാരംതന്നേ മനസ്സിൻെറ സമസ്തദശാവിശേഷങ്ങളുടെയും ഒരു സമുച്ചയമാണ് ആത്മാവ്.

ആത്മാവിനേകുറിച്ചുള്ള സങ്കല്പം പുനർജന്മത്തേ സാർത്ഥകമാക്കിത്തീർക്കുന്നതിന്ന് പര്യാപ്തമായിട്ടുള്ള

താണ്. അസംബദ്ധമായ സംഭവങ്ങളുടെ അവ്യവസ്ഥിതമായ ശൃംഖലയല്ല വ്യക്തി. സജീവമായ ഒരു നിരന്തരതയാണ്. മരിച്ച മനുഷ്യനല്ല രണ്ടാമതും ജനിയ്ക്കുന്നത് പക്ഷേ മൃതനിൽനിന്ന് സർവ്വഥാ ഭിന്നനുമല്ല ആയാൾ. പൂർണ്ണമായും ഒന്നാണെന്നോ പൂർണ്ണമായും ഭിന്നമാണെന്നോ പറഞ്ഞുകൂടാ. നിരന്തരതയും അതോടൊപ്പം തന്നേ നിത്യപരിവർത്തനവും നിലകൊള്ളുന്നുണ്ട്. നമ്മുടെ ഓരോ അനുഭവവും മറെറാരു അനുഭവത്തിലേയ്ക്ക് നമ്മേനയിയ്ക്കുന്നു. അതിൽ പൂർവ്വാനുഭവം ലിപ്തമാകുന്നു. അങ്ങിനെ ഭൂതകാലം മുഴുവൻ വർത്തമാനത്തിൽ നിക്ഷിപ്തമായിരിയ്ക്കുന്നു.

**ആചരണശാസ്ത്രവും ധർമ്മവും:—** ജീവിതത്തിൻെറ ലക്ഷ്യം നിർവ്വാണംപ്രാപിയ്ക്കലാണ്. ഇതിന്ന് സഹായകമാവുന്ന സർവ്വ കർമ്മങ്ങളും നല്ലതായി കരുതപ്പെടുന്നു. ബൌദ്ധന്മാരുടെ ആചരണ ശാസ്ത്രത്തിന്ന് ആര്യ അഷ്ടാംഗിക മാർഗ്ഗമെന്നാണ് പേർ. എട്ടംഗങ്ങൾ താഴെ പറയുന്നവയാണ് സമ്യക്കായ ദൃഷ്ടി, സമ്യക്കായ സങ്കല്പം, സമ്യക്കായ വചനം, സമ്യക്കായ കർമ്മാന്തം, സമ്യക്കായ ആജീവം, സമ്യക്കായ വ്യായാമം, സമ്യക്കായ സ്മൃതി, സമ്യക്കായ സമാധി. മദ്ധ്യമാർഗ്ഗീയ ധർമ്മമെന്നാണ് ഇതിനേ പറയാറുള്ളത്. അതിയായ തപസ്സും അതിയായ ഭോഗവും ഇതിൽ നിഷേധിയ്ക്കപ്പെട്ടിരിയ്ക്കുന്നു. രണ്ടിൻെറയും മദ്ധ്യത്തിലുള്ള മാർഗ്ഗത്തേയാണ് സ്വീകരിച്ചിട്ടുള്ളത്. മനുഷ്യൻെറ സമ്പൂർണ്ണമായ മാനസികജീവിതത്തേ രൂപാന്തരപ്പെടുത്തലും

ബൌദ്ധികവും ഭാവാത്മകവും ക്രിയാത്മകവുമായ രംഗങ്ങളിൽ നവീനതചത്തേ പ്രദാനം ചെയ്യലുമാണ് ഇതിന്റെ ഉദ്ദേശം

ബുദ്ധന്റെ കാലത്ത് വർണ്ണവ്യവസ്ഥയിൽ പലതകരാറുകളും വന്നുചേന്നിട്ടുണ്ടായിരുന്നു. ബ്രാഹ്മണത്വം ജാതിയെ ആസ്പദിച്ചല്ല, പ്രത്യുത കമ്മത്തേയോ ആചരണത്തേയോ ആസ്പദിച്ചാണ് നിലകൊള്ളുന്നതെന്ന് അദ്ദേഹം പറഞ്ഞു. ഇതു് വർണ്ണവ്യവസ്ഥയെ വളരെ ദുർബ്ബലമാക്കിത്തീർത്തു. എന്നാൽ അദ്ദേഹം ഒരു സമുദായ പരിഷ്കൎത്താവായിരുന്നില്ല. ധമ്മപ്രചരണമായിരുന്നു അദ്ദേഹത്തിന്റെ മുഖ്യോദ്ദേശം. അദ്ദേഹത്തിന്റെ ധമ്മം സവ്വർക്കും ആചരിയ്ക്കാവുന്ന ഒന്നായിരുന്നുവെങ്കിലും ഉച്ചവർണ്ണക്കാരുടെ ഇടയിൽ മാത്രമായി അത് നിലകൊണ്ടു. ഗൃഹ്യസംസ്കാരപദ്ധതിയിൽ അദ്ദേഹം കൈകടത്തുക യുണ്ടായില്ല വൈദിക സമ്പ്രദായമനുസരിച്ച് ജീവിച്ചുവരികയും ചെയ്തു. ആനന്ദോപലബ്ധിയ്ക്കുള്ള രഹസ്യത്തേ ഉൽഘാടനം ചെയ്യലായിരുന്നില്ല ബുദ്ധന്റെ പ്രവൎത്തി. ജനങ്ങളെ പ്രസ്തുത അനുഭവത്തിലേയ്ക്ക് നയിയ്ക്കലായിരുന്നു. നിർവ്വാണമെന്ന വാക്കിന്റെ അൎത്ഥം കെട്ടടങ്ങൽ അഥവാ ശാന്തമാവൽ എന്നാണ്. അതിനാൽ ഉഷ്ണമുള്ള വാസനയുടെ കെട്ടടങ്ങൽ, വാസന, വിദ്വേഷം, അവിദ്യ എന്നീ അഗ്നിയുടെ ശാന്തമാവൽ ആണ് നിർവ്വാണപ്രാപ്തി. "നിർവ്വാണത്തേ ശൂന്യമായ നിശാന്ധകാരമായി കരുതരുത് ആത്മവിശ്വാസം, മനഃശാന്തി, ഉദ്വേഗഭാവം, ആനന്ദം, സുഖം, മൃദുലത,

പരിശുദ്ധി, ഉത്സാഹം മുതലായ ഗുണങ്ങളാൽ പൂർണ്ണമായ നിത്യജീവിതത്തിന്റെ പേരാണ് അത്." നിർവ്വാണത്തെ വിനാശമാണെന്നു പറഞ്ഞിട്ടുണ്ടെങ്കിൽ അത് അധർമ്മമാണ് അതിന്ന് പ്രതിവാദം ചെയ്യപ്പെട്ടിട്ടുമുണ്ട്. ജ്ഞാനാതീതനായതുനിമിത്തം നിർവ്വാണസ്വരൂപത്തെപ്പററി വർണ്ണിയ്ക്കുന്ന സമയത്ത് നിഷേധവാക്യങ്ങൾ ഉപയോഗിയ്ക്കപ്പെട്ടിട്ടുണ്ട്.

ബുദ്ധധർമ്മം തികച്ചും നവീനവും ഭൂതകാലത്തോട് ബന്ധമില്ലാത്തതും അടിസ്ഥാനരഹിതവും ആയിട്ടുള്ള ഒന്നാണെന്ന് നാം കരുതേണ്ടതിന്റെ ആവശ്യമില്ല. ആരംഭികോപനിഷത്തുകളിൽ പ്രതിപാദിതമായ ചിന്താഗതിയുടെ പിന്നീടുണ്ടായ രൂപമാണത്. പരമമായസത്യത്തേയും മോക്ഷരൂപത്തേയും ആത്മാവിന്റെ നിത്യതയേയുംപററി ബുദ്ധൻ ശരിയായവിധത്തിൽ നിരൂപണംചെയ്തിട്ടില്ല അത്തരം വിഷയങ്ങളെ ഒഴിച്ചുനിർത്തിയിരിയ്ക്കുകയാണ്. അവയെപ്പററി ചിന്തിയ്ക്കുവാൻ ബുദ്ധൻ അനുമതിനൽകീട്ടുമില്ല പ്രായോജികജീവിതത്തിന്ന് സഹായകരമല്ലാഎന്നുപറഞ്ഞ് മാലൂക്യന്റെ ചോദ്യങ്ങളെ അദ്ദേഹംനിഷേധിയ്ക്കുകയാണ് ചെയ്തിട്ടുള്ളത്. ദാർശനികപ്രശ്നങ്ങൾവരുമ്പോൾ അവയെപ്പററി അദ്ദേഹം മൌനം അവലംബിയ്ക്കാറുണ്ടായിരുന്നു. അതിന് പലപ്രകാരത്തിലുള്ള വ്യാഖ്യാനങ്ങളും നൽകപ്പെട്ടിട്ടുണ്ട്. പ്രാചീനരും ആധുനിക വ്യാഖ്യാതാക്കളും ആയ അദ്ദേഹത്തിന്റെ ചിലഅനുയായികൾ അതിനെ നിഷേധസൂചകമായി കണക്കാക്കുന്നു ഔതി

കമോ സമഷ്ടിവിഷയകമൊ ആയ പരമമായ സത്ത യുടെ അസ്തിത്വത്തെ ബുദ്ധൻ അംഗീകരിയ്ക്കുന്നില്ലെന്ന് അവർ പറയുന്നു ഈ ചിന്താഗതിയനുസരിച്ചു നോക്കി യാൽ നിർവ്വാണമെന്നത് ശൂന്യതയാണ്, ജനങ്ങൾ ക്ഷോഭിച്ചേയ്ക്കുമോ എന്ന ഭയന്ന് മേൽചേർത്ത ചിന്താ ഗതിയുടെ വിശദരൂപം ബുദ്ധൻ അവരുടെമുമ്പിൽവെ ച്ചിട്ടില്ലെന്നും പറയപ്പെടുന്നുണ്ട്. എന്നാൽ ഇങ്ങിനെ കരുതുന്നത് ബുദ്ധൻെറ ദർശനത്തെ അസംബദ്ധവും അദ്ദേഹത്തിൻെറ ആദർശനിഷ്ഠയെ സംശയജനകവുംആ യിവിചാരിക്കുന്നതിന്ന് പ്രേരണനല്കുന്നു. ബുദ്ധൻെറ ആജ്ഞാരൂപത്തിലുള്ള ചില വചനങ്ങൾ നിഷേധാത്മ കമായ പ്രസ്തുതബുദ്ധിവാദത്തോട് യോജിയ്ക്കുന്നതുമില്ല. ശുഷ്കമായധർമ്മത്തെ അദ്ദേഹത്തിൻെറ കാലത്തുണ്ടായി രുന്ന ദേവോപാസകന്മാർ എങ്ങിനെ ഇഷ്ടപ്പെടും ? മററു ചിലർ പറയുന്നത് അദ്ദേഹത്തിൻെറ മൌനം സ്വന്തം അജ്ഞാനത്തെ മൂടിവെയ്ക്കുന്നതിന്നുള്ള ഒരു ആവരണമാ യിരുന്നു എന്നാണ്. വസ്തുക്കളുടെ യാഥാത്ഥ്യത്തെ പ്പററി അദ്ദേഹത്തിന്നറിവുണ്ടായിരുന്നില്ല. തനിയ്ക്ക് സത്യത്തെപ്പററി അറിവുണ്ടെന്നും അത് അന്യക്ക് മനസ്സിലാക്കികൊടുക്കുവാൻ കഴിയുമെന്നും ബുദ്ധന് ദൃഢ വിശ്വാസമുള്ളതായികാണുന്നു. അതിനാൽ ഇത് അസം ഗതമായിതോന്നുന്നു. ബുദ്ധൻ അജ്ഞാനിയായിരുന്നു വെന്നും തൻെറ അനുയായികളെ അജ്ഞാനികളായി നില നിർത്തിക്കൊണ്ടുവരുവാൻ അദ്ദേഹം ആഗ്രഹിച്ചിരുന്നു വെന്നും വിശ്വസിയ്ക്കുക സാദ്ധ്യമല്ല. ചിന്താശീലനായ

26

ഏതുവ്യക്തിയും പരമമായ പ്രശ്നങ്ങളെ സംബന്ധിച്ചേട ത്തോളം ഒരു നിഗമനത്തിൽ എത്തിച്ചേരാതിരിയ്ക്കുന്ന തല്ല. ബുദ്ധൻ ഉപനിഷത്തുകളോട് സാദൃശ്യമുള്ള ഭാവാത്മകമായ ഒരാദർശത്തെ അംഗീകരിച്ചിരുന്നു എന്നു, കരുതുന്നതായിരിയ്ക്കണം കൂടുതൽ യുക്തിയുക്തമായിരി യ്ക്കുക. എന്നാൽ ഓരോമനുഷ്യനും സ്വാനുഭവംകൊണ്ട് അതിനെ കണ്ടുപിടിയ്ക്കട്ടെ എന്നുകരുതീട്ടായിരിയ്ക്കണം അദ്ദേഹം അതിൻെറ പ്രചരണം ചെയ്യാതിരുന്നത്. ദാർശനികപ്രശ്നങ്ങളെ അദ്ദേഹം താല്പര്യത്തോടുകൂടി നോക്കിയില്ല. അതിനുകാരണം ദാർശനികമായ ഗവേഷണം ജീവിതത്തിൻെറ പ്രധാനലക്ഷ്യമായ നൈതികാചരണ ത്തിൽനിന്ന് നമ്മേ വഴിതെററിയ്ക്കുമെന്ന് അദ്ദേഹത്തി ന്നറിയാമായിരുന്നു പരിശുദ്ധിയെ ആജ്ജിയ്ക്കലുമായി അതിന്നു ബന്ധമുണ്ടായിരുന്നില്ല. എന്തെന്നാൽ പരി ശുദ്ധിനയ്യായികമോ ബൌദ്ധികമോ അല്ല. ആഭ്യന്ത രികമാണ്. ഈ അഭിപ്രായത്തെ നാം അംഗീകരിച്ചി ല്ലെങ്കിൽ ബുദ്ധകൃതമായ നിർവ്വാണത്തെപ്പററിയുള്ള ഭാവാത്മകമായ വർണ്ണനകൾ പരിണാമയുക്തമായ ജഗ ത്തിന്നപ്പുറത്തുള്ള നിത്യസത്തയുമായി അത്യന്തം സാദൃ ശ്യമുള്ളവയാണെന്ന നിഗമനത്തിൽ എന്നിച്ചേരുവാൻ നമുക്ക സാധിയ്ക്കുകയില്ല. അദ്ദേഹത്തിൻെറ കാശി ഉപ ദേശത്തിൽ നിരപേക്ഷമായ ഒരു സത്തയുണ്ടെന്ന വ്യക്ത മായ സൂചനലഭിയ്ക്കുന്നുണ്ട്. ഉപനിഷൽസമ്മതമായ മനു ഷ്യമസ്തിഷ്കത്തിൻെറ പരിമിതമായ കഴിവിനെ മന സ്സിൽവെച്ചുകൊണ്ടാണ് ബുദ്ധൻ അതിനെ സ്പഷ്ടവും ഭാവാത്മകവുമായി വർണ്ണിയ്ക്കാതിരുന്നത്. എന്നാൽ ന്യായ

ത്തിൻെറ പരിധിയ്ക്കുള്ളിൽ നിന്നുകൊണ്ടു് അദ്ദേഹം കഴിയുന്നേടത്തോളം പരമപ്രകാശമായ തത്വത്തെ ധർമ്മമെന്നുവിളിച്ചു് വിവരിയ്ക്കുവാൻ ശ്രമിച്ചിട്ടുണ്ടു്. ഉപനിഷത്തുകളിൽ ധർമ്മവും സത്യവും ഒന്നുതന്നേയാണ്. നൈതികാചരണത്തെയാണ് ബുദ്ധൻ മുഖ്യമായി അംഗീകരിച്ചത്. അപ്രകാരം നിരപേക്ഷമായ സത്തയുടെ നൈതിക സ്വരൂപത്തിന്നു് അദ്ദേഹം പ്രാമാണ്യം നൽകി.. അദ്ദേഹത്തിൻെറ ഉപദേശങ്ങളിൽ ബ്രഹ്മത്തിൻെറസ്ഥാനം ഏറ്റെടുത്തത് ധർമ്മമായിരുന്നു.

——:o:——

# "ഭാരതീയ ദർശനം."

മനുഷ്യൻെറ കർമ്മക്ഷേത്രമായ ഈ സാമാന്യലോകത്തിന്നതീതമായി കൂടുതൽ യഥാർത്ഥവും അത്യന്തം സൂക്ഷ്മവും ആയ മറെറാരു ലോകം, ആത്മലോകം, ഉണ്ടെന്നു് ഭാരതീയർ ആരംഭികകാലംതൊട്ടുതന്നേ വിശ്വസിച്ചുവരുന്നതായി ചരിത്രം രേഖപ്പെടുത്തിയിരിയ്ക്കുന്നു. ജീവിതപ്രശ്നത്തേ പരിഹരിയ്ക്കുന്നതിലും മൃഗീയതയിൽ നിന്നുയന്നു് നൈതികവും ആദ്ധ്യാത്മികവുമായ ജീവിതചര്യയേ നേടുന്നതിലും മനുഷ്യൻ നിരന്തരം എങ്ങിനെയാണു് പ്രവർത്തിച്ചിട്ടുള്ളതെന്നതിനുള്ള സുന്ദരമായ മാതൃക ഭാരതത്തിൽ നമുക്കു് കാണാവുന്നതാണു്. നാലാ

യിരം വർഷങ്ങൾക്കുമുമ്പ്, പഞ്ചാബിലും സിന്ധിലും നടന്ന കണ്ടുപിടുത്തങ്ങളുടെ വെളിച്ചത്തിൽ നോക്കിയാൽ അതിനും എത്രയോ മുമ്പ്, മനുഷ്യപ്രയത്നത്തിന്റെ മഹിമ ഇവിടെ വ്യക്തമായി ദർശിക്കാവുന്നതാണ്. ലോകത്തെ ഭരിക്കുന്നത് സൂര്യനും ആകാശസ്ഥിതരായ മററു ദേവന്മാരും ആണെന്നും മനുഷ്യൻ നന്മയോ തിന്മയോ ചെയ്യുന്നതെന്നറിവാൻ അവർ അവിടെനിന്ന് നിരീക്ഷണം ചെയ്യുന്നുണ്ടെന്നും മററുമുള്ള ബാലിശവും നിസ്സാരവുമായ വിശ്വാസങ്ങളായിരുന്നു മുമ്പുണ്ടായിരുന്നത്. മനുഷ്യന്റെ ആഗ്രഹങ്ങളെ സാധിപ്പിക്കുന്നതിന്ന് പ്രാർത്ഥനകൊണ്ടോ യജ്ഞംകൊണ്ടോ നിർബ്ബന്ധിതരായിത്തീരുന്ന ദേവന്മാർ ഒരേ ബ്രഹ്മത്തിന്റെ നാനാ രൂപങ്ങളാണെന്നും വിശ്വസിക്കപ്പെട്ടിരുന്നു. നിർവ്വികാരനും നിത്യനും ശുദ്ധനും ആയ പരമാത്മാവും മനുഷ്യഹൃദയത്തിന്റെ അന്തർഭാഗത്ത് സ്ഥിതിചെയ്യുന്ന ജീവാത്മാവും ഒന്നുതന്നേ യാണെന്നും അതിനെ അറിയുന്നതുകൊണ്ടു മാത്രമേ മോക്ഷം ലഭിക്കുകയുള്ളുവെന്നും ഉള്ള സിദ്ധാന്തത്തേ പിന്നീട് അംഗീകരിക്കുകയുണ്ടായി. പിന്നീട് ജഡവാദം, നാസ്തിക ദർശനം, ഭാഗ്യവാദം മുതലായവ ആവിർഭവിച്ചു. അതിനുശേഷം ജൈനരുടേയും ബൌദ്ധരുടെയും നൈതിക ധർമ്മമാർഗ്ഗം പ്രചരിച്ചു. ഈശ്വരസത്തയേ അംഗീകരിച്ചാലുംശരി ഇല്ലെങ്കിലുംശരി, മനസാ വാചാ കർമ്മണാ വിശുദ്ധിയോടുകൂടി ജീവിച്ചാൽ നിർവ്വാണപദം പ്രാപിക്കാമെന്ന് അത് സിദ്ധാന്തിച്ചു. ഭഗവൽഗീതയിലെ ഉദാ

രമായ ഈശ്വരവാദം ബ്രഹ്മത്തിന്റെ ദാർശനികമായ പൂർണ്ണതയെപ്പററി പറയുന്നതോടൊന്നിച്ചുതന്നെ പൂർണ്ണമായ നൈതികാചരണത്തിന്നും സ്ഥാനം നൽകീട്ടുണ്ട്. ജ്ഞേയ ജഗത്തിലെ മുഖ്യ പദാർത്ഥങ്ങളെക്കുറിച്ചുള്ള അറിവ് ശാസ്ത്രീയമായ വിവേചനത്തിൽക്കൂടി മാത്രമേ ഉണ്ടാവുകയുള്ളുവെന്ന് സിദ്ധാന്തിക്കുന്ന നയ്യായികന്മാരുടെ തർക്കശാസ്ത്രത്തിന്ന് ഇന്നും മാററമൊന്നും വന്നിട്ടില്ല. വൈശേഷികത്തിലെ പ്രകൃതിവിവേചനവും സാംഖ്യത്തിലെ വിജ്ഞാനപരവും മനഃശാസ്ത്രപരവുമായ വിമർശനങ്ങളും യോഗത്തിലെ വിഭൂതി സമ്പാദന മാർഗ്ഗവും മീമാംസയിലെ നൈതികവും സാമുദായികവുമായ വിധിനിഷേധവും മററും നോക്കുക. ശങ്കരൻ, രാമാനുജൻ, മാധവൻ, നിംബാർക്കൻ, വല്ലഭൻ, ഗോസ്വാമി തുടങ്ങിയവരുടെ ധർമ്മപ്രവചനങ്ങളേയും പ്രത്യേകം ശ്രദ്ധിയ്ക്കേണ്ടതാണ്. ഇവയെല്ലാംതന്നേ മാനവചരിത്രത്തിൽ ദർശനത്തിന്റെ വികാസം സാധിയ്ക്കുവാൻ ഉപയോഗിച്ചിട്ടുള്ള ഉൽകൃഷ്ടങ്ങളായ ഉപകരണങ്ങളാണ്. ഒരഭിപ്രായത്തിനുപിന്നിൽ മറെറാരു അഭിപ്രായവും ഒരു ധർമ്മമാർഗ്ഗത്തേ തുടന്ന് മറെറാരു ധർമ്മമാർഗ്ഗവും അങ്ങിനെ ക്രമാനുഗതമായി ഉണ്ടായിക്കൊണ്ടിരുന്നു. ഭാരതീയ ജീവിതം നിരന്തരം ചലനാത്മകമായിക്കൊണ്ടിരുന്നു. അത് വികാസം പ്രാപിച്ചുകൊണ്ടിരുന്നതോടൊപ്പം അതിന്റെ സ്വരൂപം ഭൌതികവും സാമുദായികവും സാംസ്കാരികവുമായ സാഹചര്യങ്ങൾക്കനുസരിച്ച് മാറിക്കൊണ്ടിരുന്നു. ആരംഭിക കാലങ്ങളിലുള്ള പ്രാചീന

ഭാരതീയർ ഓരോ രംഗത്തിലും ഒന്നാമതായി കഠിന പ്രയത്നം ചെയ്തിരുന്നവരായിരുന്നു. ഭൂതകാലം ആർജ്ജിച്ച ജ്ഞാനത്തിന്റെ സഹായം അവർക്ക് ഒട്ടുംതന്നേ ഉണ്ടായിരുന്നില്ല. ഇന്നു നമ്മുടെ മുമ്പിൽനിന്ന് തീരെ അപ്രത്യക്ഷമായിട്ടുള്ള പല വിഷമതകളേയും അവർക്ക് തരണം ചെയ്യേണ്ടതുണ്ടായിരുന്നു. എന്നിട്ടും ചിന്തയുടെയും ആചരണത്തിന്റെയും മണ്ഡലങ്ങളിൽ അവക്ക് വളരെയധികം കാര്യങ്ങൾ ചെയ്യുവാൻ കഴിഞ്ഞു. എന്നാൽ അതുകൊണ്ടുമായില്ല. സംഭാവ്യമായ പലതും അപൂർണ്ണാവസ്ഥയിൽ നിലകൊണ്ടിരുന്നതിനാൽ പ്രശ്നം പരിഹരിയ്ക്കപ്പെട്ടില്ല. അക്കാലത്ത് ദർശനം ശൈശവാവസ്ഥയിലായിരുന്നു.

മററു ദർശനങ്ങളെപ്പോലെ ഭാരതീയ ദർശനവും വിശ്വത്തിന്റെ രഹസ്യാത്മകതയേയും അനന്തതയേയും മനസ്സിലാക്കുവാനുള്ള മനുഷ്യന്റെ ആഗ്രഹപൂർവ്വകമായ പ്രയത്നങ്ങളെയാണ് പ്രതിഫലിപ്പിയ്ക്കുന്നത്. അനേകം തത്വദർശികളായ പണ്ഡിതന്മാർ മനുഷ്യന്റെ ജ്ഞാനക്ഷേത്രത്തിന്റെ പല ഭാഗത്തേയും സദാ അപൂർണ്ണമായിക്കൊണ്ടിരുന്ന അറിവിന്റെ പല നൂതന ഖണ്ഡങ്ങളേയും നിർമ്മിച്ചിട്ടുണ്ട്. എന്നാൽ പൂർണ്ണമായും പ്രാപിയ്ക്കുവാനോ വിട്ടുകളയുവാനോ സാധിയ്ക്കാത്തതായ ആ മഹത്തായ ലക്ഷ്യംവരേ പ്രസ്തുത പരിശ്രമങ്ങൾക്ക് മുന്നോട്ടുപോകുവാൻ കഴിഞ്ഞില്ല. ഭൂതകാലത്തിൽനിന്നു് പരമ്പരയായി ലഭിച്ചുകൊണ്ടിരുന്ന മങ്ങിയ ജ്ഞാനജ്യോതിസ്സിനേക്കാൾ കൂടുതലായി നമ്മേ സംബന്ധി

ച്ചേടത്തോളം അനുഭവവേദ്യമായിട്ടുള്ളത് നാലുപാടും പടൻപിടിച്ച ഘോരാന്ധകാരത്തിന്റെ ഗഹനതയാണ് ദാൎശനികന്മാർ ഇത്രയെല്ലാം പ്രയത്നിച്ചിട്ടും പരമമായ ലക്ഷ്യത്തെ സംബന്ധിച്ചേടത്തോളം യുഗങ്ങൾക്കുമുമ്പ് നാം എത്ര ദൂരത്തായിരുന്നുവോ അത്രതന്നേ ദൂരത്താണ് ഇന്നും സ്ഥിതിചെയ്യുന്നത്. മനുഷ്യരായി ജീവിയ്ക്കുന്നേടത്തോളം കാലം ഇതായിരിയ്ക്കും നമ്മുടെ സ്ഥിതി. പ്രോമീതിയസ്സിനേപ്പോലെ രഹസ്യപവ്വതത്തോട് ശാന്തമായ മസ്തിഷ്കത്തിന്റെ ദൃഢമായ പാശത്തേ ബന്ധിച്ചുകൊണ്ട് നാം സദാ ജീവിയ്ക്കുന്നതായിരിയ്ക്കും. ജെനോഫെനസ് പറയുന്നു:– "ദേവന്മാരേയും സാൎവലൌകികമെന്ന് നാം വിളിയ്ക്കുന്ന പ്രകൃതിയേയും പററി ആർക്കും തന്നേ സുനിശ്ചിതവും പൂൎണ്ണവുമായ ഒരറിവുനേടുവാൻ കഴിഞ്ഞിട്ടില്ല. ഭാവിയിലും അതു സാദ്ധ്യമാവുകയില്ല. സംഗതിവശാൽ ആക്കെങ്കിലും സത്യത്തിലെത്തിച്ചേരുവാൻ കഴിഞ്ഞെങ്കിൽതന്നേ അത് എങ്ങിനെ സംഭവിച്ചുവെന്ന് ആയാൾക്കറിയുവാൻ സാധിയ്ക്കയില്ല. എന്തെന്നാൽ മായയാൽ ആച്ഛാദിതമാണ് സൎവ്വസ്വവും." (Gomperiz: Greek Thinkers) എന്നിരുന്നാലും ദാൎശനികമായ മീമാംസ വ്യൎത്ഥമല്ല. അതിന്റെ സഹായത്തോടുകൂടി നമുക്ക് നമ്മുടെ ബന്ധനങ്ങളെപ്പററി അറിയുവാൻ കഴിയുന്നു. നമ്മേ ബന്ധിച്ചിട്ടുള്ള ചങ്ങലയുടെ കിലുക്കം കേൾക്കുവാൻ സാധിയ്ക്കുന്നു. മനുഷ്യരുടെ ദൌൎബ്ബല്യങ്ങളെപ്പററി വ്യക്തമായ അറിവുണ്ടാകുന്നു. അങ്ങിനെ സ്വന്താ പൂൎണ്ണതയേ അനുഭവിച്ചറിയുവാൻ കഴിയുന്നു.

നശ്വരമായ ജീവിതത്തിൻെറ അപൂർണ്ണത്വം സർവ്വവിധേനയും സ്പഷ്ടമായിത്തീരുന്നു. ഈ ലോകം നാം ആഗ്രഹിയ്ക്കുന്നതുപോലെ നമ്മുടെ ബുദ്ധിയ്ക്ക് വ്യക്തവും സരളവുമല്ലെങ്കിൽ അതിൽ ഒട്ടുംതന്നെ ആശ്ചര്യപ്പെടേണ്ടതില്ല. ദാർശനികന്മാർ ജ്ഞാനത്തേ പ്രേമിയ്ക്കുന്നവർ മാത്രമാണ്, അതിൻെറ നാഥന്മാരല്ല. യാത്രയുടെ അവസാനഭാഗം മാത്രം പ്രധാനപ്പെട്ടതൊന്നുമല്ല. യാത്രയ്ക്കാണ് പ്രാധാന്യം. യത്രചെയ്യുമ്പോഴുണ്ടാകുന്ന ആനന്ദം അതിൻെറ അവസാനത്തിൽ എങ്ങിനെയാണ് ലഭിയ്ക്കുക?

ചരിത്രജ്ഞാനം പരിണാമത്തെ, ഉന്നതിയേ, സമർത്ഥിയ്ക്കുവാൻ പര്യാപ്തമായതാണോ അല്ലയോ എന്ന ജിജ്ഞാസ നമ്മളിൽ ഉണ്ടാകാം. മനുഷ്യൻെറ ചിന്താപ്രവാഹം മുന്നോട്ട്, വികാസത്തിന്നുനേരെയാണോ നീങ്ങുന്നത് അതോ പിന്നോട്ടാണോ? പരിണാമം ചഞ്ചലമോ നിരർത്ഥകമോ അല്ല ഭാരതം പരിണാമത്തിൽ വിശ്വസിയ്ക്കുന്നുണ്ട്. മുമ്പൊരിക്കൽ പ്രസ്താവിച്ചതുപോലെ വിഭിന്നയുഗങ്ങൾതമ്മിൽ നൈസർഗ്ഗികബന്ധമുണ്ടെന്ന് നാം വിശ്വസിയ്ക്കുന്നു. അവിച്ഛിന്നതയുടെ അഭ്യന്തരികമായ തന്ത്രി ഒരിയ്ക്കലും പൊട്ടിപ്പോയിട്ടില്ല. ഭൂതകാലത്തുണ്ടായ മാരകമായ വിപ്ലവങ്ങൾപോലും സമുദായത്തിൽ പ്രാണപ്രതിഷ്ഠചെയ്തിട്ടുണ്ട്. നീർച്ചുഴികൾ പ്രവാഹഗതിയെ അവരുദ്ധമാക്കിത്തീർക്കുന്നില്ല നേരെമറിച്ച് അതിന്ന് കൂടുതൽ ശക്തിനൽകുകയാണ് ചെയ്യുന്നത്. അധഃപതിച്ചകാലമെന്ന് നാം പറയുന്നത് പുരാതനത്വത്തിൽനിന്നു നവീനതയിലേയ്ക്കു പരിവ

ത്തനംചെയ്യുന്ന കാലഘട്ടത്തേയാണ്. അവനതിയുടെയും ഉന്നതിയുടേയും പ്രവാഹങ്ങൾ ഒന്നിൽതന്നേയാണ് ചെന്നുചേരുന്നത്. ചിലപ്പോൾ ഉന്നതിയിലേയ്ക്കു നയിയ്ക്കുന്ന ശക്തികൾക്ക് തീവ്രതകൂടും. ചിലപ്പോൾ അനിശ്ചിതവും അവരുദ്ധവുമായിട്ടാണ് പരിണാമത്തെ നാം ദർശിയ്ക്കുന്നത്. മറ്റുചിലപ്പോൾ പരാവർത്തനത്തിന്റെ ശക്തികൾ പരിണാമത്തിന്റെ ശക്തികളെ പരാജയപ്പെടുത്തി പിന്നോട്ടു തള്ളുന്നതുകാണാം. എന്നാൽ പൊതുവിൽപറഞ്ഞാൽ ഗതിമുമ്പോട്ടുതന്നെയാണ്. ഈ പദ്ധതിയിൽ നാശം സംഭവിയ്ക്കുന്നില്ലെന്ന് പറയുന്നത് ശരിയല്ല. എന്നാൽ ഭൂതകാലചരിത്രംതിരഞ്ഞെടുത്തമാഗ്ഗത്തേ അപലപിയ്ക്കുന്നതും അതിനുവേണ്ടി കണ്ണുനീർപൊഴിയ്ക്കുന്നതും വെറുതെയാണ്. എന്തൊ സംഭവിച്ചുകൊള്ളട്ടെ ഭാവിയാണ് അത്യന്തം പ്രാധാന്യമർഹിയ്ക്കുന്നത്. നമ്മുടെ പൂവ്വീകന്മാരേക്കാൾ അധികംദൂരത്തേയ്ക്ക് നമുക്കു നോക്കുവാൻകഴിയും. അവരുടെ ചുമലിൽ കയറിനില്ക്കുവാൻ നമുക്ക് സാധിയ്ക്കുമെന്നുള്ളതാണ് അതിനുകാരണം. ഭൂതകാലത്ത് നിമ്മിയ്ക്കപ്പെട്ട ശ്രേഷ്ഠമായ അടിത്തറയെകൊണ്ടുമാത്രം നാം തൃപ്തിപ്പെട്ടുകൂടാ. അതിനേക്കാൾ ഉത്തമമായ പ്രാസാദത്തേയാണ് നമുക്ക് നിമ്മിയ്ക്കുവാനുള്ളത്. ഭൂതകാലത്തെ പ്രയത്നങ്ങളേയും നവീനവീക്ഷണത്തേയും കൂട്ടിയിണക്കുന്ന ഒന്നായിരിയ്ക്കണം അത്.

**സവ്വദർശനസമന്വയം:—** ഭാരതീയ ദാർശനികന്മാരുടെ എല്ലാപ്രവത്തനങ്ങളിലും ഒരുവിധത്തിലല്ലെ.

ങ്കിൽ മറെറാരുവിധത്തിൽ കാണപ്പെടുന്ന രണ്ടു കാര്യങ്ങളാണ് പാരമ്പരാഗതമായ ഭക്തിയും സത്യപ്രേമവും. പൂർവ്വീകന്മാരുടെ സിദ്ധാന്തങ്ങളാകുന്ന ആധാരശിലയിന്മേൽത്തന്നെയാണ് ആദ്ധ്യാത്മികസൌധം നിർമ്മിക്കപ്പെട്ടിട്ടുള്ളതെന്ന് ഓരോ ദാർശികനും കരുതുന്നു. അവരെ നിന്ദിക്കുന്നത് സ്വയം നിന്ദിക്കുന്നതിന്നു തുല്യമാണ്. സ്വന്തമായി സമ്പന്നമായ ഒരു സംസ്കാരമുള്ള പുരോഗമനശീലരായ ഒരു ജാതിക്കാർ പ്രസ്തുത സംസ്കാരത്തെ അവഹേളിക്കുകയില്ല അതു സംസ്കാരത്തിൽ പ്രശംസനീയമല്ലാത്ത പലതും ഉണ്ടെങ്കിൽപോലും. പ്രാചീനസമ്പ്രദായത്തെ വേണ്ടതുപോലെ മനസ്സിലാക്കിക്കൊടുക്കുന്നതിന്നുവേണ്ടിയാണ് ഇവിടത്തെ ദാർശനികന്മാർ പാടുപെടുന്നത്. പ്രാചീനസാഹിത്യത്തിലെ ലാക്ഷണികതയേ കണ്ടുപിടിച്ച് അതിനെ പരിവർത്തനവും പരിശോധിതവുമായ രൂപത്തിൽ അവതരിപ്പിക്കുന്നു. എന്തെന്നാൽ ലോകഭാവനകളുടെ കേന്ദ്രമായിത്തീർന്നിട്ടുണ്ട് അത്. പിന്നീടുണ്ടായ ഭാരതീയാചാര്യന്മാർ മുൻഗാമികളായ ദാർശനികന്മാരുടെ വിശ്വാസത്തെ സംബന്ധിച്ച നിർണ്ണായകമായ സിദ്ധാന്തങ്ങളെ സമർത്ഥിക്കുകയും അവയെല്ലാംതന്നേ സത്യത്തെ സംബന്ധിച്ചേടത്തോളം ഒരു പരിധിവരെ മാർഗ്ഗദർശകങ്ങളാണെന്ന് അംഗീകരിക്കുകയും ചെയ്യുന്നുണ്ട്. വിഭിന്ന ധർമ്മസമ്പ്രദായങ്ങൾ അജ്ഞാതമായ ഒരു സ്ഥലത്തുനിന്ന് വന്നതാണെന്നോ മനുഷ്യമസ്തിഷ്കത്തിൻെറ അസംബന്ധമായ പ്രവർത്തിയുടെയോ ദാർശനികന്മാരുടെ വിചിത്രമായ കണ്ടുപിടുത്ത

ങ്ങളുടെയോ ഫലമാണെന്നോ കരുതപ്പെടുന്നില്ല. ഒരേ മസ്തിഷ്കത്തിൽനിന്നു വന്നവയാണ് അവയെല്ലാമെന്ന് വിശ്വസിയ്ക്കപ്പെടുന്നു. അങ്ങിനെ അനേകം ഭിത്തികളും വാതിലുകളും മാർഗ്ഗങ്ങളുമുള്ള ഒരു മന്ദിരമാണ് നിർമ്മിയ്ക്കപ്പെട്ടിട്ടുള്ളത്.

ന്യായവും ശാസ്ത്രവുംതമ്മിൽ ദർശനവും മതവും പ്രാകൃതികമായ ബന്ധങ്ങളുണ്ട്. സമുന്നത ചിന്തയുടെ ഓരോ നവീനയുഗവും ആരംഭിയ്ക്കുന്നത് ന്യായപരിഷ്കരണത്തിൽ നിന്നാണ്. ആസൂത്രണം അത്യധികം പ്രാധാന്യമർഹിയ്ക്കുന്നതാണ്. എന്തെന്നാൽ മനുഷ്യരുടെ വിചാരങ്ങളുടെ സ്വഭാവത്തെക്കുറിച്ചുള്ള ജ്ഞാനം അതിൽ അടങ്ങിയിരിയ്ക്കുന്നു. തർക്കശാസ്ത്രത്തെ ആധാരമാക്കി നിർമ്മിയ്ക്കപ്പെടാത്തയാതൊരു ദർശനവും ചിരസ്ഥായിയായിരിയ്ക്കുകയില്ലെന്ന് ന്യായദർശനം സിദ്ധാന്തിയ്ക്കുന്നു. ഭൗതിക പ്രകൃതിയുടെ രചനാപദ്ധതിയെക്കുറിച്ചുള്ള ജ്ഞാനംവിജയോന്മുഖമായ ഏതൊരു ദർശനത്തിന്നും അത്യന്താപേക്ഷിതമാണെന്ന് വൈശേഷികം പറയുന്നു. നമുക്ക് ആകാശക്കോട്ട കെട്ടുക സാദ്ധ്യമല്ല. ഒരിയ്ക്കലും ഒന്നായിത്തീരുവാൻ കഴിയാത്ത രണ്ടു വിഭിന്ന ശാസ്ത്രങ്ങളാണ് ദർശനവും ഭൗതിക വിജ്ഞാനവും. എങ്കിലും ദാർശനിക പദ്ധതിയ്ക്ക് പ്രകൃതിശാസ്ത്രത്തിന്റെ നിഗമനങ്ങളുമായി സമഞ്ജസമായി വർത്തിക്കേണ്ടതുണ്ട്. പക്ഷേ ഭൗതികലോകത്തെ സംബന്ധിച്ചേടത്തോളം യഥാർത്ഥമായ കാര്യങ്ങളെ കൂടുതൽ വ്യാപകങ്ങളാണെന്നു കരുതി സമ്പൂർണ്ണ വിശ്വത്തിന്നു ബാധകമാക്കുകയാണെങ്കിൽ

ശാസ്ത്രീയ ദർശനത്തിന്റെ പ്രചാരകന്മാരാണ് നമ്മളെന്നു കുററം ആരോപിക്കപ്പെട്ടും. ഈ ആപത്തിൽനിന്ന് രക്ഷപ്പെടുവാൻ സാംഖ്യശാസ്ത്രം നമ്മോട് ആഹ്വാനം ചെയ്യുന്നു. പ്രകൃതിയുടെ സർവ്വ കഴിവുകളും ഉപയോഗിച്ചാൽപോലും ചേതനയെ ഉൽപ്പാദിപ്പിയ്ക്കുക സാദ്ധ്യമല്ല. ശാസ്ത്രജ്ഞന്മാരും മനശ്ശാസ്ത്രജ്ഞന്മാരും ആയ ദാർനികന്മാരേപ്പോലെ പ്രകൃതിയേയും ചേതനയേയും അവയുടെ യഥാർത്ഥ രൂപങ്ങളിൽനിന്ന് പരിവർത്തനം ചെയ്യുവാൻ നമുക്ക് സാദ്ധ്യമല്ല. സയിൻസിൽക്കൂടിയും മനുഷ്യജീവിതത്തിൽക്കൂടിയും സത്യത്തെ ദർശിയ്ക്കുവാൻ കഴിയുന്നതല്ല അതിന്ന് ധാർമ്മികാനുഭൂതി വേണം പ്രസ്തുത അനുഭൂതി യോഗദർശനത്തിന്റെ വിഷയമാണ്. പൂർവ്വമീമാംസയും വേദാന്തവും ആചരണത്തിന്റെയും ധർമ്മത്തിന്റെയും കാര്യത്തിലാണ് പ്രത്യേകം ശ്രദ്ധപതിപ്പിയ്ക്കുന്നത്. ബാഹ്യപ്രകൃതിയും മാനവ മസ്തിഷ്കവും തമ്മിലുള്ള ബന്ധത്തെക്കുറിച്ചുള്ള അറിവാണ് വേദാന്തത്തിന്റെ പ്രധാന വിഷയം. ഋഷിമാർ ഒരിയ്ക്കലും പരസ്പരം എതിർക്കുന്നതല്ല. ദർശനങ്ങളുടെ കാര്യത്തിലും ഇതു യഥാർത്ഥമാണ്. ന്യായവും വൈശേഷികവും യാഥാർത്ഥ്യവാദവും സാംഖ്യവും യോഗവും ദ്വൈതവാദവും ആണ്. വേദാന്തത്തിൽ അദ്വൈതവാദമാണ്. ഇവതമ്മിൽ സത്യവും അസത്യവും തമ്മിലുള്ള അന്തരമല്ല, അല്പസത്യവും അധികസത്യവും തമ്മിലുള്ള അന്തരമാണുള്ളത്. സർവ്വദർശന സംഗ്രഹത്തിലെ ഈ വചനം താഴെ പറയുന്ന കാന്റിന്റെ വാക്യവുമായി തട്ടിച്ചു

നോക്കുക. "രണ്ടു വിദ്വാന്മാരുടെ ചിന്തകളെ സമന്വ
യംചെയ്തു് അതിൽ നാം സത്യത്തെ ദർശിയ്ക്കുമ്പോൾ
മനുഷ്യബുദ്ധിയുടെ ഗൌരവപൂർണ്ണമായ പദവിയെ രക്ഷി
യ്ക്കുകയാണു് ചെയ്യുന്നതു്. ഒരാൾ മറ്റൊരാളുടെ
അഭിപ്രായത്തെ ഖണ്ഡിയ്ക്കുന്നുണ്ടെങ്കി
ലും വിഭിന്നാഭിപ്രായങ്ങൾക്കുള്ളിൽ ഒളി
ഞ്ഞുകിടക്കുന്ന യാഥാർത്ഥ്യത്തെ കണ്ടുപിടിയ്ക്കാൻ സാധി
യ്ക്കുകയില്ലെന്നു കരുതുന്നതു് ശരിയല്ല." ഭാരതീയ ദർശ
നങ്ങൾ ക്രമാനുഗതമായി മന്ദം മദ്ധ്യമരും ഉത്തമരും
ആയ അധികാരികൾക്കുവേണ്ടി നിർമ്മിയ്ക്കപ്പെട്ടതാണു്.
ഒരേ കല്ലിനെ മുറിച്ചിട്ടാണു് പലവിധത്തിലുള്ള നിർമ്മാ
ണങ്ങളും നടത്തുന്നതു്. ഏകവും അഭേദ്യവും പൂർണ്ണവും
പരാപേക്ഷാരഹിതവും ആയ അടിത്തറയാണു് എല്ലാ
റ്റിനുമുള്ളതു്. ന്യായത്തേയും ഭൌതിക ശാസ്ത്രത്തേയും
മനശ്ശാസ്ത്രത്തേയും നീതിശാസ്ത്രത്തേയും ദർശനത്തേയും ധർമ്മ
ത്തേയും പറ്റി സാമാന്യമായ അറിവുണ്ടെങ്കിൽ മാത്ര
മേ വിശ്വത്തെ സംബന്ധിച്ച ഏതറിവും പൂർണ്ണതയേ
പ്രാപിയ്ക്കുകയുള്ളു. ഭാരതത്തിൽ ഇതുവരെ ഉണ്ടായി
ട്ടുള്ള ദാർശനിക സമ്പ്രദായങ്ങളിൽ ഓരോന്നിനും സ്വന്തം
തത്വസംഹിതയും പ്രകൃതിയേയും ആത്മാവിനേയും കുറി
ച്ചുള്ള അഭിപ്രായങ്ങളും ധർമ്മശാസ്ത്ര നിയമങ്ങളും ഉണ്ടു്.
പ്രകൃതിശാസ്ത്രത്തിന്റെ സംരക്ഷണയിൽ ജഗത്തിനേ
സംബന്ധിച്ച നമ്മുടെ ജ്ഞാനം വളരെ ഉന്നത ദശയേ
പ്രാപിച്ചിട്ടുണ്ടു്. അങ്ങിനെ ജീവിതത്തേ സംബന്ധി
ച്ചേടത്തോളം ഇടുങ്ങിയ ഒരു ചിന്താഗതിയെ വച്ചു പുല
ത്തുവാൻ ഇന്നു നാം ഇഷ്ടപ്പെടുന്നില്ല. ഭാരതത്തിൽ ഉണ്ടാ
യേക്കാവുന്ന ദാർശനിക പ്രയത്നങ്ങൾ മനശ്ശാസ്ത്രത്തിന്റെ

യും പ്രകൃതിശാസ്ത്രത്തിന്റെയു നവീനങ്ങളായ കണ്ടുപിടുത്തങ്ങളുമായി ബന്ധപ്പെട്ടുകൊണ്ടു് വേണം മുന്നോട്ടു പോകുവാൻ.

**ജീവിതവും ദർശനവും:—** ജീവിതത്തെ വ്യവസ്ഥിതമാക്കുകയും അതിന്നു് മാർഗ്ഗനിർദ്ദേശം നൽകുകയുമാണ് ദർശനത്തിന്റെ പ്രവൃത്തി ദർശനം ജീവിതത്തിന്റെ ഗന്തവ്യത്വമേറെറടുത്തു് ലോകത്തിലെ അനേകം പരിവർത്തനങ്ങളിൽക്കൂടിയും പരിതസ്ഥിതികളിൽക്കൂടിയും മാർഗ്ഗനിർദ്ദേശം ചെയ്യുകയാണ് ചെയ്യുന്നത്. ജീവിച്ചിരിക്കുന്നേടത്തോളംകാലം ദർശനത്തിന്നു് ലൌകികജീവിതത്തിൽനിന്നു് വിട്ടുനില്ക്കുക സാദ്ധ്യമല്ല. ദാർശനികന്മാരുടെ ചിന്താഗതികൾ വികസിക്കുന്നത് വ്യക്തിനിഷ്ഠമായ അവരുടെ ജീവിതചര്യകളിൽക്കൂടിയാണ്. കേവലം വിശ്വാസം മാത്രം ഉണ്ടായാൽ പോരാ, പ്രസ്തുത ഭാവനയെ ഉൾക്കൊള്ളുന്നതിന്നും നാം ശ്രമിക്കേണ്ടതാണ്. വസിഷ്ഠനും വിശ്വാമിത്രനും യാജ്ഞവൽക്യനും ഗാർഗ്ഗിയും ബുദ്ധനും മഹാവീരനും ഗൌതമനും കണാദനും കപിലനും പതഞ്ജലിയും വാദരായണനും ജൈമിനിയും ചരിത്രകാരന്മാർക്ക് മാത്രമുള്ള വിഷയങ്ങളല്ല. വിഭിന്നരൂപത്തിലുള്ള വ്യക്തിത്വങ്ങളാണ് അവക്കെല്ലാമുണ്ടായിരുന്നത്. അവരെ സംബന്ധിച്ചേടത്തോളം ദർശനമെന്നത് ചിന്തയുടേയും അനുഭവത്തിന്റെയും പശ്ചാത്തലത്തിലുള്ള ലൌകികമായ ഒരു വീക്ഷണമായിരുന്നു. വേണ്ടതുപോലെ മനനം ചെയ്യപ്പെട്ട വിചാരങ്ങൾ ജീവിതമാകുന്ന സർവ്വോന്നതമായ പരീക്ഷയിൽ

പ്രയോഗിയ്ക്കപ്പെടുകയും മാററുരച്ചു നോക്കപ്പെടുകയും ചെയ്തതിന്നു ശേഷമാണ് ധമ്മങ്ങളായിത്തീരുന്നത്. ദശ്നത്തെ അദ്ധ്യയനം ചെയ്യുന്നത് ധമ്മാചരണത്തിന്റെ പൂത്തിയ്ക്കു വേണ്ടിയുമാണ്.

**ദശ്നത്തിന്നു നേരിട്ട പതനം:—** ഭാരതത്തിന്റെ മസ്തിഷ്കം ചിന്തിയ്ക്കുവാൻ ഭയപ്പെടുന്നുണ്ടെന്നു് തെളിയിക്കുന്ന യാതൊരു കാര്യവും ഇതുവരെ പ്രസ്താവിച്ചിട്ടില്ല. ആഭാസങ്ങളായ സങ്കല്പങ്ങളിൽനിന്നും വിസ്മൃതങ്ങളായ ദേവകഥകളിൽനിന്നും ഉയന്നു നില്ക്കത്തക്ക ശക്തിയും തക്കപ്രേമവും ഭാരതത്തിന്റെ മസ്തിഷ്കത്തിന്നു് ലബ്ധമായിട്ടില്ല എന്നു പറയുക സാദ്ധ്യമല്ല. ഇതുവരെയുണ്ടായ എല്ലാ ചിന്താഗതികളുടെ വികാസത്തെ കണക്കിലെടുക്കേണ്ടതുണ്ടു്. എന്നാൽ കഴിഞ്ഞമൂന്നുനാലു നൂററാണ്ടുകളിൽ ഇവിടെ ഉണ്ടായ ദശ്നത്തിന്റെ ചരിത്രത്തെത്തെ പരിശോധിച്ചാൽ നമ്മുടെ കൊള്ളരുതായ്മയ്ക്കു് സാക്ഷ്യം വഹിയ്ക്കുന്ന പലതും അതിൽ കാണാവുന്നതാണ്. ഏഷ്യയിൽ സവ്വോന്നതമായ ജ്ഞാനത്തിന്റെ നേതൃത്വം ഏറെറടുക്കത്തക്ക യോഗ്യത ഇന്നു് ഭാരതത്തിന്നു് നഷ്ടപ്പെട്ടിരിയ്ക്കുന്നു. പ്രൊഫസർ ലാംഗ്കായീചോ ചീനയോടു് ഭാരതത്തിന്നുള്ള കടപ്പാടുകളെപ്പററി ഇപ്രകാരം പറയുന്നു:— "ഭാരതം പൂണ്ണസ്വാതന്ത്ര്യമെന്തെന്നു് നമുക്കു് പഠിപ്പിച്ചുതന്നിട്ടുണ്ടു് അടിസ്ഥാനപരമായ മാനസിക സ്വാതന്ത്ര്യത്തിന്റെ ആപാഠത്തിന്നു് പരമ്പരാഗതമായ നമ്മുടെ ചിന്താഗതിയേയും സ്വഭാവത്തേയും മാററിത്തീക്കുവാനും വത്തമാന

കാലത്തെ സമ്പ്രദായങ്ങൾ ഇടുവിച്ച അടിമത്വത്തിന്റെ ചങ്ങലയെ പൊട്ടിയ്ക്കുവാനും കഴിഞ്ഞിട്ടുണ്ടു്. ഭൗതികജീവിതത്തിലെ എല്ലാ ബന്ധനങ്ങളേയും മുറിയ്ക്കുന്ന ആദ്ധ്യാത്മികമായ സ്വാതന്ത്ര്യമാണതു്. ഭാരതം നമുക്ക് നിരപേക്ഷമായ പ്രേമമെന്തെന്നും പഠിപ്പിച്ചിട്ടുണ്ടു്. ജീവജാലങ്ങളോടുള്ള പവിത്രമായ സ്നേഹം ഈർഷ്യ, ദ്വേഷം, വെറുപ്പു്, അധൈര്യം. മാത്സര്യം തുടങ്ങിയ നീചവൃത്തികളെ അകററുകയും വിഡ്ഢികളോടും ദുഷ്ടന്മാരോടും പാപികളോടും കരുണയും സഹാനുഭൂതിയും ഉൽപ്പാദിപ്പിയ്ക്കുകയും ചെയ്യുന്ന പ്രാണിമാത്രങ്ങളോടു് അദ്വൈതഭാവനയെ വളർത്തിക്കൊണ്ടുവരുന്നതിനാണു് പ്രസ്തുത നിരപേക്ഷമായ പ്രേമം പഠിപ്പിയ്ക്കുന്നതു്" പിന്നീടു് അദ്ദേഹം ചൈനയിലെ സാഹിത്യത്തിനും കലയ്ക്കും സംഗീതത്തിനും ശില്പവിദ്യയ്ക്കും ചിത്രകലയ്ക്കും മൂർത്തികലയ്ക്കും നാടകത്തിനും കവിതയ്ക്കും ആഖ്യായികക്കും ജ്യോതിഷത്തിനും ആയുർവ്വേദശാസ്ത്രത്തിനും വിദ്യാഭ്യാസപദ്ധതിയ്ക്കും സാമൂഹ്യവ്യവസ്ഥയ്ക്കും ഭാരതത്തിൽനിന്നു് എന്തെല്ലാം സംഭാവനകളാണു് ലഭിച്ചിട്ടുള്ളതെന്നു് പറയുന്നു. ബർമ്മയിലും സിലോണിലും ജപ്പാനിലും കൊറിയയിലും പ്രാചീനഭാരതത്തിന്നു് വമ്പിച്ച സ്വാധീനത ചെലുത്തുവാൻ കഴിഞ്ഞിട്ടുണ്ടു് അങ്ങിനെ ശതാബ്ദങ്ങളായി ചിന്താരൂപിയായ ജലത്താൽ പരിപൂരിതമായി പൂർണ്ണവേഗതയോടുകൂടി പ്രവഹിച്ചുകൊണ്ടിരിയ്ക്കുന്ന ജ്ഞാനസരിത്തു് അവരുദ്ധമായിത്തീരുകയും അതിലെ ജലം അശുദ്ധമായിത്തീരുകയും ചെയ്യുമോ

എന്ന് വളരെപ്പേർക്ക് ആശങ്ക ഉണ്ടായിത്തുടങ്ങീട്ടുണ്ട്. ദാർശനികന്മാർ അതായത് അവനതികാലത്തെ ദർശനലേഖകന്മാർ സത്യത്തോട് ഭക്തിയുള്ളവരാണെന്ന് സ്വയം പ്രഖ്യാപിക്കുന്നുണ്ടെങ്കിലും മിഥ്യയായ വാചാലതവും വിശിഷ്ടമായ പാരമ്പര്യത്തെ നശിപ്പിക്കാനുള്ള വാസനയും ആണ് അവരിൽ കണ്ടുവരുന്നതു്. തൎക്കവ്യവസായികളായ അവരുടെ വിശ്വാസം, മണലിലേക്കു വലിയുന്നതോ മഞ്ഞായി പരിണമിക്കുന്നതോ ആയ അവരുടെ മുമ്പിലുള്ള ചെറുതോടാണ് ഭാരതീയ ദർശനത്തിന്റെ വിശാലമായ സരിത്ത് എന്നാണ്.

ഇങ്ങിനെയൊരു ധാരണ ഉണ്ടായിത്തീരുവാൻ പല കാരണങ്ങളുമുണ്ട്. മുസൽമാൻ സാമ്രാജ്യം സ്ഥാപിതമായതോടുകൂടി ഉണ്ടായ രാഷ്ട്രീയ പരിവൎത്തനങ്ങൾ നിമിത്തം ജനങ്ങൾ കുറെയെല്ലാം യാഥാസ്ഥിതികരും അനാദരരുമായിത്തീൎന്നു. അക്കാലത്ത് വ്യക്തിനിഷ്ഠമായ പ്രാഭവത്തിന്നും സിദ്ധാന്തങ്ങൾക്കും കൂടുതൽ പ്രചാരമുണ്ടായിരുന്നു. തന്നിമിത്തം പ്രാചീന സമുദായ വ്യവസ്ഥയും സ്ഥായിയായ വിചാരധാരയും അരാജകമായിത്തീൎന്നു. സൎവ്വമാന്യവും പ്രാമാണികവുമായ ഒരു നിയന്ത്രണത്തിന്റെ ആവശ്യം നേരിട്ടു. മുസൽമാന്മാരുടെ വിജയവും ഇസ്ലാം മതപ്രചാരണവും പിന്നീടുണ്ടായ ക്രിസ്തുമതപ്രചാരണവും ഹിന്ദുമതത്തിന്റെ അടിപ്പടവുപോലും ഇളക്കിത്തീൎത്തു. അവ്യവസ്ഥയുടെ പ്രസ്തുത പ്രേരകശക്തിയെ ഉൾക്കൊള്ളുന്ന ആ യുഗത്തിൽ സ്വാഭാവികമായി നിയാമകസത്തക്ക് പരമ പ്രാധാന്യം ലഭിക്കു

കയും അത് സമുദായത്തെ രക്ഷിയ്ക്കുകയും സമുദായത്തിന്റെ ആചരണങ്ങളെ നിയന്ത്രിയ്ക്കുകയും ചെയ്തു സാംസ്കാരികമായ ഈ സംഘർഷാവസ്ഥയിൽ ഹിന്ദുക്കൾ യാഥാസ്ഥിതികത്വത്തെ അഭയം പ്രാപിയ്ക്കുകയും അങ്ങിനെ ശക്തിയാർജ്ജിയ്ക്കുകയും ചെയ്തു. കടന്നുവന്നാക്രമിയ്ക്കുന്ന ചിന്താഗതികളെ അവർ അടുത്തേയ്ക്കണയാൻ അനുവദിച്ചില്ല. അവരുടെ സമുദായം തർക്കത്തേയും വാദത്തേയും കയ്യൊഴിച്ച് പ്രസ്തുത നിയാമകസത്തയ്ക്ക് പൂർണ്ണമായും അടിവഴങ്ങി. സംശയത്തേ പാപമായി അത് കരുതി. അന്നുതൊട്ട് ആദർശത്തോട് അതിന്ന് യഥാർത്ഥ ഭക്തിയില്ലാതായി. അതിൽ യഥാർത്ഥ ദാർശനികന്മാർ ഇല്ലാതായി. നവീനതത്വത്തേ അധിക്ഷേപിയ്ക്കുകയും പഴമയെ പാടിപ്പുകഴ്ത്തുകയും ചെയ്യുന്ന അല്പം ചില പണ്ഡിതന്മാർ മാത്രം അവശേഷിച്ചു. കുറച്ച് ശതാബ്ദങ്ങളോളം സാങ്കല്പികമായ പ്രസ്തുത സിദ്ധാന്തത്തേ മുറുകെ പിടിച്ചുകൊണ്ടിരുന്ന അവർ അവനവനേത്തന്നേ വഞ്ചിച്ചുകൊണ്ടിരുന്നു. രചനാത്മകമായ ശക്തിയ്ക്ക് ഹ്രാസം സംഭവിച്ചതോടുകൂടി ജനങ്ങൾ ദർശനത്തിന്റെ ചരിത്രത്തേ ദർശനമായി കരുതുവാൻ തുടങ്ങി. ഭാരതീയ ദർശനം കർത്തവ്യ പരാങ്മുഖമായി വഞ്ചനയിലകപ്പെട്ടു. സാധാരണ ജനങ്ങളുടെ വിചാരഗതിയെ നിയന്ത്രിയ്ക്കുകയും മാർഗ്ഗദർശനം നൽകുകയും ചെയ്യാതെ അത് ദൂരെ മാറി നിന്നു. അങ്ങിനെ സ്വയം നശിപ്പിയ്ക്കാൻ ശ്രമിയ്ക്കുകയാണ് അതു ചെയ്തത്. ഓരോ ജാതിക്കാരും അവരുടെ ലക്ഷ്യപ്രാപ്തിയ്ക്കായി ദീർഘകാലം പാടുപെട്ടത്

സഫലമായി എന്ന ഒരു വിശ്വാസം വളരെപേർക്ക് ഉണ്ടായി. അവർ അത്യന്തം ക്ഷീണിതരായി. വിശ്രമിയ്ക്കുന്നതിന്നുള്ള ആഗ്രഹം അവർക്കുണ്ടായി. ലക്ഷ്യത്തിൽ എത്തിച്ചേർന്നിട്ടില്ലെന്നും ഇനിയും വളരെയധികം മുമ്പോട്ടുപോകേണ്ടതുണ്ടെന്നും ബോധമുള്ളവർ പോലും അജ്ഞാതവും ക്ലേശങ്ങൾ നിറഞ്ഞതുമായ മാർഗ്ഗത്തിലൂടെ സഞ്ചരിയ്ക്കുവാൻ വളരെ ഭയപ്പെട്ടു. ദുർബ്ബലഹൃദയരായ വ്യക്തികളുടെ മൌനവും അനന്തതയേക്കുറിച്ചുള്ള സംശയവും ആപൽക്കരമായിരുന്നു. അനന്തതയേക്കുറിച്ച് ക്ലേശകരമായ ഗവേഷണം നടത്തുവാൻ ശക്തിസമ്പന്നരായ മഹാന്മാർപോലും ഒരുങ്ങിയില്ല. വമ്പിച്ച ശക്തിയുള്ള മനുഷ്യർപോലും പലപ്പോഴും നിരുത്സാഹരായിത്തീരാറുണ്ട്. അപ്രകാരംതന്നേയാണ് കഴിഞ്ഞ മൂന്നുനാലു ശതാബ്ദങ്ങളിൽ ദാർശനിക പ്രേരണ നിരുത്സാഹിതവും അകർമ്മണ്യവുമായിത്തീർന്നത്.

**വർത്തമാനസ്ഥിതി:—** ഇന്ന് ലോകത്തിലെ മഹത്തായ ധർമ്മങ്ങളും ചിന്താഗതികളും ഭാരതത്തിൽ സമ്മേളിച്ചിട്ടുണ്ട്. പാശ്ചാത്യചിന്താഗതിയുമായുള്ള സമ്പർക്കംകൊണ്ട് കഴിഞ്ഞ കാലങ്ങളിൽ ആത്മസംതൃപ്തിയ്ക്ക് അല്പം ക്ഷോഭം നേരിട്ടിരുന്നു. വ്യത്യസ്ഥമായ ഒരു സാംസ്കാരത്തെ അംഗീകരിച്ച ജനങ്ങൾ പരമമായ പ്രശ്നങ്ങൾക്ക് അധികൃതമായ ഒരു പരിഹാരം ലഭിയ്ക്കുകയില്ലെന്ന് വിശ്വസിച്ചു. പരമ്പരാഗതമായ പരിഹാരപദ്ധതികളിൽ വിശ്വാസമില്ലാതായി. ഒരു പരിധിവരെ ചിന്തയിൽ കുറെ കൂടുതൽ സ്വാതന്ത്ര്യവും പരി

വൎത്തനശീലതയും വന്നുചേൎന്നു. ആചാരങ്ങൾ അവ്യവസ്ഥിതമായിത്തീൎന്നു ചിലർ പ്രാചീനതയുടെ അടിത്തറമേൽ പുനൎനിൎമ്മാണത്തിന്നു് ആഗ്രഹിച്ചു. എന്നാൽ മററു ചിലർ ആ അടിത്തറയെ പിഴുതെറിയണമെന്ന അഭിപ്രായക്കാരായിരുന്നു. പരിവൎത്തനയുക്തമായ ഈ കാലം അത്യന്തം സരസവും വിചാരോദ്ദീപകവുമാണു്.

സമീപഭൂതകാലത്തിൽ ഭാരതം ലോകത്തിലെ മുഖ്യ ചിന്താഗതികളിൽനിന്നു് വിട്ടകന്നു് ഒരു മൂലയിൽ കിടക്കുകയായിരുന്നു. എന്നാൽ ഇന്നു് ബാക്കിയുള്ള ലോകവുമായി ബന്ധപ്പെടാതെയല്ല അതു ജീവിയ്ക്കുന്നതു്. മുന്നൂറോ നാനൂറോ കൊല്ലങ്ങൾ കഴിഞ്ഞശേഷം ഉണ്ടാകുന്ന ചരിത്രകാരന്മാൎക്കു് ഇന്ത്യയും യൂറോപ്പും തമ്മിൽ നടന്ന കൊള്ളക്കൊടുക്കകളെപ്പററി വളരെയധികം എഴുതുവാനുണ്ടായിരിയ്ക്കും. എന്നാൽ ഇന്നാകട്ടെ അതെല്ലാം അപ്രത്യക്ഷമായി വൎത്തിയ്ക്കുകയാണു് ഭാരതത്തെ സംബന്ധിച്ചേടത്തോളം ജനങ്ങളുടെ അനുഭവത്തിൻെറ രംഗം വളരെ വിശാലമായിട്ടുള്ളതാണു്. അവരുടെ വിമൎശനബുദ്ധി ഉണൎന്നിട്ടുണ്ടു്. സൈദ്ധാന്തികമായി മാത്രം ചിന്തിച്ചിരിയ്ക്കുവാൻ അവർ ഇഷ്ടപ്പെടുന്നില്ല.

എന്നാൽ മറെറാരുവശംക്രൂടിയുണ്ടു് ഈ ചിത്രത്തിന്നു് പ്രവൎത്തിയുടെതുപോലെത്തന്നേ. ചിന്തയുടെ മണ്ഡലത്തിലും അസ്വാതന്ത്ര്യവും അവ്യവസ്ഥയും മനുഷ്യാത്മാവിനേ അധഃപതനത്തിലേയ്ക്കു നയിയ്ക്കുന്നുണ്ടു്. സം

സ്കാരത്തേയും നാഗരീകത്വത്തേയും സംബന്ധിച്ചേട
ത്തോളം രണ്ടും ഒരുപോലെയാണ്. അരാജകത്വം ഭൌ
തികമായ ക്ലേശങ്ങളേയും ധനത്തിന്റെ ദുർവ്യയത്തേയും
സാമൂഹ്യമായ ആപത്തിനേയും അസ്വാതന്ത്ര്യം ഭൌ
തിക സുഖത്തേയും സാമ്പത്തിക സ്ഥിരതയേയും സാമുദാ
യികമായ സമാധാനത്തേയും സൃഷ്ടിയ്ക്കുമെന്നുള്ളത് ശരി
തന്നേ. എന്നാൽ സാമ്പത്തിക ശക്തിയുടെയും സാമുദാ
യികമായ സുവ്യവസ്ഥയുടെയും രക്ഷചെയ്യുന്നതാണ്
സംസ്കാരമെന്നു കരുതുന്നത് വെറും വിഡ്ഢിത്തമാണ്.
വളരെ തലമുറകളായി സർവ്വത്ര കലഹവും വ്യക്തിപര
മായ ക്ലേശങ്ങളും സഹിച്ചുകൊണ്ടിരിയ്ക്കുന്ന ഭാരതം
ഇംഗ്ലീഷുകാരുടെ ആഗമനത്തെ സുവർണ്ണയുഗമാണെന്നു
കരുതി സ്വാഗതംചെയ്തതിൽ അത്ഭുതപ്പെടുവാനില്ല.
ഇന്നത്തെ ഭാരതത്തിന്റെ ഭാവനകളെ മനസ്സിലാക്കുവാനും
എളുപ്പമാണ്. മനുഷ്യാത്മാവ് സുഖത്തിനല്ല, ആന
ന്ദത്തിനാണ് വെമ്പുന്നത്. അതിന്നു് ശാന്തിയും സുവ്യ
വസ്ഥയുമല്ല ആവശ്യം. ജീവനും സ്വാതന്ത്ര്യവുമാണ്.
സാമ്പത്തിക സ്ഥിരതയും ന്യായപൂർണ്ണമായ ശാസന
വ്യവസ്ഥയും കൈവരുന്നതിന്ന് അത് ആഗ്രഹിയ്ക്കു
ന്നില്ല. പ്രത്യുത അനേകം ക്ലേശങ്ങളും കഷ്ടപ്പാടുകളും
അനുഭവിച്ചിട്ടുപോലും മുക്തിമാർഗ്ഗത്തിലേയ്ക്ക് പ്രയാണം
ചെയ്യുവാനാണ് ആഗ്രഹിയ്ക്കുന്നത്. രാഷ്ട്രീയ സ്വാത
ന്ത്ര്യത്തിന്റെ അഭാവത്തിൽ അരാഷ്ട്രീയമായ ഗുണ
ങ്ങൾപോലും വികാസം പ്രാപിക്കുന്നില്ല. ഇംഗ്ലീഷുകാ
രുടെ ഭരണം ഭാരതത്തിൽ ശാന്തിയും സുരക്ഷിതത്വവും

സൃഷ്ടിച്ചിട്ടുണ്ടെന്നുള്ളതു ശരിതന്നേ. എന്നാൽ പരമമായ ഒരു ലക്ഷ്യമല്ല അത്. വസ്തുനിഷ്ഠമായി ചിന്തിക്കുന്നപക്ഷം സാമ്പത്തിക സ്ഥിരതയും രാഷ്ട്രീയമായ ഭദ്രതയും ആവശ്യമുള്ളതാണെങ്കിൽപോലും അവ ആദ്ധ്യാത്മികസ്വാതന്ത്ര്യത്തിലേക്കുള്ള മാർഗ്ഗങ്ങൾ മാത്രമേ ആവുന്നുള്ളു. ആദ്ധ്യാത്മികമായ ഉദ്ദേശത്തെപ്പററി ഒട്ടുംതന്നേ ചിന്തിക്കാത്തവ സ്വേച്ഛാധിപത്യത്തിൻകീഴിൽ അത് എത്രതന്നേ ഉദാരമായിരുന്നാലുംശരി-വർത്തിക്കുന്ന രാജ്യങ്ങളിലെ ജനങ്ങളിൽ സ്ഫൂർത്തിയെ സൃഷ്ടിക്കുക സാദ്ധ്യമല്ല. അങ്ങിനെയുള്ള പ്രജകളിൽനിന്ന് ഒരു പ്രതികരണമുണ്ടാകമെന്ന് വിചാരിക്കുവാനും വയ്യ. ജീവിതസ്രോതം വററിക്കൊണ്ടിരിക്കുമ്പോഠം, ശക്തിയുടെ സ്വതന്ത്രമായ ഉപയോഗം, പൂർണ്ണമായ മാനസികശാന്തി, സുഖം, വിനോദം, എന്നിവ നഷ്ടപ്രായമായിത്തീൻകൊണ്ടിരിക്കുമ്പോഠം, തങ്ങളുടെ ഭാരം കൂടിക്കൊണ്ടിരിക്കുകയാണെന്നും ലഘൂകരിക്കപ്പെടുകയല്ല ചെയ്യുന്നതെന്നും ഭാരതവാസികഠംക്ക് തോന്നുകയാണെങ്കിൽ അതിലൊട്ടും തന്നേ ആശ്ചയ്യപ്പെടുവാനില്ല. ബ്രിട്ടന്റെ പ്രവൎത്തികളെ പുകഴ്ത്തുന്നതുകൊണ്ട് യാതൊരു ഫലവുമില്ല. കാരണം അവയുടെ ആദ്ധ്യാത്മികമായ മഹത്വത്തിന്റെ കാര്യത്തിൽ ചരിത്രം സ്വന്തം വിധി രേഖപ്പെടുത്തീട്ടുണ്ട്. ആധുനിക നേതാക്കഠം ഭൂതകാലത്തിന്റെ പ്രതിധ്വനി മാത്രമായി നിലകൊണ്ട് സംതൃപ്തരായിത്തീരുകയാണെങ്കിൽ, സ്വന്തമായി യാതൊന്നുംതന്നേ പറയുവാൻ കഴിവില്ലാത്തവരായിത്തീരുകയാണെങ്കിൽ, ബുദ്ധിപര

മായ നിഷ്പക്ഷത അംഗീകരിയ്ക്കുകയും മൌലികമായി ഭാൎശനികന്മാരല്ലാതായിത്തീരുകയും ചെയ്യുയാണെങ്കിൽ, നിഷ്ഫലവും വന്ധ്യവുമായ പ്രസ്തുത പരിതസ്ഥിതിയെ സൃഷ്ടിയ്ക്കുന്നതിൽ പാശ്ചാത്യ നാഗരീകത്വത്തിന്നു നല്ല ഒരു പങ്കുണ്ടെന്നു് പറയാതിരിപ്പാൻ നിവൃത്തിയില്ല ഭാരതത്തിലുള്ള വൎത്തമാനകാലത്തെ മനോഭാവങ്ങൾ, അഭ്യന്തരകഴപ്പമെന്നോ വിദ്രോഹമെന്നോ വെല്ലുവിളിയെന്നോ അതിനെ എന്തും വിളിക്കാം. എങ്ങിനെ സംജാതമായി എന്നു് ഇംഗ്ലീഷുകാൎക്കു് നല്ലപോലെ അറിയാം. ഇംഗ്ലീഷുകാർ സ്വഭാവികമായി ഉയൎന്നതെന്നു് കരുതിവരുന്ന നാഗരീകത്വത്തെ ഭാരതീയരുടെ ഇടയിൽ പ്രചരിപ്പിയ്ക്കുവാൻ പ്രയത്നിക്കയുണ്ടായി. വിദ്യാഭ്യാസരംഗത്തിലും ജ്ഞാനപ്രചരണത്തിൻെറ രംഗത്തിലും ഇതു സാധിയ്ക്കുവാനാണ് അവർ ശ്രമിച്ചതു്. എന്നാൽ സാംസ്കാരികമായ പ്രസ്തുത ശാസനത്തോട് ഭാരതത്തിന്നു് സഹാനുഭൂതിയുണ്ടായില്ല. അതു് പൂൎണ്ണശക്തിയോടുകൂടി പ്രാചീന സമ്പ്രദായങ്ങളോട് ഒട്ടിനില്ക്കുകയാണ് ചെയ്തതു്. തന്നിമിത്തം കാമക്രോധാദി ആവേശങ്ങളെ നിയന്ത്രിയ്ക്കുന്ന കാൎയ്യത്തിൽ അവർ കുറെയെല്ലാം വിജയിച്ചു. ഭാരതത്തിൻെറ ഭൂതകാലചരിത്രത്തെപ്പററി അറിയുന്നവൎക്കുമാത്രമേ ആദ്ധ്യാത്മിക ക്ഷേത്രത്തിൽ നിവസിയ്ക്കുന്നതിന്നുള്ള അതിൻെറ അഭിനിവേശത്തേക്കുറിച്ചു് അറിയുവാൻ കഴിയുകയുള്ളു. എന്തെന്നാൽ 'സൎവ്വഃസ്വേ സ്വേ ഗൃഹേരാജാ' (എല്ലാവരും അവരവരുടെ ഗൃഹങ്ങളിലെ നാഥന്മാരാണ്) എന്നാണ്

ഇവിടത്തെ മുദ്രാവാക്യം. ആഭ്യന്തരികമായ ഈ സ്വാതന്ത്ര്യത്തെ തടസ്സപ്പെടുത്തുന്ന രാഷ്ട്രീയ അടിമത്തം ഭാരതത്തിന്ന് അത്യന്തം അപമാനകരമായിട്ടാണ് തോന്നുന്നത്. സ്വരാജ്യത്തിന്നുള്ള ആവശ്യം ഈ ആദ്ധ്യാത്മിക രാജ്യത്തിന്റെ സുരക്ഷയെപററിയുള്ള ചിന്തയുടെ ബാഹ്യരൂപമാണ്.

എന്നിരുന്നാലും ഭാവി ആശാവഹമാണ്. ഭാരതത്തിന്ന് ആന്തരികമായ സ്വരാജ്യത്തെ ലഭിയ്ക്കാൻ കഴിഞ്ഞാൽ പാശ്ചാത്യ ചിന്താഗതിയുൾക്കൊള്ളുന്ന പരിഭ്രാന്തമായ മനസ്സിന്ന് കുറെയൊക്കെ ആശ്വാസം ലഭിയ്ക്കുന്നതായിരിക്കും. ഭാരതീയ ശാസ്ത്രങ്ങൾ സംസ്കാരത്തെ സംബന്ധിച്ചേടത്തോളം യാതൊരു 'മൺറോ' സിദ്ധാന്തവും ആവിഷ്കരിച്ചിട്ടില്ല സമുദായത്തിന്റെ ആവശ്യത്തിന്ന് മതിയായ ആദ്ധ്യാത്മിക ഭക്ഷണം തയ്യാറാക്കുവാൻ കഴിഞ്ഞിരുന്ന പ്രാചീനകാലത്തുപോലും ഭാരതം മററുള്ളവരിൽനിന്ന് സന്തോഷപൂർവ്വം സ്വീകരിക്കുവാൻ ഒരുങ്ങാതിരുന്നിട്ടില്ല. സമൃദ്ധമായ കാലത്തായിരുന്ന ഭാരതം ഏതൻസ് നിവാസികളുടെ ജ്ഞാനത്തെ അംഗീകരിച്ചിരുന്നത്. പെരിക്ലിയസ് അതിനെപ്പററി ഇപ്രകാരം പറയുന്നു:- "അന്യരുടെ അഭിപ്രായങ്ങളെ നാം അവധാനപൂർവ്വം കേൾക്കാറുണ്ട്. നമ്മുടെ അഭിപ്രായത്തോട് വിയോജിയ്ക്കുന്നവരേ നാം ഒരിയ്ക്കലും അകററുക പതിവില്ല" അത്മവിശ്വാസമുള്ളവരും ദൃഢചിത്തരുമാണ് നാം. പുറമേനിന്നുള്ള കൈകടത്തലുകൾക്ക് നമ്മെ തകിടം മറിയ്ക്കുവാൻ കഴിയുമെന്ന്

നാം വിശ്വസിയ്ക്കുന്നില്ല ഇന്നു് നമ്മുടെ മുഖത്തു് ശോകത്തിന്റെ നിഴൽപ്പാടുണ്ടെന്നുള്ളതും വാർദ്ധക്യം നിമിത്തം തല അല്പം നരച്ചുപോയിട്ടുണ്ടെന്നുള്ളതും ശരിതന്നെ. വിചാരശീലരായ നമ്മളിൽ ചിലർ ചിന്താഗ്രസ്തരായിത്തീൎന്നിട്ടുമുണ്ടു്. ചിലർ തീരെ നിരാശാഭരിതരായിട്ടുണ്ടു്. ചിന്താക്ഷേത്രത്തിൽ ഏകാന്തജീവിതം നയിക്കുന്ന സന്യാസിമാരായിത്തീൎന്നിട്ടുണ്ടു് അവർ പാശ്ചാത്യസംസ്കാരവുമായി നടക്കുന്ന നിസ്സഹകരണം അസ്വാഭാവികമായ ചില പരിതസ്ഥിതികൾകൊണ്ടു് ഉണ്ടായിത്തീൎന്നിട്ടുള്ളതാണു്. അതു് അധികസമയത്തേയ്ക്കു് നിലനില്ക്കുന്നൊന്നല്ല. അതു് നിലവിൽ ഉണ്ടെങ്കിൽപോലും പാശ്ചാത്യഭാവനയെ മനസ്സിലാക്കുന്നതിന്നും അതിനെ ബഹുമാനത്തോടുകൂടി വീക്ഷിക്കുന്നതിന്നുമുള്ള പ്രവണതകൾ എങ്ങും കാണപ്പെടുന്നുണ്ടു്. ഭാരതം പാശ്ചാത്യസംസ്കാരത്തിന്റെ ബഹുമൂല്യമായ അംശത്തെ സ്വീകരിക്കുന്നുവെങ്കിൽ മുമ്പു ചെയ്തിരുന്ന പ്രവൎത്തികളുടെ ഒരാവൎത്തനം മാത്രമായിരിയ്ക്കും അതു്.

പാശ്ചാത്യപ്രഭാവം സ്പൎശിക്കാത്തവരിൽ മിക്കവരും സ്വന്തം ബുദ്ധിശക്തിയിലും സ്വഭാവശുദ്ധിയിലും അഭിമാനമുള്ളവരും രാഷ്ട്രീയകാൎയ്യങ്ങളിൽ താല്പൎയ്യം കാണിക്കാത്തവരും തികഞ്ഞ ശുഭപ്രതീക്ഷയില്ലാത്തവരും സംഭാവ്യതകളെ ആശ്രയിച്ചു് ജീവിയ്ക്കുന്നവരും അനുഭാവശൂന്യരുമായിരിയ്ക്കും. അവർ തങ്ങൾക്കു് യാതൊന്നുംതന്നെ പഠിയ്ക്കുവാനൊ മറക്കുവാനൊ ഇല്ലെന്നു് വിശ്വസിയ്ക്കുന്നു. ഭൂതകാലത്തെ ശാശ്വതധൎമ്മ

ത്തിനുനേരെ നോക്കിക്കൊണ്ടു് സ്വകത്തവ്യാനുഷ്ഠാനം ചെയ്യുന്നവരാണു് അവർ. മററു ചില ശക്തികഠം പ്രവത്തിയ്ക്കുന്നുണ്ടെന്നും അവയെ തടയുവാനൊ നിയന്ത്രിക്കുവാനൊ തങ്ങഠംക്കു് ശക്തിയില്ലെന്നും അവക്കറിയാം. ജീവിതത്തിലെ ക്ലേശങ്ങളേയും തെററിദ്ധാരണകളേയും ശാന്തിയോടും ആത്മഗൌരവത്തോടുംകൂടി അഭിമുഖീകരിയ്ക്കണമെന്ന കാര്യത്തിൽ അവരും യോജിയ്ക്കുന്നുണ്ടു്. ഈ വർഗ്ഗക്കാർ തങ്ങളുടെ നല്ല കാലത്തു് അത്യധികം ഊർജ്ജസ്വലതയോടുംകൂടി പ്രവത്തിയ്ക്കുകയും ബുദ്ധിവാദത്തേയും ധർമ്മത്തേയും കൂട്ടിയിണക്കുവാൻവേണ്ടി പ്രയത്നിയ്ക്കുകയും ചെയ്തിട്ടുണ്ടു്. ഇവർ ധർമ്മത്തെ യുക്തിയുക്തമായി വ്യാഖ്യാനിച്ചു് നാസ്തികരുടെ ആക്രമണത്തെ തടയുകയും സ്വന്തം രൂപകപദ്ധതിയനുസരിച്ചു് ധർമ്മത്തിന്നു് വിശദീകരണം നൽകുകയും ചെയ്തിരുന്നു. അവരെ സംബന്ധിച്ചേടത്തോളം മനുഷ്യന്റെ സമ്പൂർണ്ണമായ പ്രകൃതിയാണു് ധർമ്മത്തിന്റെ വിഷയം. അതിൽ ബുദ്ധിയും മനുഷ്യന്റെ പ്രായോഗികവും രാഗാത്മകവുമായ വൃത്തികളും ഉഠംപ്പെടുന്നു. പ്രാചീനമായ അറിവിന്റെ വത്തമാനകാലത്തെ പ്രതിനിധികളിൽ ഭൂതകാലത്തിന്റേതായ ഏതൃത്തിയുംകൂടി ഉണ്ടായിരുന്നുവെങ്കിൽ അന്യശക്തികളുമായി നിസ്സഹകരിയ്ക്കുന്നതിന്നുപകരം സ്വതന്ത്രമായും മൌലികമായും പ്രാചീനമായ അറിവിൽനിന്നു ലഭിയ്ക്കുന്ന ശക്തിവഴിയായി നവീനമായ ഒരു പദ്ധതിയെ സൃഷ്ടിയ്ക്കുമായിരുന്നു. എന്നാൽ ചിന്തയുടേയും പ്രവത്തിയു

ടേയും കാൎയ്യത്തിൽ, ലൌകികവും ആദ്ധ്യാത്മികവു
മായ കാൎയ്യങ്ങളിൽ, പ്രമാണത്തിന്റേയും നിയമത്തി
ന്റേയും കാൎയ്യത്തിൽ, അത്യധികം താല്പൎയ്യമുള്ള
വരായിരുന്നു അവർ. തന്നിമിത്തം പുരോഗതിയ്ക്കു തട
സ്സവും മാനസികമായ അടിമത്തവും അവർ സൃഷ്ടിച്ചു.
മുസൽമാന്മാരുടെ ആഗമനത്തിന്നുമുമ്പും നാം പ്രമാണ
ങ്ങളെ വളരെയധികം വിലമതിച്ചിരുന്നു. എന്നാൽ
ബൌദ്ധികമായ സ്വാതന്ത്ൎയ്യത്തെ ബലികഴിച്ചിട്ടായി
രുന്നില്ല അതു് ശാസ്ത്രങ്ങളുടെ കല്പനയെ പാലി
യ്ക്കേണ്ട ആവശ്യകതയേ സമൎത്ഥിച്ചുകൊണ്ടു് ജനങ്ങൾ
യുക്തിവാദങ്ങളെ സദാ ആശ്രയിച്ചിരുന്നു വേദമായാലും ശ
ആഗമമായാലുംശരി സ്വീകരിയ്ക്കേണ്ടതു് സ്വീകരിയ്ക്കു
കയും തള്ളിക്കളയേണ്ടതു് തള്ളിക്കളയുകയും ദാൎശനിക
മായ വിവേചനത്തിന്റെ അടിസ്ഥാനത്തിൽ ശാസ്ത്ര
ങ്ങൾ തൎക്കയുക്തങ്ങളാണെന്നു് സമൎത്ഥിയ്ക്കുവാൻ ശ്രമി
യ്ക്കുകയും ചെയ്തിരുന്നു. എന്നാൽ ഇന്നത്തെ ശാസ്ത്രഭക്തി
യാകട്ടെ മനുഷ്യാത്മാവിന്നു് ഒരു കാരാഗൃഹമായിത്തീ
ന്നിട്ടുണ്ടു്. ധൎമ്മശാസ്ത്രത്തിലെ ഏതെങ്കിലും ഒരു ഭാഗ
ത്തിന്നേപ്പററി സംശയം പ്രകടിപ്പിക്കുന്നതു് പൂൎവ്വീക
ന്മാരോടു ചെയ്യുന്ന ഒരപരാധമായി കണക്കാക്കപ്പെടുന്നു.
എല്ലാം കണ്ണടച്ചു് സ്വീകരിയ്ക്കുന്നവർ മാത്രമേ യഥാൎത്ഥ
ഭക്തന്മാരാവുകയുള്ളു എന്ന ഒരു ധാരണയുണ്ടു്. പ്രാചീന
ഗ്രന്ഥങ്ങളിൽനിന്നു് ഉദ്ധരണങ്ങൾ എടുത്തു കാണിച്ചു്
ജിജ്ഞാസയേയും സംശയത്തേയും അമൎത്തിവെക്കുന്നു.
ശാസ്ത്രീയസത്യങ്ങളെ നിന്ദയോടുകൂടി വീക്ഷിക്കുകയും

പരിണാമതത്വത്തെ അവഗണിക്കുകയും ചെയ്യുന്നു. അകർമ്മണ്യതയും എതിർപ്പില്ലായ്മയും ഭാരതത്തെ അനുകൂലിയ്ക്കലുമാണ് ബുദ്ധിപരമായ സദ്ഗുണങ്ങളായി കരുതപ്പെടുന്നതു്. അതിനാൽ ഇന്നത്തെ ദാർശനികസാഹിത്യം പണ്ടത്തേതിനെ അപേക്ഷിച്ച് വളരെ താഴ്ന്ന നിലവാരത്തിലുള്ളതായിത്തീർന്നതിൽ ഒട്ടുംതന്നെ അത്ഭുതപ്പെടാനില്ല. സ്വാതന്ത്ര്യചിന്താഗതിയ്ക്ക് ഇത്ര അധികം തടസ്സം നേരിട്ടിട്ടില്ലായിരുന്നുവെങ്കിൽ അത് കൂടുതൽ വിശദമായിരുന്നേനേ.

ബുദ്ധിയിൽ അഥവാ വിവേകത്തിൽ ഉള്ള താല്പര്യം ഭാരതീയ ദാർശനികന്മാരുടെ പൈതൃക സമ്പത്താണ്. പ്രാചീനരായ ഋഷിമാർ അനുകരിയ്ക്കുവാനല്ല സൃഷ്ടിയ്ക്കുവാനാണ് ഇഷ്ടപ്പെട്ടിരുന്നതു്. സത്യത്തെ മുൻനിർത്തി ദിനംപ്രതി നവം നവങ്ങളായ വിജയം വരിയ്ക്കുവാൻ അവർ ഉത്സുകരായിരുന്നു സദാ പരിവർത്തനവിധേയവും നവീനവുമായ ജീവിത രഹസ്യങ്ങളെ കണ്ടുപിടിയ്ക്കുന്നതിൽ അവർ അത്യന്തം തല്പരന്മാരായിരുന്നു പൂർവ്വീകന്മാരിൽനിന്നു ലഭിച്ചിട്ടുള്ള വിചാരസമ്പത്തിന്റെ വിപുലത മാനസികമായ അടിമത്വവുമായി അവരേ ബന്ധിച്ചില്ല. പഴയസമ്പ്രദായത്തിലുള്ള പ്രശ്നപരിഹാരപദ്ധതിയെ നമുക്ക് അപ്പടി അനുകരിയ്ക്കുക സാദ്ധ്യമല്ല. എന്തെന്നാൽ ചരിത്രം എന്നതു് പുനരാവർത്തനമല്ല. പ്രാചീനർ അവരുടെ കാലത്ത് ചെയ്ത കാര്യങ്ങളെ അപ്പടി ആവർത്തിയ്ക്കേണ്ടതിന്റെ ആവശ്യമില്ല സ്വന്തം കണ്ണുകൾ തുറന്നുവെയ്ക്കുകയാണ് നാം ചെയ്യേണ്ടതു്. അങ്ങിനെ പ്രശ്നങ്ങളെ സമീപിയ്ക്കുകയും പരിഹരിയ്ക്കു

കയും ചെയ്യണം. ഭൂതകാലത്തിൽനിന്നു് ഉത്തേജനവും പ്രേരണയും സ്വീകരിക്കാവുന്നതാണ്. സത്യത്തേകുറിച്ചുള്ള സങ്കല്പം ബാഹ്യരൂപത്തോടല്ല ബന്ധപ്പെട്ടിരിയ്ക്കുന്നത്. ബാഹ്യരൂപത്തേ മാററിക്കൊണ്ടിരിയ്ക്കുകയാണ് അത് ചെയ്യുന്നത്. പഴയ വാക്കുകളെ പുതിയ സമ്പ്രദായത്തിൽ പ്രയോഗിക്കേണ്ടതാണ്. ആധുനികദശനം ആധുനികത്തിന്ന് പററുന്നതായിരിയ്ക്കണം. പ്രാചീനകാലത്തിന്നു് യോജിച്ചതായിരിയ്ക്കരുത്. വിവിതത്തേ വ്യാഖ്യാനിയ്ക്കുന്ന കാര്യത്തിൽ അത് സ്വീകരിച്ചിട്ടുള്ള നിലപാടിന്നനുസരിച്ചിരിയ്ക്കും അതിന്റെ മൌലികസ്വരൂപം. വത്തമാനകാലവും ഭൂതകാലവും തമ്മിൽ ബന്ധപ്പെട്ടാണിരിയ്ക്കുന്നത്. അതിന്നു് ഒരിയ്ക്കലും മാററമുണ്ടാകുവാനും പാടില്ല.

സത്യത്തേ കാലത്തിന്റെ പ്രഭാവം തീണ്ടുന്നില്ല എന്നു് യാഥാസ്ഥിതികന്മാർ പറയാറുണ്ട്. അസ്തമനസൂര്യനും മാതൃസ്നേഹത്തിന്നും പകരമായി എന്തൊന്നാണുള്ളതു്? അപ്രകാരംതന്നേ സത്യത്തിന്റെ സ്ഥാനത്ത് മറെറാരു വസ്തുവേ പ്രതിഷ്ഠിയ്ക്കുക സാദ്ധ്യമല്ല. സത്യം ശാശ്വതമാണെന്നുള്ളതിന്നു് സംശയമില്ല. എന്നാൽ അത് വിഭിന്ന സമ്പ്രദായത്തിലാണ് അഭിവ്യക്തമായിക്കൊണ്ടിരിയ്ക്കുന്നത്. അതിനാൽ പരിവത്തനം തികച്ചും സംഭവ്യമാണ്. ഭൂതകാലത്തിൽനിന്നു് ആത്മാവിനേ നമുക്ക് സ്വീകരിക്കാം. ഇതുസംബന്ധിച്ച് ആദ്യകാലത്തേ സിദ്ധാന്തങ്ങൾ ഇന്നും ആവശ്യമാണ്. എന്നാൽ ശരീരത്തേയും പ്രാണനേയും വത്തമാ

നകാലത്തിൽനിന്നാണ് എടുക്കേണ്ടത്. ഇന്ന് നമ്മുടെ മുമ്പിലുള്ള ധർമ്മം യുഗയുഗാന്തരങ്ങളായി സംഭവിച്ചു കൊണ്ടിരുന്ന പരിവർത്തനങ്ങളുടെ പരിണാമമാണ് എന്ന വസ്തുതയെ നാം വിസ്മരിക്കുന്നു. ഭാവിയിൽ ആവശ്യമനുസരിച്ച് അതിൻെറ രൂപത്തിന്ന് മാററം സംഭവിക്കാതിരിക്കാൻ കാരണം കാണുന്നതുമില്ല. വാക്കുകളെ മാത്രം ആസ്പദിച്ച് നാം ജീവിക്കുകയാണെങ്കിൽ ധർമ്മത്തിൻെറ കാതലായ ഭാഗം നഷ്ടപ്പെടും. രണ്ടായിരം കൊല്ലങ്ങൾക്കുമുമ്പ് ജീവിച്ചിരുന്ന ഹിന്ദുനേതാക്കന്മാർക്ക് ഇന്നത്തെ വിദ്വാന്മാരേപ്പോലെ പാണ്ഡിത്യമുണ്ടായിരുന്നില്ലെന്നുവരാം. പക്ഷേ ജ്ഞാനം കൂടുതലുണ്ട്. അവർ വീണ്ടും നമ്മുടെ ഇടയിൽ വരികയാണെങ്കിൽ അക്ഷരാർത്ഥങ്ങളിൽനിന്ന് അണുപോലും വ്യതിചലിക്കാത്ത ആധുനിക പണ്ഡിതന്മാരെ തങ്ങളുടെ കൂട്ടത്തിൽ കൂട്ടുകയില്ല. അരവിന്ദൻ പറയുന്നു:– "ഉപനിഷത്തിലെ ഋഷിമാരോ മഹാകാവ്യകാലത്തെ പ്രാചീനരായ ഭാരതീയരോ ആധുനിക ഭാരതത്തിൽ വരികയാണെങ്കിൽ തങ്ങളുടെ അനന്തിരവന്മാർ ഭൂതകാലത്തിൻെറ ബാഹ്യരൂപങ്ങളേയും തൊണ്ടുകളേയും കീറത്തുണികളേയും സർവ്വപ്രധാനമായി കരുതി അക്കാലത്തെ സമുന്നതമായ ആദർശത്തിൻെറ 90 ശതമാനവും വിസ്മരിച്ചുകൊണ്ടാണ് ജീവിക്കുന്നതെന്ന് അവർക്ക് ബോദ്ധ്യപ്പെടുന്നതായിരിക്കും. നമ്മുടെ ബുദ്ധിപരമായ ദാരിദ്ര്യത്തേയും നിശ്ചലതയേയും പരിവർത്തനത്തിലുള്ള ആശങ്കയേയും ശാസ്ത്രത്തിൻെറ ഗതിമുട്ടിയ നിലയേയും കലയുടെ വന്ധ്യത

ത്തേയും രചനാത്മകമായ സ്ഫൂത്തിയുടെ ദൌബ്ബല്യ ത്തേയും കാണുകയാണെങ്കിൽ അവർ അത്യധികം ആ ശ്ചര്യഭരിതരായിത്തീരും.” ആത്മസരിത്തിൻെറ സ്വാത ന്ത്ര്യപ്രവാഹത്തേ തടയുന്ന വളരെ അധികം മണ്ണും കല്ലും ഇന്ന് ഒരുക്കൂട്ടീട്ടുണ്ട്. ജീവിതജലം വററിക്കൊണ്ടിരി ക്കുകയാണ്. സത്യരഹിതവും നിർജ്ജീവവുമായ യാഥാ സ്ഥികത്വത്തേപോലും അവ പഴയതും വിശ്വാസാസ്പദ വുമാണെന്ന കാരണത്താൽ നമുക്ക് ചോദ്യംചെയ്യാൻ പാടില്ലെങ്കിൽ ഭൂതകാലത്തേ വിഷബാധയേ എങ്ങിനെ ശാന്തമാക്കാൻ കഴിയും? മക്കടമൂഷ്ഠിക്കാർ പരിവത്തന ത്തിൽ വിശ്വാസമുള്ളവരായി മാറണം. മക്കടമൂഷ്ഠി ക്കാർ ഉണ്ടായതുകൊണ്ടാണ് ദശനത്തിൻെറ രംഗത്തിൽ പല കുഴപ്പങ്ങളും ഉണ്ടായിത്തീന്നത്. തീക്ഷ്ണമായ പ്രതിഭയും താത്വികമായ മനോഭാവവും നമുക്ക് നഷ്ട പ്പെട്ടിരിക്കുകയാണ്. ചിന്താശീലരായ ഭാരതീയർ ഈ സ്ഥിതിയെ മാററിത്തീക്കുവാൻ സവ്വ കഴിവുകളും ഉപ യോഗിക്കേണ്ടതാണ്. പ്രാചീനാദശത്തേ വന്നുമൂടിയ അഴുക്കുകളെ എങ്ങിനെ ദൂരീകരിക്കണമെന്നും മതത്തേയും സയിൻസിനേയും പരസ്പര വിശ്വാസത്തിൻെറ അടി സ്ഥാനത്തിൽ എങ്ങിനെ കൂട്ടിയിണക്കണമെന്നും സ്വഭാ വത്തിൻെറയും വ്യക്തിത്വത്തിൻെറയും അവകാശ ങ്ങളെ എങ്ങിനെ വിശദമാക്കണമെന്നും പ്രാചീനാദശ ത്തിൻെറ അടിസ്ഥാനത്തിൽ വിഭിന്ന പ്രഭാവങ്ങളെ എങ്ങിനെ വ്യവസ്ഥപ്പെടുത്തണമെന്നും ചിന്തിക്കേ ണ്ടത് അത്യാവശ്യമായിത്തീന്നിരിക്കുന്നു. എന്നാൽ

നമ്മുടെ നിർഗാഗള്യമെന്ന പറയട്ടെ, പ്രശ്നപരിഹാരങ്ങൾക്ക് സഹായകമായിത്തീരുന്നതിന്നു പകരം നിലവിലുള്ള ചില സ്ഥാപനങ്ങൾ യാഥാസ്ഥികരുടെ അഭിപ്രായങ്ങളെ സമുദായത്തിന്റെ മേൽ വെച്ചുകെട്ടുന്നതിന്നുള്ള യുക്തികളെ ആരാഞ്ഞുകൊണ്ടിരിയ്ക്കുയാണ്. വിശേഷജ്ഞന്മാരുടെ യുദ്ധക്കളമായിത്തീന്നിട്ടുണ്ട് അവ. രാജ്യത്തിലെ ധാമ്മികസംരക്ഷണത്തിന്നുള്ള പദ്ധതികൾ ഉദാരതയോടുകൂടിയല്ല ആസൂത്രണം ചെയ്യപ്പെടുന്നത്. നമ്മുടെ ആദ്ധ്യാത്മികമായ പൈതൃകസമ്പത്ത് ചിലർ മാത്രം കയ്യടക്കിവെയ്ക്കാനുള്ളതാണോ എന്നാണ് സാധാരണക്കാരന്റെ മുമ്പിൽ ആവിർഭവിച്ച പ്രശ്നം. ചിന്താശക്തിയാണ്. ഇന്ന് വാർദ്ധക്യം പ്രാപിച്ച് മരണമടയുവാൻ പോകുന്ന ചിന്താശക്തിയെ രക്ഷിയ്ക്കണമെന്ന് നാം ആഗ്രഹിയ്ക്കുന്നുണ്ടെങ്കിൽ അതിന്നുവേണ്ടി പ്രവത്തിയ്ക്കുകതന്നേ വേണം. ഉപനിഷത്തുകളും ഗീതയും ബുദ്ധന്റെ വചനങ്ങളും മനുഷ്യമസ്തിഷ്ക്കത്തിൽ സമുന്നതമായ ആദർശങ്ങളേയാണ് പ്രതിഷ്ഠിച്ചിട്ടുള്ളതു് അവക്ഷീണമായിക്കൊണ്ടുവരിക എന്ന ഒരു സ്ഥിതിവിശേഷം ഒരിയ്ക്കലും ഉണ്ടായിക്കൂടാ. സമയം വൈകുന്നതിന്നുമുമ്പ് നാം നമ്മുടെ ജീവിതത്തെ പുനർനിമ്മാണം ചെയ്യുകയാണെങ്കിൽ ഭാരതീയദർശനത്തിന്റെ ഭാവി ഉജ്ജ്വലമായിത്തീരും. ശക്തിയുക്തങ്ങളായ ദർശനവൃക്ഷങ്ങളിന്മേൽ പുഷ്പങ്ങളും ഫലങ്ങളും ഇനിയും ഉണ്ടാവുകതന്നെയില്ലെന്ന് ആർ കണ്ടു ?

പാശ്ചാത്യസംസ്കാരത്തെ ദൂരെ അകററി നിത്തുകയും യാഥാസ്ഥികസമ്പ്രദായത്തിൽ ചിന്തിയ്ക്കുകയും

പ്രവൎത്തിയ്ക്കുകയും ചെയ്യുന്ന ഒരു വിഭാഗത്തേപ്പററി പറ ഞ്ഞുകഴിഞ്ഞു. എന്നാൽ പാശ്ചാത്യസംസ്കാരത്തിൽ ദീക്ഷിതരായ ചിലർ പ്രാകൃതിക ബുദ്ധിവാദത്തിൻെറ നിരാശാപൂൎണ്ണമായ ദൎശനത്തേ അംഗീകരിച്ചവരും ഭ്രത കാലത്തിൻെറ ചുമടുകൾ നമ്മുടെ തലയിൽനിന്നു് ഇറ ക്കിവെയ്ക്കുവാൻ ആഗ്രഹിയ്ക്കുന്നവരുമാണ്. ഇവർ തലമു റകളായി അസഹിഷ്ണുക്കളും ഭ്രതകാലം നേടിയ ജ്ഞാന ത്തേ ചോദ്യംചെയ്യുന്നവരുമാണ്. "പുനരാഗമനവാദി" കളുടെ പ്രസ്തുത മനോഭാവത്തേ എളുപ്പത്തിൽ മനസ്സി ലാക്കാം. ഭാരതത്തിൻെറ ആദ്ധ്യാത്മികമായ പൈതൃക മാണു് കവൎച്ചക്കാരിൽനിന്നും ആക്രമണകാരികളിൽ നിന്നും അതിനേ രക്ഷിക്കാതിരുന്നത്. അതു് ഭാരത ത്തേ വഞ്ചിയ്ക്കുകയും അടിമപ്പെടുത്തുകയും ചെയ്തു. എന്നു് അവർ പറയുന്നു. പാശ്ചാത്യരാജ്യങ്ങളുടെ ഭൌതിക നേട്ടങ്ങളെ അനുകരിയ്ക്കുവാനാണ് പ്രസ്തുത ദേശഭക്ത ന്മാർ ഒരുമ്പെടുന്നത്. പ്രാചീനസംസ്കാരത്തേ വേരോടു കൂടി പറിച്ചെറിഞ്ഞു് തൽസ്ഥാനത്തു് പാശ്ചാത്യദേശ ങ്ങളിൽനിന്നു കിട്ടുന്ന നവീനതയേ പ്രതിഷ്ഠിയ്ക്കുവാൻ അവർ ആഗ്രഹിയ്ക്കുന്നു. അടുത്ത കാലംവരെ ഇവിടത്തെ സൎവ്വകലാശാലകളിൽ ഭാരതീയദൎശനം പാഠ്യവിഷയ മായി വെച്ചിരുന്നില്ല. ഇന്നും ദൎശനവിഷയത്തിൽ അതിൻെറ സ്ഥാനം വളരെ താഴ്ന്നതാണ്. നമ്മുടെ വിദ്യാഭ്യാസസമ്പ്രദായം പൂൎണ്ണമായും ഭാരതീയസംസ്കാ രത്തിൻെറ നിസ്സാരതയേ ദ്യോതിപ്പിയ്ക്കുന്നു. മൈക്കോ ളെ ആവിഷ്കരിച്ച നയത്തിന്നു് സാംസ്കാരികമായ മൂല്യ

മുണ്ടായിരിയ്ക്കാമെങ്കിലും അത് ഏകപക്ഷീയമാണെന്നു ള്ളതിന്ന് സംശയമില്ല. പാശ്ചാത്യസംസ്കാരത്തിൻെറ മഹത്വത്തെ പൊക്കിക്കാണിയ്ക്കുന്ന കാര്യത്തിൽ അത് സദാ ജാഗരൂകമായി പ്രവൎത്തിയ്ക്കുന്നു. എന്നാൽ അതേ അവസരത്തിൽ ഭാരതീയ സംസ്കാരത്തോട് നമ്മളിൽ മമതയുണ്ടാക്കിത്തീൎക്കുകയോ ആവശ്യത്തിന്നനുസരിച്ച് അതിനേ സംസ്കരിയ്ക്കുകയോ ചെയ്യപ്പെട്ടിട്ടില്ല. മൈക്കോളെ പൂൎണ്ണമായും വിജയിച്ചിട്ടുണ്ടെന്ന് ചിലർ പറയുന്നു. വിദ്യാസമ്പന്നരായ ചില ഭാരതീയർ മൈക്കോളെ പറയുന്നതുപോലെ "ഇംഗ്ലീഷുകാരേക്കാറം ഇംഗ്ലീഷുകാരായി"ത്തീൎന്നിട്ടുണ്ട്. അങ്ങിനെ അവരിൽ ചിലർ ഭാരതീയദൎശനത്തെ വിമൎശിക്കുന്ന പാശ്ചാത്യദൎശനചരിത്രകാരന്മാരെ അനുകരിച്ചിട്ടുണ്ട്. അത് തികച്ചും സ്വാഭാവികമാണുതാനും ഭാരതീയദൎശനങ്ങളുടെ വളൎച്ച വിസ്മൃതങ്ങളിൽ കൂടിയും അന്ധവിശ്വാസങ്ങളുടെ കൂട്ടുപിടിച്ചും വിരോധാഭാസമായും ആണ് ഉണ്ടായിട്ടുള്ളതെന്ന് അവർ വിശ്വസിക്കുന്നു. ഭാരതത്തിന്ന് ആത്മീയമായി വികസിക്കണമെങ്കിൽ ഇംഗ്ലണ്ടിനേ 'ആദ്ധ്യാത്മികജനനി'യായും ഗ്രീസ്സിനേ 'ആദ്ധ്യാകത്മികമാതാമഹി'യായും അംഗീകരിക്കേണ്ടതാണെന്ന് അവരിൽ ഒരു മാന്യൻ അടുത്ത കാലത്ത് പറയുകയുണ്ടായി. അദ്ദേഹത്തിന്ന് മതത്തിൻെറ കാൎയ്യത്തിൽ അത്രയൊന്നും വിശ്വാസമില്ലാത്തതുകൊണ്ട് ഹിന്ദുമതത്തേ ക്രിസ്തുമതമാക്കി മാററണമെന്ന് പറയുകയുണ്ടായില്ല. ഭാരതീയദൎശനത്തോട് കൂറപുല

ത്തുന്നത് വ്യത്ഥമായ ആത്മാഭിമാനമാണെന്ന് പറയുവാൻ തെയ്യാറില്ലെങ്കിൽ രാഷ്ട്രീയപരിഗണനയെ മുൻനിത്തികൊണ്ടുള്ള സങ്കുചിതമായ ഒരു വീക്ഷണമാണെന്നു സമ്മതിക്കണം എന്നു് വിശാലമനസ്ഥിതിക്കാരും നിഷ്പക്ഷതാവാദികളും ആണെന്നു അഭിമാനിക്കുന്ന അവർ പറയുന്നു.

പാശ്ചാത്യർ ഭാരതത്തെ പരിഹസിയ്ക്കുന്നതു് നിത്തിയപ്പോഴാണ് ഭാരതസന്താനങ്ങളിൽ ചിലർ അതിന്നു പുറപ്പെട്ടിട്ടുള്ളതെന്നു് ഓക്കുമ്പോൾ അത്യധികം ആശ്ചര്യം തോന്നുന്നു. ഭാരതീയദശ്നം വിഡ്ഢിത്തങ്ങൾ നിറഞ്ഞതാണെന്നും കല കുട്ടിക്കളിയാണെന്നും കാവ്യം പ്രതിഭാരഹിതമാണെന്നും ധമ്മം പരിഹാസ്യമാണെന്നും ആചരണശാസ്ത്രം അപരിഷ്കൃതമാണെന്നും നമ്മെ ധരിപ്പിയ്ക്കുവാൻ പാശ്ചാത്യലോകം വളരെ പാടുപെടുകയുണ്ടായി. ഇപ്പോൾ അവരുടെ അഭിപ്രായം മുഴുവനും ശരിയല്ലെന്നു് അവക്കു തോന്നിത്തുടങ്ങിയിരിയ്ക്കുന്നു അപ്പോഴാണ് ചില ഭാരതീയർ അതു് യഥാത്ഥമാണെന്നു് അവരോടു പറയുന്നതു്. സജീവമായി ചിന്തിയ്ക്കുവാൻ കഴിയുന്ന ഇക്കാലത്തു് സംസ്കാരത്തിൻെറ പൂവ്വകാലചരിത്രത്തിലേയ്ക്കു് ജനങ്ങളെ വലിച്ചിഴച്ചു കൊണ്ടുപോയി സംശയാസ്പദവും വിവാദഗ്രസ്തവുമായ ഒരു സ്ഥിതിവിശേഷത്തിൽ വെച്ചുകൊണ്ടിരിയ്ക്കുക സാദ്ധ്യമല്ല. എന്നാൽ ആചരണത്തിന്നും ജീവിതത്തിന്നും നീതിയ്ക്കും ഒരു പുതിയ അടിസ്ഥാനം കണ്ടുപിടിയ്ക്കുന്നതിന്നു പകരം പഴയ അടിസ്ഥാനത്തെ

അംഗീകരിയ്ക്കുന്നതാണ് കൂടുതൽ സൌകര്യപ്രദമായിട്ടുള്ളത് എന്ന വസ്തുതയെ നാം വിസ്മരിച്ചുകൂടാ. നമ്മുടെ സ്വന്തം ജീവിതക്രമത്തിൽനിന്ന് തികച്ചും വിട്ടൊഴിയുവാൻ നമുക്ക സാദ്ധ്യമല്ല. ജീവിതസംഘർഷങ്ങളിൽനിന്ന് ഉടലെടുത്തതാണ് നമ്മുടെ ദാർശനികപദ്ധതികൾ. രേഖാഗണിതത്തിന്റെ ചിത്രങ്ങളല്ല അവയ്ക്കാസ്പദം. നമ്മുടെ ചരിത്രപാരമ്പര്യത്തിന്റെ ഭക്ഷണത്തെ ഉപേക്ഷിച്ച് ശൂന്യതയുടെ മരണത്തിന്റെ, വക്ത്രത്തിൽ ചെന്നുവീഴുന്നതെന്തിനാണ് ?

സങ്കുചിതചിത്തന്മാരുടെ ദൃഢമായ അഭിപ്രായത്തിൽ നമ്മുടെ പ്രാചീനസംസ്കാരം മാത്രമാണ് മഹത്തായിട്ടുള്ളത് ആധുനികസംസ്കാരം ദൈവവിരോധമായിട്ടുള്ളതാണ്. പ്രക്ഷോഭകാരികളായ പരിവർത്തനവാദികൾ ദൃഢമായി വിശ്വസിയ്ക്കുന്നത് പ്രാചീനസമ്പ്രദായം നിരർത്ഥകമാണെന്നും പ്രാകൃതികമായ ബുദ്ധിവാദമാണ് അത്യധികം പ്രയോജനകരമായിട്ടുള്ളത് എന്നുമാണ്. ഈ അഭിപ്രായങ്ങളേയും സമർത്ഥിയ്ക്കുന്നതിന്നായി വമ്പിച്ച വാദകോലാഹലങ്ങൾ നടന്നിട്ടുണ്ട്. എന്നാൽ ഭാരതീയദർശനത്തിന്റെ ചരിത്രത്തെ നാം വസ്തുനിഷ്ഠമായി പരിശോധിച്ചു നോക്കിയാൽ പ്രസ്തുത രണ്ടഭിപ്രായങ്ങളും ഒരുപോലെ ദോഷയുക്തങ്ങളാണെന്ന് കാണുവാൻ കഴിയും. ഭാരതീയസംസ്കാരം നിരർത്ഥകമാണെന്ന് പറഞ്ഞു് നിന്ദിയ്ക്കുന്നവർക്ക് അതിനെപ്പററി യാതൊന്നുംതന്നെ അറിഞ്ഞുകൂടാ. അതു മാത്രമേ പൂർണ്ണത പ്രാപിച്ചിട്ടുള്ളു എന്നു പറഞ്ഞു് പ്രശംസിയ്ക്കുന്നവ

ക്കാകട്ടെ മററു സംസ്കാരങ്ങളെപ്പററിയുള്ള അറിവില്ല. നവീനമായ ആശയുടെയും പ്രാചീനജ്ഞാനത്തിൻെറയും പ്രതീകങ്ങളായ വിപ്ലവകാരികളും യാഥാസ്ഥികന്മാരും തമ്മിൽ അടുക്കുകയും പരസ്പരം മനസ്സിലാക്കുകയും ചെയ്യണം. വിമാനവും കപ്പലും തീവണ്ടിയും കമ്പിയില്ലാകമ്പിയും ഇന്നു് ലോകത്തെ മുഴുവൻ ഐക്യത്തിൻെറ ചരടിൽ കോർത്തിണക്കുകയാണു് ചെയ്യുന്നതു്. ഈ ലോകത്തിൽ പരസ്പരം ബന്ധപ്പെടാതെ ഒററപ്പെട്ടു കൊണ്ടു് നമുക്കു് ജീവിയ്ക്കുക സാദ്ധ്യമല്ല. നമ്മുടെ ദാർശനികചിന്തകൾ ലോകത്തിൻെറ പുരോഗതിയെ പ്രഭാവിതമാക്കിത്തീക്കുമെന്നതിന്നു് സംശയമില്ല. പൊട്ടക്കുളങ്ങളിൽ ചണ്ടി വളരുന്നതുപോലെ ദുഷിച്ച ദാർശനികസമ്പ്രദായങ്ങൾ വളരെ ഉണ്ടാവുന്നുണ്ടു്. എന്നാൽ അരുവികളാകട്ടെ നവം നവങ്ങളായ ജലപ്രവാഹങ്ങളെ ഉൾക്കൊണ്ടുകൊണ്ടു് അവിച്ഛിന്നമായി മുമ്പോട്ടു് ഒഴുകുന്നതായിരിയ്ക്കും. അന്യരുടെ സംസ്കാരത്തെ സാത്മീകരിയ്ക്കുന്നതുകൊണ്ടു് യാതൊരു ദോഷവുമില്ല സ്വീകരിയ്ക്കാവുന്നതിനെ സംസ്കരിച്ചു് സ്വന്തം സംസ്കാരത്തിൽ ഉൾക്കൊള്ളിയ്ക്കണം. രാഷ്ട്രീയത്തിൽക്കൂടി, ബാഹ്യമായി, ഐക്യം പ്രാപിയ്ക്കേണ്ടതെങ്ങിനെയാണെന്നു് മഹാത്മാഗാന്ധിയും അരവിന്ദനും രവീന്ദ്രനാഥടാഗോറും ഭഗവൻദാസും നമുക്കു പറഞ്ഞു തരുന്നു അവരിൽ ഉജ്ജ്വലമായ നമ്മുടെ ഭാവിയുടെ പ്രകാശം മുററിനിൽക്കുന്നു. ശുഷ്കമായ പാണ്ഡിത്യത്തെ അവഗണിച്ചവരും മഹത്തായ ഒരു സംസ്കാരത്തെ കണ്ടറിഞ്ഞവരും

ആണ് അവർ. ഭാരതത്തിൻെറ ഭൂതകാലസമ്പത്തായ ലോകകല്യാണഭാവനയെ ഉൾക്കൊള്ളുന്ന അവർ പാശ്ചാത്യചിന്താഗതിയെ നല്ലപോലെ മനസ്സിലാക്കുകയും സ്വീകരിയ്ക്കുകയും ചെയ്തിട്ടുള്ളവരാണ്. പ്രാചീനമായ മൂലപ്രവാഹത്തെ വീണ്ടും കണ്ടുപിടിച്ച് വിശുദ്ധവും നിർമ്മലവുമായ ജലധാരകൊണ്ട് ഉണങ്ങി വരണ്ട ഭൂമിയെ നനയ്ക്കുവാനാണ് അവർ ശ്രമിയ്ക്കുന്നതു്. എന്നാൽ നാം അത്യാകാംക്ഷയോടുകൂടി പ്രതീക്ഷിച്ചുകൊണ്ടിരിയ്ക്കുന്ന ആ ഭാവിയുടെ സത്ത എവിടേയും കാണപ്പെടുന്നില്ല. ഭാരതത്തിലെ അനേകം മഹാത്മാക്കളെ ഏകാഗ്രമായ പ്രവർത്തനത്തിൽ മുഴുകിച്ച രാഷ്ട്രീയമായ ഉത്തേജനം കുറെ ശാന്തമായിത്തീന്നാൽ, സർവ്വകലാശാലകളിൽ ഭാരതീയചിന്താഗതിയെ പുനഃ പ്രതിഷ്ഠിയ്ക്കുവാൻ കഴിഞ്ഞാൽ, ഒരുപക്ഷെ നവഭാരതനിർമ്മാണം സാധിച്ചേക്കാം. ഭാവിയേക്കാൾ കൂടുതലായി ഭൂതത്തെപ്പററി ചിന്തിയ്ക്കുന്ന യാഥാസ്ഥിക പ്രവണതകൾക്ക് വരാൻ പോകുന്ന യുഗത്തിൽ പറയത്തക്ക യാതൊന്നുംതന്നെ ചെയ്യുവാൻ സാധിയ്ക്കുമെന്നു തോന്നുന്നില്ല.

ഇന്ന് ഭാരതീയദർശനത്തിൻെറ മുമ്പിൽ അതിപ്രധാനമായ ഒരു പ്രശ്നമാണ് ആവിർഭവിച്ചിട്ടുള്ളതു്. ദർശനത്തേ വർത്തമാനജീവിതസാഹചര്യങ്ങളുടെ അടിസ്ഥാനത്തിൽ സീമിതവും ഏകാന്തവും അസംബന്ധവുമായ ഒരു ജീവിതപദ്ധതിയാക്കി മാററണമോ അതോ അതിന്നു് തൻെറ സ്വന്തം രൂപത്തേ പാലിക്കുവാൻ കഴിയുമാറു് യഥാർത്ഥജീവിതസിദ്ധാന്തങ്ങളെകൊണ്ടു് അ

തിനെ പരിപോഷിപ്പിക്കണമോ എന്നു് നാം തീരുമാനിക്കേണ്ടിയിരിക്കുന്നു. ഭാരതത്തിന്റെ പ്രാചീനമായ ആദർശങ്ങളിൽ വളൎന്നുകൊണ്ടിരിക്കുന്ന ആധുനികശാസ്ത്രത്തെ ഉൾക്കൊള്ളിച്ചു് മനുഷ്യന്റെ പുരോഗതിക്കു് മഹത്തായ ഒരു മാൎഗ്ഗത്തെ ആവിഷ്കരിക്കണമൊ എന്നും ആലോചിക്കേണ്ടതായിട്ടുണ്ടു്. ഈ മാൎഗ്ഗമാണു് ഭാവിയിൽ സ്വീകരിക്കപ്പെടുക എന്നതിന്നു് വളരെ സൂചനകൾ നമുക്കു ലഭിക്കുന്നുണ്ടു്. പ്രാചീനദാൎശനികമാൎഗ്ഗങ്ങളോടു് നമുക്കു് അതിരററ ബഹുമാനമുണ്ടു്. വിശാലവും ഉദാരവുമായ ഒരു വീക്ഷണമാണു് നമുക്കുണ്ടായിരിക്കേണ്ടതു് എന്നു് ദർശനം പറയുന്നു. ആധുനികയുഗത്തിൽ ഭാരതീയദർശനം സാൎത്ഥകമായിത്തീരണമെങ്കിൽ ജീവിതത്തേ സമുന്നതവും മഹത്തും ആക്കിത്തീർക്കുവാൻവേണ്ടി അതു് യത്നിക്കണം. ഭാരതീയദൎശനവികാസത്തിന്റെ സ്വച്ഛന്ദമായ അടിയൊഴുക്കു് നമ്മുടെ ഹൃദയത്തിൽ ശുഭപ്രതീക്ഷകളെ വളൎത്തുന്നതാണു്. യാജ്ഞവൽക്യനും ഗാൎഗ്ഗിയും ബുദ്ധനും, മഹാവീരനും, ഗൌതമനും, കപിലനും, ശങ്കരനും, രാമാനുജനും, മാധവനും, വല്ലഭനും അങ്ങിനെ മററനേകം ദാൎശനികന്മാരും ഭാരതത്തിന്റെ അസ്ഥിത്വത്തെ നിലനിൎത്തിവന്നു. അതിനെ ഊൎജ്ജസ്വലമായ ഒരു രാഷ്ട്രമാക്കിത്തീൎത്തു. ഈ പാരമ്പൎയ്യത്തെ അനുവൎത്തിക്കേണ്ടതു് നമ്മുടെ ഒഴിച്ചുകൂടാത്ത കടമയാണു്.

— സമാപ്തം —